# ചെറുശ്ശേരിഭാരതം

ടി. ബാലകൃഷ്ണൻനായർ ബി. ഏ.
യുടെ ആമുഖത്തോടുകൂടിയതു്.



പ്രസാധകർ,
കമലാലയാബുക്ക് ഡിപ്പോ,
തിരുവനന്തപുരം.
1938.

 [Price 1 Re. 8 As

# ആമുഖോപന്യാസം

ബ്രിട്ടീഷ് മലബാറിലെ കോട്ടയം (വടകര) താലൂക്കിൽ 'കാവിൽ പൊതാനം' എന്ന ഒരു നമ്പൂതിരിയില്ലം ഇന്നും നിലനിന്നു പോരുന്നു. ഈ ഇല്ലം കോട്ടയത്തേക്കു മാറിയിട്ട് നൂററൻപതു വർഷങ്ങൾക്കധികമായിട്ടില്ല. അതിനു മുൻപ് പ്രസ്തുത ബ്രാഹ്മണഗൃഹം ബ്രിട്ടീഷ് (വടക്കെ) മലബാറിൽ ചിറക്കൽതാലൂക്കിലെ പള്ളിക്കുന്ന് എന്ന ദേശത്തിലുള്ളതായിരുന്നു. പള്ളിക്കുന്നും അതിന്റെ ചുററുപാടും ഉള്ള സ്ഥലവും ഒരു കാലത്ത്, അതായത് ൯൬൪-ലെ 'ചേലക്കൊല്ലാപ്പ'ത്തിനു മുമ്പുവരെ, ഒരു നമ്പൂതിരിഗ്രാമമായിരുന്നു. പടിഞ്ഞാറു ചാലാട്ട് കടപ്പുറം മുതൽ കിഴക്ക് 'ഉതയൻകുന്നു'വരെ നീണ്ടുകിടന്നിരുന്ന ആ ഗ്രാമത്തെ 'കാനത്തൂർഗ്രാമം' എന്ന പേരിൽ അറിയപ്പെടുന്നു. ആ പുരാതനഗ്രാമത്തിന്റെ നഷ്ടശിഷ്ടങ്ങൾ ഇന്നും കാണാം. 'പയ്യാമ്പലം' എന്ന് ഇപ്പോൾ വിളിച്ചുവരുന്ന ഒരു സ്ഥലം അക്കാലത്തെ 'വഴിയമ്പലം' നിന്നിരുന്ന പ്രദേശമാണ്. ഇപ്പോഴും കടപ്പുറത്തുള്ള ചാലാട്ട് ശാസ്താവിന്റെ ക്ഷേത്രവും, അതിനു കിഴക്കുള്ള അഴീക്കിലിടം ശിവക്ഷേത്രവും, പുതിയകാവിൽ ഭഗവതിക്ഷേത്രവും, കുന്നാവിൽക്ഷേത്രവും, പള്ളിക്കുന്നു സരസ്വതീക്ഷേത്രവും, കാനത്തൂർ ശ്രീകൃഷ്ണക്ഷേത്രവുമെല്ലാം അന്നത്തെ ഗ്രാമക്ഷേത്രങ്ങളായിരുന്നു; ഇവയിൽ കാനത്തൂർക്ഷേത്രത്തിലെ ശ്രീകൃഷ്ണൻ ഗ്രാമദൈവതമായും പരിലസിച്ചു. കാനത്തൂർഗ്രാമത്തിന്റെ തെക്കുവശം കോലത്തിരിയുടെ കടലായിക്കോട്ടയും, വടക്കുവശം വളപട്ടണംകോട്ടയും സ്ഥിതിചെയ്തു.

അക്കാലത്തു് കോലത്തുനാട്ടിന്റെ തലസ്ഥാനം വളപട്ടണംകോട്ടയായിരുന്നു. ഇപ്പോഴും അവിടെ നോക്കിയാൽ കാണുന്ന കരിങ്കൽപടിയും, മതിൽക്കെട്ടിന്റെ അവശിഷ്ടവും മററും ആ പഴയ കോട്ടയുടെ കെട്ടുറപ്പിനെയും, ഉയർച്ചയെയും നല്ലവണ്ണം തെളിയിക്കുന്നുണ്ടു്. വളപട്ടണംകോട്ടയ്ക്കു പുറമെ കോലത്തിരിക്കു കോലത്തുനാട്ടിൽ പതിനൊന്നു കോട്ടകളുണ്ടായിരുന്നു. അവയിൽ വയത്തൂര്, പെരിബെല്ലൂര് (കരിപ്പത്തു്), ഉമരത്തൂര്, ഏലിയൂര് (ഏഴിമല), പാമരക്കോട്, വളപട്ടണം എന്നിവ വലിയ കോട്ടകളും, മാടായി, കടലായി, കന്നാവ്, കക്കാട്, തലശ്ശേരി, പാലുശ്ശേരി എന്നിവ ചെറിയ കോട്ടകളും ആയിരുന്നു. ഈ പന്ത്രണ്ടു കോട്ടകളും കോലത്തുനാട്ടിലെ പന്ത്രണ്ടു 'ചേരിക്കല്ലു'കളുടെ തലസ്ഥാനങ്ങളും തന്നെ. പന്ത്രണ്ടു ചേരിക്കല്ലുകളിൽപെട്ടവയാണു് കല്യാശ്ശേരി, പാപ്പിനിശ്ശേരി, ചൊന്നാരച്ചേരി, കീച്ചേരി, ചെറുശ്ശേരി (ചെറശ്ശേരിയെന്നും പഴയ രേഖകളിൽ കാണും), തലശ്ശേരി എന്നീ ദേശങ്ങൾ. ഇവയിൽ ചെറുശ്ശേരിയെന്നതു് ഇന്നത്തെ കണ്ണൂർപട്ടണം—ഇതിനു വേളാപുരം എന്നാണു് പഴയ പേർ—മുതൽ വളപട്ടണംകോട്ടവരെയുള്ള ചേരിക്കല്ലിന്റെ പേരാകുന്നു. "ചെറുശ്ശേരി വേളാപുരം മന്നാലിക്കിടാവു കണ്ടു കാര്യമെന്നാൽ" എന്നു തുടങ്ങുന്ന പഴയ തരകുകൾ ഇതിനു കൂടുതൽ തെളിവു തരുന്നുണ്ടുതാനും. കോലത്തിരിയുടെ പന്ത്രണ്ടു ചേരിക്കല്ലുകളിൽ ഏററവും ചെറിയ ദേശമായതുകൊണ്ടായിരിക്കാം ഇതിനു ചെറുശ്ശേരിയെന്ന പേർ സിദ്ധിച്ചതു്. മുൻ പ്രസ്താവിച്ച കാനത്തൂർഗ്രാമം ചെറുശ്ശേരി ചേരിക്കല്ലിലെ ഏകനമ്പൂതിരിഗ്രാമവുമാകുന്നു.

ചെറുശ്ശേരി ചേരിക്കല്ലിനെപ്പററി സവിസ്തരമായി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. കൊല്ലവർഷം ൯൨൦-ാമാണ്ടിൽ "കുംഭവ്യാഴം ചിങ്ങം ൨൦-ാംതീയതി വെള്ളിയാഴ്ച നാൾ അസ്തമിച്ചു പുലരുവാൻ ഏഴര നാഴികയുള്ളപ്പോൾ കർക്കടകംരാശിക്കു പള്ളിയുറക്കലകത്തു വടക്കേക്കെട്ടിൽ ഗോവിന്ദവർമ്മ കോലത്തിരിത്തമ്പുരാൻ വളപട്ടണംകോട്ടയിൽ വെച്ചു തീപ്പെട്ടുകയും, ഉത്രയമങ്ങലത്തു കൂലകത്തു രാമവർമ്മത്തമ്പുരാൻ കോലത്തിരിയാവുകയും ചെയ്തു." ആ തമ്പുരാന്നു വളപട്ടണംകോട്ടയിൽ താമസിച്ചിരുന്ന രണ്ടു താവഴികൾ തമ്മിലുള്ള മത്സരം അസഹ്യമായി തീരുകയും, അവയിൽ മൂത്ത താവഴിയെ ചെറുശ്ശേരി ചേരിക്കല്ലിലുള്ള 'കന്നാവിൽകോട്ട'യിൽ മാററിത്താമസിപ്പിക്കുകയുമുണ്ടായി. ൯൩൩-ന്നു ശേഷം കോലത്തിരി വംശത്തിലെ എല്ലാ താവഴികളും തമ്മിൽ മൂപ്പവാഴ്ചയെ സംബന്ധിച്ച് അതികഠിനമായ കലഹവും അതിനെ തുടൎന്ന് ചില്ലറ ലഹളകളും ഉണ്ടായതോടുകൂടി കന്നാവിൽകോട്ടയിലെ താവഴി ചെറുശ്ശേരി ചേരിക്കല്ല് തങ്ങളുടെ സ്വന്തമായി അടക്കി. ക്രമേണ ചെറുശ്ശേരി ചേരിക്കല്ല് ചെറക്കൽ എന്നായി മാറുകയും, കൊ. വ. ൯൬൩-ൽ കന്നാവിൽകോവിലകം ചെറക്കൽകോവിലകമായി മാറുകയും ചെയ്തു. ആ കോവിലകമാണ് ഇപ്പോഴത്തെ ചിറയ്ക്കൽകോവിലകത്തിന്റെ ആരംഭം. ഇപ്പോൾ ചിറയ്ക്കൽഅംശത്തിലെ ചിറയ്ക്കൽ കോവിലകത്തിന്റെ മുമ്പിൽ ഉള്ള വലിയ ചിറയാണ് ചിറക്കൽ എന്ന പേരിന്നു കാരണമായിട്ടുള്ളത് എന്ന ധാരണ വാസ്തവത്തിൽ തെററുതന്നെയാകുന്നു. കൊ. വ. ൯൬൪-വരെയിലും ഈ ചിറക്കൽ ചിറയ്ക്കു 'ചെമ്മാഞ്ചേരികുളം' എന്നായിരുന്നു പേർ. ടിപ്പുവിന്റെ ആക്രമണ

മെല്ലാം കഴിഞ്ഞു് കോലത്തിരികുടുംബക്കാർ തിരുവിതാംകൂറിൽ നിന്നു മടങ്ങിവന്നതിനു ശേഷം, കന്നാവിൽ കുടുംബം ബൊമ്മാഞ്ചേരികളും കഴിപ്പിച്ചു വലുതാക്കി അതിന്റെ തെക്കേക്കരയിൽ കോവിലകം നിർമ്മിച്ചു താമസമാക്കി. ഈ കോവിലകം മൂന്നു പ്രാവശ്യം കത്തി നശിക്കുകയുണ്ടായെന്നു പഴയ രേഖകളിൽ കാണുന്നു. ൧൦൨൪-ൽ നിർമ്മിച്ച കോവിലകമാണു് ചിറക്കൽചിറയുടെ തെക്കേവശം കാണുന്ന ഇപ്പോഴത്തെ പഴയ കോവിലകം.

മുൻ പ്രസ്താവിച്ച കാനത്തൂർഗ്രാമവും കോലത്തിരിവംശവും തമ്മിൽ ഏറ്റവും മികച്ച ബന്ധമുണ്ടായിരുന്നുവെന്നതിനു പല തെളിവുകളുമുണ്ടു്. കാനത്തൂർ ശ്രീകൃഷ്ണക്ഷേത്രത്തിനടുത്തു ഗ്രാമംവകയായുള്ള 'വാസുപുരം' സ്വാമിയാർമഠത്തിൽ കോലത്തിരിസ്ഥാനം സിദ്ധിച്ച തമ്പുരാൻ എഴുന്നള്ളാറുണ്ടെന്നും, ക്ഷേത്രമണ്ഡപത്തിൽ പന്ത്രണ്ടില്ലം ബ്രാഹ്മണപരിഷയുടെയും, പതിനാലില്ലം നായന്മാരുടെയും യോഗത്തിൽ മൂത്ത സ്വാമിയാർ കോലത്തിരിയെ 'തലയിലരിയിട്ടു അനുഗ്രഹിക്കണ'മെന്നും ഒരു പതിവുണ്ടു്. അതിനെപ്പററി പഴയ പട്ടോലയിൽ പ്രസ്താവിച്ചിട്ടുള്ളതു് ഇപ്രകാരമാണു്; "കാനത്തൂർ കഴകത്തിലെ അവരോധത്തിനു എഴുന്നള്ളിയപ്രകാരം—പള്ളിക്കുറുപ്പലാതു് രാമവർമ്മരായ കോലത്തിരിവടി കൊല്ലം ൯൦൦ ചെന്ന വൃശ്ചികവ്യാഴം മീനഞ്ഞായറു മൂന്നു ചെന്ന ബുധനാഴ്ചനാൾ തിരികൊണ്ടോടിക്ക കാനത്തൂർ വാസുപുരം സ്വാമിയാരുടെ മഠത്തിൽ പടിഞ്ഞാറെ പള്ളിയറയിൽ എഴുന്നള്ളി. അപ്പോൾതന്നെ നമ്പൂതിരിമാർ മൂത്തേടത്തു നമ്പൂരിയും, എളേടത്തുനമ്പൂരിയും, മാടത്തിൽനമ്പൂരിയും, അഴകില്ലത്തു നമ്പൂരിയും,

മേൽ പ്രസ്താവിച്ച ചെറശ്ശേരിഇല്ലം അഥവാ ചെറുശ്ശേരിഇല്ലം, ചെറുശ്ശേരി ചേരികളിലെ മികച്ച ഒരു ബ്രാഹ്മണഗൃഹവും, കാനത്തൂർഗ്രാമത്തിലെ പ്രധാനപ്പെട്ട ഒരില്ലവും ആയിരുന്നുവെന്ന് അനുമാനിക്കുന്നതിൽ അസംബന്ധമൊന്നും തോന്നുന്നില്ല. ഏതൊരു ദേശത്തിലും ദ്രവ്യപുഷ്ടികൊണ്ടും മററു വൈശിഷ്ട്യങ്ങൾകൊണ്ടും വിഖ്യാതമായ ഗൃഹത്തിന്ന് ആ ദേശപ്പേർ തന്നെ സംഭവിക്കുന്നതു സാധാരണമാണ്. ചെറുകുന്നു ദേശത്തിലെ കോവിലകത്തിന് ചെറുകുന്നകോവിലകമെന്നും, ചിറക്കൽദേശത്തിലെ കോവിലകത്തിന്ന് ചിറക്കൽ കോവിലകമെന്നും, മൊരാഴോളം ദേശത്തിലെ ബ്രാഹ്മണഗൃഹങ്ങളിൽ ഒന്നിന്ന് 'മൊരാഴോളം' എന്നും, തലശ്ശേരിയിലുള്ള ഒരു പ്രധാന നായർതറവാട്ടിന്ന് 'തലശ്ശേരി' എന്നും പേരുകൾ ഉണ്ടായതു മേൽ സൂചിപ്പിച്ച സംഗതിക്കു ബലമായ തെളിവുകൾതന്നെ. സ്വതവേയുള്ള പ്രാധാന്യംകൊണ്ടു ചെറുശ്ശേരിയില്ലം മുൻഗണനയിൽ പെട്ടുവെങ്കിൽ നാട്ടുവാഴിയുടെ പ്രത്യേക പ്രതിപത്തികൊണ്ട് എളേടം, മൂത്തേടം, പൊനം എന്നീ ഇല്ലങ്ങൾക്കും മേന്മ സിദ്ധിച്ചു. കോലത്തിരിത്തമ്പുരാന്റെ എല്ലാ ക്ഷേത്രങ്ങളിലും തന്ത്രികൾ എളേടവും മൂത്തേടവും ആയിരുന്നു; ഇപ്പോഴും അതെ. പൊനത്തില്ലത്തിന്നാകട്ടെ കോലസ്വരൂപത്തിലെ കുലപരദേവതയായ തിരുവർകാട്ടുകാവിൽ (മാടായിക്കാവിൽ) ഭഗവതിയുടെ തെവാരിസ്ഥാനവും ഉണ്ടായിരുന്നു. മാടായിക്ഷേത്രത്തിലെ ഭഗവതിയെ കോലത്തിരിയുടെ എല്ലാ കോട്ടകളിലും വെച്ചു പൂജിച്ചിരുന്നു; പൂജിക്കാനുള്ള അവകാശം പുനത്തില്ലക്കാൎക്കും ആയിരുന്നു. അതുകൊണ്ടു തന്നെയാണ് പുനത്തില്ലത്തിന്ന് കാവിൽപുനം എന്നുകൂടി പേർ ഉണ്ടായത്.

ക്രി. വ. ൬൪൮-നും ൭൪൦-നും മദ്ധ്യത്തിൽ എപ്പോഴോ ഒരു കാലത്ത് ചെരുമ്പ്രേരിയിലും ഇല്ലാതെ വന്നിട്ടു ണ്ടെന്നു തെളിയുന്ന സ്ഥിതിക്ക് ഇവിടങ്ങളിൽ പ്രബ ലമായി നടപ്പുള്ള ഒരു ഐതിഹ്യത്തെ അടിസ്ഥാന പ്പെടുത്തി ചില പ്രസ്താവനകൾ ചെയ്യേണ്ടിയിരിക്കുന്നു. ചരിത്രവിഷയകമായ കാര്യങ്ങളിൽ ഐതിഹ്യങ്ങൾക്കു സ്ഥാനം നൽകുന്നതു തീരെ അസംബന്ധമാണെന്നു ഒരു അഭിപ്രായഗതി ഉണ്ടെന്നിരിക്കിലും, സൂക്ഷ്മമായ ആലോചനയിൽ ഈ അഭിപ്രായത്തിനു തെളിവോ വെളിവോ ഇല്ലെന്നു കാണാം. ചരിത്രസംഗതികളെ രേഖപ്പെടുത്തിവെക്കുന്നതിൽ നമ്മുടെ പൂർവ്വികന്മാർ വിമു ഖന്മാരായിരുന്നുവെന്നും, ആകസ്മികമായി വല്ലപ്പോഴും നമുക്കു ലഭിക്കുന്ന ലക്ഷ്യങ്ങൾ വാസ്തവത്തിൽ ചരിത്ര ക്കുറിപ്പുകളെന്ന നിലയിലല്ല അവർ കരുതിയിരുന്ന തെന്നും, നേരെമറിച്ച് ആചാരങ്ങളും ചടങ്ങുകളും കാലാ ന്തരത്തിലും ആവർത്തിക്കപ്പെടുന്നതാകയാൽ അവയെ തെറ്റുവ്യത്യാസം കൂടാതെ അനുഷ്ഠിക്കേണ്ടതിലേക്കുള്ള നിർദ്ദേശങ്ങളായി മാത്രമേ ആവക ചരിത്രരേഖകളെ അവർ കരുതീട്ടുള്ളുവെന്നും പല പല കാര്യങ്ങളിൽ നിന്നും നമുക്കു മനസ്സിലാക്കാവുന്നതാണ്. ഈ സ്ഥിതി ക്ക് പഴയ ഐതിഹ്യങ്ങളെ നാം പ്രത്യേകം ആദരി ക്കേണ്ടതും, പരിശോധിച്ചു സ്വീകരിക്കേണ്ടതും ആകുന്നു. വാസ്തവത്തിൽ അസത്യം പറയുന്ന സമ്പ്രദായം ഇന്ന ത്തെപ്പോലെ അന്നുണ്ടായിരുന്നില്ലെന്നും, പൂർവ്വികന്മാർ ആധുനികന്മാരെ അപേക്ഷിച്ച് കൂടുതൽ സത്യവാ ന്മാരും, നിഷ്കളങ്കഹൃദയന്മാരും, ആസ്തികന്മാരും ആയി രുന്നു എന്നും തന്നെയാണ് എന്റെ ഉറച്ച വിശ്വാസം. ചെരുമ്പ്രേരിഇല്ലത്ത് ശരിക്കു ഒരു ഉണ്ണി

നമ്പൂതിരി മാത്രം ശേഷിക്കുകയും, അദ്ദേഹത്തെ പൊന്നത്തിലില്ലത്തേക്കു ദത്തെടുക്കുകയും ഉണ്ടായി എന്നാണു് ഐതിഹ്യം. ഇതു് വെറും പൊള്ളെന്നു കരുതി തള്ളാവതല്ല എന്നേ ഞാൻ പറയുന്നുള്ളൂ. ഉണ്ണുണ്ടായതു് ൬൪൦-നും ൭൦൦-നും മദ്ധ്യേ ആയിരിക്കണമെന്നതിനും സംശയമില്ല. ആ ഉണ്ണിനമ്പൂരിയെപ്പററി ഇനിമേൽ പ്രസ്താവിക്കാം.

## II

ചെറുശ്ശേരിയില്ലത്തെ ഉണ്ണിയായി അവതരിച്ചു് പൊന്നത്തിലില്ലത്തെ വലിയ നമ്പൂതിരിയായി അന്തരിച്ച ബ്രാഹ്മണോത്തമനും, ചെറുശ്ശേരിഭാരതം പാട്ടു്, കൃഷ്ണപ്പാട്ടു് (കൃഷ്ണഗാഥാ) എന്നീ ഗ്രന്ഥങ്ങളുടെ നിർമ്മാതാവുമായ ശങ്കരൻനമ്പൂതിരിയത്രെ ആ ഉണ്ണിനമ്പൂതിരി. മഹാകവിയെന്ന നിലയിലല്ലാതെ മറെറാരു നിലയിലും അദ്ദേഹത്തെ അറിയുവാൻ ഇന്നത്തെ സ്ഥിതിക്കു നമുക്കു് ആവതില്ല; ആ കാവ്യകാരൻ ഏതു കാലത്തു് ഏതു ദേശത്തു ജീവിച്ചിരുന്നുവെന്നല്ലാതെ ഏതവസ്ഥയിൽ എങ്ങനെ ജീവിച്ചുവെന്നറിയാനോ, അദ്ദേഹത്തിന്റെ കൃതികൾ എങ്ങനെ ആരിൽനിന്നു നേടിയ ഏതു പരിജ്ഞാനത്തിന്റെ ഏതാനതിരിയിലുള്ള ഫലമാണെന്നു നിർണ്ണയിക്കുവാനോ ഉള്ള പരിപൂർണ്ണലക്ഷ്യങ്ങൾ നമുക്കു കിട്ടീട്ടില്ല. ചുരുക്കത്തിൽ എത്രയും ഇടുങ്ങിയ ഒരു പന്ഥാവിനെ ആശ്രയിച്ചു്, തുലോം പരിമിതമായ അറിവിനെ ആസ്പദിച്ചു മാത്രമേ അദ്ദേഹത്തിന്റെ ജീവചരിത്രത്തെ രേഖപ്പെടുത്താൻ വഴിയുള്ളൂ.

“പ്രാജ്ഞനായുള്ളൊരു കോലാധിനാഥൻ താ-
ന്നാജ്ഞയെക്കൈക്കൊണ്ടല്ലോയിന്നിവണ്ണം
ദശമമാമിയായ് സംഹാരത്തോളവും
സംക്ഷേപമായിട്ടു ചൊല്ലുന്നേനാൻ” എന്നും;

“ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവർമ്മണഃ
കൃതയാ നാശ്യതേ ദോഷഃ
കലേർഭാരതഗാഥയാ” എന്നും ചെറുശ്ശേരിഭാരതത്തിലും;

“പാലാഴിമാതുതാൻ പാലിച്ചുപോരുന്ന
കോലാധിനാഥനുദയവർമ്മൻ
ആജ്ഞയെപ്പൂണ്ടു ബാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെ ഭാവിച്ചിപ്പോൾ
ദേവകീസൂനുവായ് മേവിനിന്നീടുന്ന
കേവലൻ തന്നുടെ ലീല ചൊൽവാൻ
ആവതല്ലെങ്കിലുമാശതാൻ ചെൽകയാൽ
ആരംഭിച്ചീടുന്നേനായവണ്ണം” എന്നും,

“ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവർമ്മണ
കൃതായാം കൃഷ്ണഗാഥായാം
കൃഷ്ണ സ്വർഗ്ഗതിരീരിതാ”

എന്നും കൃഷ്ണപ്പാട്ടിലും (കൃഷ്ണഗാഥയിലും) കോലഭൂപാലനും സഹപാഠിയുമായ ഒരു ഉദയവർമ്മൻതമ്പുരാനെ ശങ്കരൻനമ്പൂരി സബഹുമാനം അനുസ്മരിച്ചിരിക്കുന്ന സ്ഥിതിക്ക് ആദ്യമായി ആ തമ്പുരാനെക്കുറിച്ചു ചില പ്രസ്താവനകൾ ചെയ്തു കഴിയട്ടെ; കൂടാതെ സംഗതിവശാൽ ഉദയവർമ്മകോലത്തിരിയുടെ അടുത്ത പൂർവ്വന്മാരായ രണ്ടു

തമ്പുരാക്കന്മാരെയും നാം ഈ ഘട്ടത്തിൽ ഒന്നു മുഖം കാണിക്കേണ്ടിയിരിക്കുന്നു.

കോലത്തുപാലനായ 'പള്ളിക്കോവിലകത്തു കേരളവർമ്മനാമ കോലത്തിരുവടിയും, അവിടുത്തെ അനുജനും ഒരു സംസ്കൃതകവിയും ആയ രാമവർമ്മ 'തെക്കിളംകൂറു' (യുവരാജാവു) മാണു് ആ പൂർവന്മാർ. കേരളവർമ്മ കോലത്തിരുവടി കൊ. വ. ൮൪൨-ാമാണ്ടിൽ "കോലത്തിരി സ്ഥാനത്തിന്നു പൊൻകിരീടം ചൂടി, ഉടവാളെടുത്തു തിരുവർക്കാട്ടു കാവിൽ പരദേവത (കോലസ്വരൂപത്തിലെ പരദേവതയായ മാടായിക്കാവിൽ ഭഗവതി) യെ തൃക്കൈ കൂപ്പി, വെള്ളിപ്പല്ലക്കിൽ വളർപട്ടണം(വളപട്ടണം) കോട്ടയിലെഴുന്നള്ളി, ശിവപുരത്തു മണ്ഡപത്തിൽനിന്നും ഈരെഴു കലക്കാർക്കും അടയം നൽകി, ആയിരം നായന്മാർക്കും വരക്കളി'യതായി രേഖപ്പെടുത്തിക്കാണുന്നു. കേരളവർമ്മ കോലത്തിരി 'കൊല്ലം ൮൭൫-ാമതു മേടമാസം ൧൮-നു നാളിൽ ൮൪-ാം തിരുവയസ്സിൽ തീപ്പെട്ടു'വെന്നും രേഖകളിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഇങ്ങനെ കൊ. വ. ൮൪൨-മുതൽ ൮൭൫-വരെ, ൩൩ സംവത്സരം, കേരളവർമ്മാവു കോലത്തുനാടു ഭരിച്ചു. കേരളവർമ്മകോലത്തിരിയുടെ കവിസദസ്സിനെ അലങ്കരിച്ചവരാണു്, ശ്രീകൃഷ്ണവിജയം സംസ്കൃതകാവ്യത്തിന്റെ കർത്താവായ ശങ്കരകവി, യുധിഷ്ഠിരവിജയം യമകകാവ്യത്തിന്നു 'പദാർത്ഥചിന്തന'മെന്ന വ്യാഖ്യാനം വിരചിച്ചആളും, ശങ്കരകവിയുടെ ഗുരുനാഥനുമായ രാഘവകവി, ശൗരിചരിതം എന്ന യമകകാവ്യത്തിന്റെ കർത്താവും രാഘവകവിയുടെ ആചാര്യനുമായ ശ്രീകണ്ഠൻ, ഭാരതസംഗ്രഹമെന്ന സംസ്കൃതമഹാകാവ്യത്തിന്റെ നിർമ്മാതാവായ രാമവർമ്മ യുവരാജാവ്' എന്നീ കവിപണ്ഡിത

"കോലേശചരണസ്സും മുദിതഃ കദാചി–
ദാഘനാനവതീ നൃപചക്രവതീ
നിസ്സൃതാശീഃ കൃഷ്ണകഥാനുബന്ധം
കാവ്യം കുരു ശ്രാവ്യമിതിന്യഗാദീത്."

എന്ന പദ്യങ്ങളിൽ നിന്നും, രാഘവകവി പദാർത്ഥചി
ന്തനം നിർമ്മിച്ചതെന്ന് അതിലുള്ള,

"ശ്രീകേരളവർമ്മ നൃപഃ പരിശ്രുതാരാതി ശ്രുതിശ്രീതമേഷഃ
ആസ്ഥാനമേചകവർണ്ണനാസ്ഥായോഗാത് കദാചിദേശിഷന്മാം
രചയ യുധിഷ്ഠിരവിജയവ്യാഖ്യാം പ്രഖ്യാപിതോസൌ താം–
[ഖ്യാം
പഖ്യാദലാദചനാചതുരാം രാഘവ ലാഘവ വിവർജ്ജി–
[താമജിതാം"

എന്ന പദ്യങ്ങളിൽനിന്നും, രാമവർമ്മയുവരാജാവ് ഭാര
തസംഗ്രഹമഹാകാവ്യം രചിച്ചതെന്ന് അതിലെ,

"ഗുണാകരഃ കേരളവർമ്മനാമാ
സ ഭൂത്വാ ഭൂതം പ്രതിപദ്യ രാജ്യം
ശശാപത്പ്രജാനന്ദനമാഗതശ്രീകോ
നിർമ്മൂലയാമാസ മലം ലിപൂണാം
ജഗന്നിവാസം ഹൃദയേ ദധാനോ
മൃദാ കദാചിന്നിജ ഭാഗിനേയം
സ രാമവർമ്മാണമുവാച കാവ്യം
വിധീയതാം ഭാരതസംഗ്രഹാഖ്യം"

എന്ന പദ്യങ്ങളിൽ നിന്നും തെളിയുന്നുണ്ട്. അവിടുത്തെ
പിൽക്കാലം കോലത്തിരിയായ ഉദയവർമ്മതമ്പുരാന്റെ
ആശ്രിതന്മാരായിരുന്ന ഭാഷാകവികളായ കോട്ടൂർ ന
മ്പ്യാരും പൊനത്തിൽ ശങ്കരൻനമ്പൂതിരിയും. കോട്ടൂർ

നമ്പ്യാർ നളകഥപ്പാട്ടുണ്ടാക്കിയതു് തനുരാമന്റെ അറിവോടുകൂടിത്തന്നെയാണെന്നു്,

> "കോലത്തുപൻതന്റെ കാലിണ വന്ദിച്ചു
> കോൽക്കളിപ്പാട്ടായികീർത്തിച്ചു നളകഥ
> കോലത്തുനാട്ടിന്റെ കേളി പരത്തണം
> കോലകോലംപൂണ്ട കോമളവംശശേഖരീ"

എന്ന പാദങ്ങളിൽ നിന്നു മനസ്സിലാക്കാം. നളകഥയ്ക്കു പുറമെ പ്രസ്തുത കവി കരലാലകഥ, പഞ്ചവൃത്തം, സുഭദ്രാഹരണം എന്നീ കൃതികളും നിർമ്മിച്ചിട്ടുണ്ടു്. ഇവയിൽ സുഭദ്രാഹരണം ഞാൻ കണ്ടിട്ടില്ല. ശങ്കരൻനമ്പൂതിരിയുടെ കൃതികളാണല്ലോ ചെറുശ്ശേരിഭാരതംപാട്ടും കൃഷ്ണപ്പാട്ടും. അവയിലെ പ്രകൃതത്തെ സംബന്ധിച്ച വരികളും ശ്ലോകങ്ങളും മുന്നുതന്നെ ഉദ്ധരിച്ചിട്ടുണ്ടു്. ഉൽകൃഷ്ടകവിതകളുടെ കാരയിതാക്കന്മാരെന്ന നിലയിൽ പുണ്യശ്ലോകന്മാരായ കേരളവർമ്മയ്ക്കും ഉദയവർമ്മയ്ക്കും അനശ്വരവും അത്യന്തം സ്പൃഹണീയവുമായ സ്ഥാനമാണുള്ളതു്; എങ്കിലും ഉദയവർമ്മകാലത്തിലെ മലയാളികളാകമാനം കൂടുതൽ സ്നേഹിക്കുകയും, ശ്ലാഘിക്കുകയും വേണം. കാരണം, അമ്മാമൻ പരിപൂർണ്ണത സിദ്ധിച്ച സംസ്കൃതസാഹിത്യത്തെ ഒന്നുകൂടി പ്രാബല്യപ്പെടുത്തുകയേ ചെയ്തുള്ളു; അനന്തിരവനാകട്ടെ, പാരതന്ത്ര്യത്താൽ ഉൽഗതി കിട്ടാതുഴലുന്ന മലയാളഭാഷയേയും, കേവലം ശൈശവാവസ്ഥയിൽതന്നെയിരിക്കുന്ന ഭാഷാസാഹിത്യത്തെയും ഉദ്ധരിക്കുവാൻ—പരിപൂർണ്ണതയിലെത്തിക്കാൻ—അങ്ങനെ പരിശ്രമിച്ചതു്. ഉദയവർമ്മകോലത്തിരിക്കു് മലയാളഭാഷയോടു് ഇപ്രകാരമൊരഭിനിവേശം ഉണ്ടാകാൻ കാരണമെന്തെന്നു് ഊഹിക്കുവാൻപോലും അന്വേഷികന്മാർക്കു ശക്യമല്ല. ഭാഷാസാഹിത്യാന്തരീക്ഷം ആക

വടി, വെങ്കിക്കിണ്ണത്തിന്നടി വാരി അധികാരിയുടെ തലയിൽ ഇട്ടു മൂന്നു പ്രാവശ്യം ചൊട്ടുകയായി നമ്പ്യാരെ എന്നരുളിച്ചെയ്തു. അരുളപ്പാടുപ്രകാരം അധികാരി നമ്പ്യാരെ എഴുതിയ തരക്. എന്നാൽ കൊല്ലം ൬൨൨ ചെന്ന കന്നി ഒന്നാന്തീയതി ശിവപേരൂരുമണ്ഡപത്തിൽ എഴുതിയതു —." പൊന്നത്തിൽ നമ്പൂതിരിക്കും ഉദയവർമ്മകോലത്തിരി സ്ഥാനമാനങ്ങൾ നൽകീട്ടുണ്ട്. അവയെപ്പറ്റി പിന്നീടു പ്രസ്താവിക്കാം.

ഇനി, ചെറുശ്ശേരിഭാരതംപാട്ട്, കൃഷ്ണപ്പാട്ട് എന്നിവകളുടെ കർത്താവിനെപ്പറ്റി എനിക്കു കണ്ടുകിട്ടിയേടത്തോളം തെളിവുകളെ അടിസ്ഥാനപ്പെടുത്തി ഉപന്യസിക്കാം. ഈ രണ്ടു കൃതികളും ഒരാളുടെ വകതന്നെയാണെന്നതിന്നു ലക്ഷ്യങ്ങൾ കൃതികളിൽനിന്നു വെളിവാകുന്നുണ്ട്.

"ഇന്ദിരാവല്ലഭൻ തന്നുടെ ചാരത്തു"
"ദീപ്തികൾ മെയ്യിൽ പരക്കയാലെ"
"കാളിന്ദീവെള്ളത്തിൽ മുങ്ങിനിന്നീടുന്ന
കൈലാസശൈലംതാനെന്നപോലെ"
"അംഭോജകാന്തനും ജംഭാരിമുമ്പായു-
ള്ളമരന്മാരോടു സംസേവിച്ചു"
"മേളം കലർന്നൊരു കാളിമ പൂണ്ട നാ-
ല്ലോളങ്ങളാളുമക്കാളിന്ദിതാൻ" എന്നീ വരികൾ രണ്ടു കൃതികളിലും കാണുന്നതിനാലും, പാതിര, ചെഞ്ഞറ, ചെഞ്ചെമ്മെ, തിട്ടതി, കേഴ, ഞായം, നണ്ണുക, വെണ്ണുക, കോലുക, പുംസന്മാർ, തേറിനാലും എന്നാദിയായ പദങ്ങൾ രണ്ടു ഗ്രന്ഥങ്ങളിലും സുലഭമായിരിക്കുന്നതിനാലും ഇവയുടെ ജനകത്വം ഒരേ വ്യക്തിയിൽത്തന്നെ ആരോപിക്കാം.

ഇനി എന്റെ നോട്ടത്തിൽ പെട്ടിട്ടുള്ള കുറെ താളിയോലഗ്രന്ഥങ്ങളിലുള്ള വിവരങ്ങൾ പരിശോധിക്കാം. കൃഷ്ണഗാഥയുടെ ഒരു പഴയ പകർപ്പിൽ ഒടുവിൽ ഇങ്ങനെ എഴുതീട്ടുണ്ട്;

"വീഴക്ഷരം വരി പിണങ്ങുക വള്ളി പുള്ളി
ദീർഘാദിവിട്ടു ചില ബിന്ദുവിസർഗ്ഗമെല്ലാം
ഇത്യാദി പുസ്തകമെഴുത്തിൽ വരുന്ന ദോഷം
ബുദ്ധിഭ്രമാൽ, ബുധജനങ്ങൾ പൊറുത്തുകൊൾക.

ശുഭമസ്തു. കൊല്ലം ൯൯൮-ാമതു മിഥുനം ൨൭-ാം തീയതി ബുധനാഴ്ചയും ആയില്യനക്ഷത്രവും ദ്വിതീയതിഥിയും കൂടിയ ദിവസം എഴുതിത്തീർത്ത പുസ്തകം. ഹരി. കൊല്ലം ൯൦൨-ൽ തലൂര് മാധവവാരര് എഴുതിത്തീർത്ത കൃഷ്ണപ്പാട്ടിന്റെ വാലുശ്ശേരിക്കോട്ടയിൽ രാഘവൻ കരലിഖിതം ഗുരുനിയോഗത്താൽ—പൊനത്തിൽ ശങ്കരൻ നമ്പിടി രചിച്ച കൃഷ്ണപ്പാട്ട് സമാപ്തം—." ൯൮൨-ൽ പകർത്തീട്ടുള്ള ഒരു താളിയോലഗ്രന്ഥത്തിൽ, "ഹരിഃ ഗുരവെ ശരണം. പൊനംനമ്പിടിയുടെ കൃഷ്ണപ്പാട്ട്" എന്നു കാണുന്നു. ഇതിനു പുറമെ ൯൯൭-ലും ൯൯൨-ലും എഴുതിത്തീർത്ത രണ്ടു ഗ്രന്ഥങ്ങൾ വേറെയും ഉണ്ട്. ഇവയിൽ നിന്നെല്ലാം കൃഷ്ണപ്പാട്ട ൯൦൦-നു മുമ്പുതന്നെ നല്ലപോലെ പ്രചരിച്ചിരുന്നുവെന്നും, അതിന്റെ കർത്താവ് പൊനത്തിൽ ശങ്കരൻനമ്പിടിതന്നെയാണെന്നും മനസ്സിലാകുന്നു. ചെറുശ്ശേരിഭാരതത്തിന്റെ താളിയോലഗ്രന്ഥങ്ങളിൽ ഒന്നിൽ "പൊനത്തിൽ വലിയനമ്പിടിയുണ്ടാക്കിയ ഭാരതംപാട്ട്" എന്നും, വേറൊന്നിൽ "പൊനത്തിൽ ശങ്കരസൂരിണാ വിരചിതാ ശ്രീഭാരതഗാഥാ" എന്നും, മൂന്നാമത്തേതിൽ "കൊല്ലവർഷം ൭൫൬ ചിങ്ങം ൨-ാംനു എഴുതിത്തീർത്തു" എന്നും എഴുതിക്കാണുന്നു.

ഇവകളൊക്കെ നോക്കുമ്പോൾ ചെറുശ്ശേരിഭാരതവും കൃഷ്ണപ്പാട്ടും പൊനത്തിൽ ശങ്കരൻനമ്പൂതിരി(നമ്പിടി)യുടെ കൃതികൾതന്നെയാണെന്നു തീർച്ചയാകുന്നുണ്ട്. പൊനത്തില്ലിലെ ല്ലത്തെ ഒത്തെടുക്കപ്പെടുന്നതിനു മുമ്പിൽ നശിച്ചുപോയ ഇതുകൊണ്ടുതന്നെയാണ് ഭാരതംപാട്ടിനു ചെറുശ്ശേരിഭാരതം എന്നു പേരുണ്ടായതു്.

മേൽ കാണിച്ച ലക്ഷ്യങ്ങൾക്കു പുറമെ വേറെയും ചിലതെല്ലാം ഇവിടെ ഉദ്ധരിക്കേണ്ടിയിരിക്കുന്നു. കൊ. വ. ൬൨൧-മുതൽ ൬൫൦-വരെയാണല്ലോ ഉദയവർമ്മ കോലത്തിരി രാജ്യഭാരം ചെയ്തതു്. “കൊല്ലം ൬൨൦മാണ്ടിൽ പള്ളിക്കെട്ടലൊത്തു ഉദയവർമ്മരായ കോലത്തിരിയവർകൾ ധർമ്മടത്തെഴുന്നള്ളി സാമൂതിരിത്തമ്പുരാനുമായി സമയംചെയ്തു” എന്നും, “കൊല്ലം ൬൨൯ മകരമാസി പതിനാറാകുന്ന നാളിൽ തിരുമനസ്സുണർത്തിച്ചപ്രകാരം പൊനത്തിൽ ശങ്കരൻനമ്പിടിക്കു മൂന്നാംപലത്തിൽ ജന്മവും ശാന്തിയും, ബ്രഹ്മസ്വമേൽ വീരചങ്ങലയും കല്പിച്ചു കൊടുത്തു. തൃക്കൈക്കുറ്റിൽ കാര്യംചെയ്യുന്നവര് കൊല്ലത്താൽ ര്വ്വം മീന് ഇടങ്ങഴി നെല്ലും നന്നാലു പണവും മുട്ടാതെ കൊടുക്കണമെന്നും തെളിച്ചെയ്തു” എന്നും, “ചിറ്റേനു വെളുപ്പിനു തെളിച്ചെയ്തപ്രകാരം പൊനത്തിൽ കൃഷ്ണൻനമ്പിടിക്കു നമ്പൂതിരിപ്പാട്ടിലെക്കുള്ള സാമൂതിരിക്കുള്ള ലാത്തെയച്ചു” എന്നും ‘ചിറക്കൽകോവിലകം പട്ടോലച്ചാത്തിന്റെ പകർപ്പുകളിൽ കാണുന്നുണ്ട്. ഈ മൂന്നു സംഭവങ്ങളിൽനിന്ന്, കോലത്തിരിയും സാമൂതിരിയുമായി കൊ. വ. ൬൨൦-ൽ ധർമ്മട(ധർമ്മപട്ടണ)ത്തു വെച്ചു് ഒരു സന്ധിയുണ്ടായെന്നും, ൬൨൯-ൽ പൊനത്തിൽ ശങ്കരൻനമ്പിടിക്കു ചില സ്ഥാനമാനങ്ങൾ കല്പിച്ചു നൽകിയെന്നും, അക്കൊല്ലംതന്നെ പൊനത്തി

ലില്ലത്തെ ശരിയായ നമ്പിടിയെ സാമൂതിരിക്കോവിലകത്തു
അയച്ചുവരുന്നതും വെളിവാകുന്നു. ൭൨൮-ൽ ശങ്കരൻ
നമ്പിടിക്കു പ്രസ്തുത സ്ഥാനമാനങ്ങൾ കല്പിച്ചുകൊടു
ക്കാൻ കാരണമെന്തായിരിക്കും എന്ന ചോദ്യം, എന്തു
കൊണ്ടു് അദ്ദേഹം ആയിടയ്ക്കുതന്നെ രചിച്ച കൃഷ്ണപ്പാ
ട്ടിനെ സംബന്ധിച്ച അന്വേഷണമാക്കൂട എന്ന വേ
റൊരു ചോദ്യത്തെ പുറപ്പെടുവിക്കുന്നുണ്ടു്. ചെറുശ്ശേരി
യില്ലത്തെ അംഗമെന്ന നിലയിൽ ശങ്കരൻനമ്പിടി എഴു
തിയ ഭാരതംപാട്ടിനു, രാജസദസ്സുകളിൽനിന്നു, പ്രത്യേ
കിച്ചു് ഉദയവർമ്മകോലത്തിരിയെപ്പോലുള്ള ഒരു മഹാ
ന്റെ തൃക്കയ്യിൽനിന്നു, സമ്മാനങ്ങൾ അർഹിക്കത്തക്ക
പാകതയില്ലെന്നു പറയുന്നതു് ശരിയാകുമെന്നു തോന്നു
ന്നില്ല. നേരെ മറിച്ചു് ൭൨൮-ൽ കല്പിച്ചു നൽകിയ
പ്രസ്തുത സമ്മാനങ്ങൾ ആ കാലത്തിനടുത്തായി ആ
കവി സാർവ്വഭൗമൻ രചിച്ച കൃഷ്ണപ്പാട്ടിനെ അടിസ്ഥാന
പ്പെടുത്തിത്തന്നെയാകാൻ തരമുണ്ടാവാം. ഈ അനു
മാനം സ്വീകാര്യമാണെങ്കിൽ കൃഷ്ണപ്പാട്ടു് എഴുതിയതു്
൭൨൭-നും ൭൨൮-നും മദ്ധ്യേ ആണെന്നു വന്നുകൂടുന്നു.

സാമൂതിരിക്കോവിലകത്തു പോയ പൊന്നത്തിൽ
കുഞ്ഞിനമ്പിടി ആരായിരിക്കും എന്ന ചോദ്യം ഈ ഘട്ട
ത്തിൽ വിസ്മരിക്കാവതല്ല. കുഞ്ഞിനമ്പിടി ശങ്കരൻന
മ്പിടിയുടെ മകൻ ആകാനേ തരമുള്ളൂ. സന്താനമില്ലായ്ക
യാലാണു് ചെറുശ്ശേരിയില്ലത്തുനിന്നു ശങ്കരൻനമ്പിടി
യെ പൊന്നത്തില്ലത്തേയ്ക്കു ദത്തെടുത്തതെന്നു മുമ്പു
തന്നെ പറഞ്ഞുകഴിഞ്ഞു. അപ്പോൾ, പൊന്നത്തിലി
ല്ലത്തെ അംഗമായ്ക്കഴിഞ്ഞതിനു മേൽ ശങ്കരൻനമ്പിടി
വേളി കഴിച്ചുവെന്നും, അതിലുണ്ടായ ഉണ്ണിയാണു്
കുഞ്ഞിനമ്പിടിയെന്നും വിചാരിക്കാം; വിശിഷ്യ ൭൨൮

ആയതുപ്രകാരം ആ കുഞ്ഞിനമ്പിടിക്കു മാതാപിതാക്കന്മാരെ വിട്ട് അന്യദേശത്തു പോയി താമസിക്കത്തക്ക പ്രായം എത്തിയിരുന്നുവെന്നും ഊഹിക്കാം. എന്തായാലും ചെറുപ്പത്തിൽ കുഞ്ഞിനമ്പിടി കോലത്തിരിത്തമ്പുരാന്റെ കല്പനയനുസരിച്ചു സാമൂതിരിക്കോവിലകത്തേക്കു പോരുകയുണ്ടായി എന്നു വ്യക്തമാകുന്ന സ്ഥിതിക്ക്, കാകതാലീയന്യായേന പ്രകൃതത്തോടു സംബന്ധിച്ചതല്ലെങ്കിലും അതിപ്രധാനമായ ഒരു സംഗതി വെളിവാകുന്നുണ്ട്. രാമായണചമ്പു മുതലായ അനേകം ഭാഷാചമ്പുക്കളുടെ കർത്താവായ 'പുനം' ഈ കുഞ്ഞിനമ്പിടിതന്നെയാണെന്നു തീരുമാനിക്കാം. പതിനെട്ടരക്കവികളിൽ അരക്കവിയെന്നു വിളികൊണ്ട പുനംനമ്പൂരിയും ചമ്പൂഗ്രന്ഥകർത്താവായ പുനംനമ്പൂതിരിയും വെവ്വേറെ വ്യക്തികളാണെന്നും ഇതുകൊണ്ടു തീർച്ചയാകുന്നു. ഈ കുഞ്ഞിനമ്പിടിയുടെ അഥവാ 'അരക്കവി'യുടെ പേർ എന്തെന്നു കാണിക്കത്തക്ക യാതൊരു ലക്ഷ്യവും കിട്ടിക്കഴിഞ്ഞിട്ടില്ലെന്നും പറഞ്ഞുകൊള്ളട്ടെ.

ഇത്രത്തോളം ചെയ്ത പ്രസ്താവനയിൽ നമ്പൂതിരിയെന്നും നമ്പിടിയെന്നും വ്യവസ്ഥയില്ലാതെ ഉപയോഗിച്ചിരിക്കുന്നതായി കാണാം. ഇതിന്റെ കാരണവും വിശദീകരിക്കേണ്ടിയിരിക്കുന്നു. കേരളത്തിന്റെ ഉത്തരഖണ്ഡം അതായതു കോലത്തുനാട്ടു 'നമ്പിടിഖണ്ഡ'മാണ്. പെരിഞ്ചെല്ലൂർഗ്രാമക്കാരായ ആഢ്യൻനമ്പൂതിരിപ്പാടന്മാരേയും കൂടി നമ്പിടിമാരെന്നു വിളിച്ചുവന്നിരുന്നതായി പഴയ രേഖകളിൽനിന്നറിയുന്നു. അവക രേഖകളിൽ പലതിലും ഒരേ അവസരത്തിൽതന്നെ ഒരാളെപ്പറ്റി നമ്പൂതിരിയെന്നും നമ്പിടിയെന്നും വിളിച്ചുകാണുന്നുണ്ട്. കൊ. വ. ൯൬൪-ലെ ടിപ്പുവിന്റെ ആക്രമണത്തിനു ശേഷം

മാത്രമാണ് കോലത്തുനാട്ടിൽ ഉള്ള ആഢ്യബ്രാഹ്മണർ നമ്പിടിയെന്ന പേർ തീരെ വേണ്ടെന്നുവെച്ചത്.

കൈയിൽ കിട്ടിയേടത്തോളം കഥകളെ വെച്ചും കൊണ്ട് ചെറുശ്ശേരിഭാരതം, കൃഷ്ണപ്പാട്ട് എന്നീ കൃതികളുടെ നിർമ്മാതാവായ ശങ്കരൻനമ്പൂതിരിയെപ്പററി ഇത്രത്തോളം മാത്രമേ പ്രസ്താവിക്കാൻ നിർവ്വാഹമുള്ളു എന്നു സമ്മതിച്ച് ഇനി കൃതികളിലേക്കു കടക്കാം.

# III

സൽഗ്രന്ഥങ്ങളെ നിർമ്മിച്ച് കൈരളിയുടെ സൌഭാഗ്യം വർദ്ധിപ്പിച്ചിട്ടുള്ള മഹാകവികളിൽ പ്രഥമഗണനീയനാണ് ശങ്കരൻനമ്പൂതിരി എന്നതിന്നു സംശയമില്ല. ഭാഷാപ്രണയികളുടെ ഇടയിൽ എന്നല്ല കേവലം പാമരന്മാരുടെ ഇടയിൽപോലും (ചെറുശ്ശേരി) ഭാരതം പാട്ടിന്റെയും, കൃഷ്ണപ്പാട്ടിന്റെയും പേർ കേൾക്കാത്തവർ ഉണ്ടായിരിക്കും എന്നു വിചാരിക്കാൻ കൂടി നിർവ്വാഹമില്ല. അത്ര മേൽ സുപ്രസിദ്ധങ്ങളാണ് ആ കൃതികൾ. ചിങ്ങമാസം തുടങ്ങിയാൽ കൃഷ്ണപ്പാട്ടു വായിക്കുന്ന പതിവ് കോലത്തുനാട്ടിൽ ഇന്നും കല്ലിച്ചു നിലനിന്നു പോരുന്നു. ഗുണപൌഷ്കല്യംകൊണ്ടു പ്രാചീനകൃതികളുടെ മുമ്പിൽ നിൽക്കുന്ന കൃഷ്ണപ്പാട്ടി (കൃഷ്ണഗാഥ) നെ അതിഗംഭീരമായും വിസ്തൃതമായും സാഹിത്യപഞ്ചാനനൻ രാജശ്രീ പി. കെ. നാരായണപിള്ള ബി. എ., ബി. എൽ. നിരൂപണം ചെയ്തിട്ടുണ്ട്. ഇവിടെ ഭാരതം പാട്ടിലെ ഏതാനും ഭാഗങ്ങളെ ചൂണ്ടിക്കൊണ്ട് എത്രയും സ്ഥൂലമായ നിലയിൽ വിമർശിക്കാമെന്നു ഞാൻ ഒരു

പെട്ടതല്ലു; അതിന്നു മാത്രമെ എന്തെങ്കിലുമൊക്കെയാവുകയുമുള്ളൂ.

പ്രകൃതത്തിന്റെയും അപ്രകൃതത്തിന്റെയും നടുവിൽ നിന്നുകൊണ്ട് അത്ഭുതപൂർവ്വമായിരിക്കാനിടയുള്ള ഒരു സംഗതിയെപ്പറ്റി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഓണംപാട്ടിനും കുമ്മിപ്പാട്ടിനും പുറമെ പൊന്നത്തിൽ ശങ്കരൻനമ്പൂതിരിയുടെ ഒരു ലഘുകൃതിയെ ഈ ഘട്ടത്തിൽ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു. 'ചെല്ലൂരമേശസ്തോത്രം' എന്നാണ് കൃതിയുടെ പേർ. നമശ്ശിവായ എന്ന പഞ്ചാക്ഷരിയുടെ ആദ്യക്ഷരങ്ങൾകൊണ്ടാരംഭിച്ചിട്ടുള്ള അഞ്ചു ശ്ലോകങ്ങളുമാണിതിലുള്ളത്. 'പൊന്നംനമ്പൂരിയുടെ ചെല്ലൂരമേശസ്തോത്രം' എന്ന് അലേഖയിൽ വ്യക്തമായി എഴുതീട്ടുള്ളതുകൊണ്ട് ഈ സ്തോത്രത്തിന്റെ കർത്തൃത്വത്തിൽ സംശയത്തിന്നു വഴിയില്ല. സ്തോത്രമാണിത്;

"നാഗാരിവാഹനവിരിഞ്ചവരപ്രദായ
നാഗേന്ദ്രചർമ്മവസനായ ദിഗംബരായ
നാഗേന്ദ്രഹാര.........കൃതഭൂഷണായ
ചെല്ലൂരമേശ്വരായ നമശ്ശിവായ.

(മൂന്നാംപാദത്തിലെ മൂന്നക്ഷരങ്ങൾ അലേഖ ദ്രവിച്ചു കാണാതെയായിരിക്കുന്നു)

"മാതാർത്തിതാപജരശോകവിനാശനായ
മാനാദിമാനഗുണദോഷവിവർജ്ജിതായ
മാകന്ദബാണവിനിപാതിതവിഗ്രഹായ
ചെല്ലൂരമേശ്വരായ നമശ്ശിവായ.

ശീതാംശുഖണ്ഡപരിബദ്ധജടാധരായ
ശീതാംശുസൂര്യശിഖിനേത്രവിഭൂഷിതായ

യിൽ ഉള്ളടക്കിക്കൊണ്ടിരിക്കയാണു പുനരാവൃത്തി ചെയ്തിട്ടുള്ളത്. അതുപ്രകാരം ഇതിൽ പല കുറവുകളും വന്നുപെട്ടേക്കാം. ഇത്രത്തോളം ചുരുക്കിയിട്ടും, ഇതിൽ അങ്ങോളമിങ്ങോളം അനിതരസാധാരണമായ മാധുര്യം തഴുകിക്കൊണ്ടിരിക്കുന്നുവെന്ന വസ്തുതയാണ് വാസ്തവത്തിൽ പ്രശംസനീയമായിരിക്കുന്നത്.

"പങ്കജമങ്കതൻ കൊങ്കയിൽ തങ്ങുന്ന
കുങ്കുമപങ്കകദംബംതന്നാൽ
അങ്കിതമായുള്ള നാഭീനാളവുമ-
പ്പങ്കജനേത്രവും, പാൽമൊഴിയും
ബന്ധുവിലോചനമാരുടെ മാനസം
ചഞ്ചലമാക്കുന്ന പുഞ്ചിരിയും
പൂഴിയിൽ വീണു തിരണ്ടുരുണ്ടീടുന്ന
പാദാബ്ജലീലയും ചാപലവും
കേടററ പാൽവെണ്ണ കാണുന്ന നേരത്തു-
ള്ളാടുന്ന നാടകരീതികളും
ശ്യാമളകാന്തി കലർന്നിന്നീടുന്ന
കോമളമായുള്ള പൂവൽമെയ്യും
ഉന്നമരാറുകൾ പുലമ്പിനിന്നീടുവാ-
നാനായതെപ്പൊതലെ കൈതൊഴുന്നേൻ" എന്നു

ചൊല്ലുന്ന കേരളനും ഇമ്പമുള്ള വരികളാൽ ബാലകൃഷ്ണവിഗ്രഹം എത്രയും സൂക്ഷ്മമായും സുന്ദരമായും വർണ്ണിച്ചിരിക്കുന്നുവെന്നു നോക്കുക! ഇമ്മാതിരി ചേതോഹരങ്ങളായ സ്തുതികൾ ചെറുശ്ശേരിഭാരതത്തിൽ അവിടവിടെക്കാണാം.

കുരുപാണ്ഡവന്മാരുടെ ബാലലീലാമത്സരമെന്ന അദ്ധ്യായത്തിൽ ശാപഗ്രസ്തനായ പാണ്ഡുവിൻെറ മരണ

ആ വജ്രാംഗുലീയത്തിന്റെ തിളക്കവും, ഹിമത്തിന്റെ കയറ്റവും, ജലത്തിന്റെ സ്വച്ഛതയും കാണിക്കാൻ ഈ ഉപമയല്ലാതെ മറെറാന്നും പററുന്നതല്ലെന്നതിന്നു സംശയമില്ല.

ശൃംഗാരഭാവങ്ങളെ അതിസരസമായി വെളിപ്പെടുത്തുവാൻ ഇംഗിതജ്ഞനായ കവിക്കുള്ള മിടുക്ക് അസാമാന്യമാണ്. കിരാതത്തിൽ, അർജ്ജുനൻ തപസ്സിന്നു പുറപ്പെടുമ്പോൾ വിരഹാർത്തയായ ദ്രൗപദി ആ കാമകോമളന്റെ നേർക്കയയ്ക്കുന്ന കടാക്ഷത്തെ [illegible] വ്യാഖ്യാനിക്കുന്നതിങ്ങനെയാകുന്നു;

“കോമളകാന്തിയെഴുമക്കണ്ണോടാ നേരത്തു
കാമമാൽ പൂണ്ടൊരു കാമിനീതാൻ
കന്നൽത്താർ വെന്നുള്ള കൺമുനകൊണ്ടു
കൊഞ്ചിക്കുഴന്നു പറഞ്ഞതൊക്കെപ്പാർ
ചെൽക്കണ്ണിമാരുടെ കണ്ണുകൾക്കെല്ലാമെ
പാൽക്കുഴമ്പായൊരു പൂവലംഗം
കാൽക്ഷണം വേറിട്ടു പോകുന്ന നേരത്തു
തീക്കനൽ കോരിച്ചൊരിയുന്നപോലെ
മെയ്യിലുഴന്നൊരു വേദനയല്ലാതെ
ദൈവമൊഴിഞ്ഞുമറ്റാരറിഞ്ഞതാർ?”

ഈ കടാക്ഷപ്രശ്നത്തിന്ന് ഉത്തരവും സമുചിതമായ നിലയിൽ അദ്ദേഹം അർജ്ജുനനെക്കൊണ്ടു [illegible] ദ്രൗപദി കൊടുപ്പിക്കുകകൂടി ചെയ്യുന്നു! തപസ്സിന്നായി പ്പോകുന്ന പ്രേയാന്റെയും, അനുരാഗവതിയായ പ്രിയതമയുടേയും ഭാവവിശേഷങ്ങൾ ഇങ്ങനെയല്ലാതെ മറെറങ്ങനെ വിവരിക്കാൻ സാധിക്കും?

നമ്പൂതിരിമാൎക്കു സ്വതസ്സിദ്ധമായുള്ള ഹാസ്യരസവും ഫലിതവും ഭാരതംപാട്ടിൽ അവിടവിടെ കാണാം. കാമവിവശനായ കീചകൻ വല്ലവാംഗിയായ സൈരന്ധ്രിയെന്ന ധാരണയിൽ കിടപ്പാറമേലായിരുന്ന ഭീമനെ ആലിംഗനം ചെയ്യുന്നതും, ആ മഹാശയൻറെ ആ കാമോന്മത്തനെ കളിയാക്കിയിട്ടുള്ളതും നോക്കുക,

"ആരുമെ കാണാതെ ദീപവും കൂടാതെ
മാനവും കാലവും പാൎക്കാതെയായ്"

പാതിരാ ചെന്ന നാടകശാലയിൽ
പാരാതെ പൂകിനാൻ കീചകനും
കോമളയായൊരു സൈരന്ധ്രിയെന്നിട്ടു
ഭീമനെ പുണൎന്നങ്ങുനേരം
എന്നുടെ ജീവനും നിന്നുടെ കയ്യിലു-
മെന്നങ്ങു ചൊല്ലിപ്പുണൎന്ന നേരം
കൊങ്കകൾ കാണാഞ്ഞിട്ടെത്രയെന്നിങ്ങനെ
ശങ്കിച്ചു നിന്നു താനൊട്ടുനേരം
ചീൎത്തുനിന്നീടുന്ന മാംസബലംകൊണ്ടങ്ങു
പേൎത്തു ഞെരിച്ചുടൻ പിണ്ഡമാക്കി
വാദ്യവും താളവും കൂടാതെ നല്ലൊരു
കൂത്തുകഴിച്ചുടനപ്പാചകൻ താൻ"

എന്നീ വരികളാൽ എത്ര രസകരമായി വൎണ്ണിച്ചിരിക്കുന്നു എന്നു നോക്കുക. ഇതിലും കടന്ന മട്ടിലാണു് കീചകൻറെ കാമപാരവശ്യവൎണ്ണന. രാത്രിയിൽ എല്ലാവരും ഉറങ്ങിയാൽ കാമതാപം തീൎക്കാൻ കൂത്തരങ്ങത്തിലെത്തണമെന്നു സൈരന്ധ്രി വാക്കു കൊടുത്തതിന്മേൽ,

ഭക്തന്റെയും ഭാവവിശേഷങ്ങളെ ചിത്രീകരിക്കുകയെന്നുള്ള കൃത്യത്തിൽ ദുഷ്കരവും ആകുന്നു. എന്നാൽ ഈ വിഷയത്തിൽ പുനംകവി പ്രദർശിപ്പിച്ചിട്ടുള്ള നൈപുണ്യം അസാമാന്യമെന്നു തന്നെ പറയാം. മഹാരാജാവായ സുയോധനന്റെ ക്ഷണനം സ്വീകരിക്കാതെ കേവലം ഒരു ദാസീപുത്രനായ വിദുരന്റെ ഭവനത്തിൽ വിശപ്പോടുകൂടി ചെന്നുകയറുന്ന ഭഗവാനെക്കണ്ടപ്പോൾ അവിടെ നടക്കുന്ന കോലാഹലത്തിന് അററമില്ല. ഭഗവാന് ആ പരമഭാഗവതൻ അർഘ്യപാദ്യമണിപീഠമെന്നിങ്ങനെയുള്ള സൽക്കാരസാമഗ്രികളൊന്നും നൽകാനല്ല ഭാവം! പിന്നെയോ, തന്നത്താൻ മറന്നുകിടന്നു ചാടുകയാണ്!

"പന്നഗശായി താൻ വന്നതു കണ്ടിട്ടു
തന്നെയും കൂടെ മറന്നു മേവുന്ന
ഭക്തനായുള്ളവൻ നിർത്തം തുടങ്ങിനാ-
നന്തമക്കങ്ങനെ തോന്നി മോദം;
ചിത്തം തെളിഞ്ഞുള്ള പങ്കജലോചനൻ
ഭക്തനായുള്ളവനോടു ചൊന്നാൻ,
നിത്യംകൊതിക്കുമെന്നുടെയുള്ളിലെ
കൗതുകമീടുന്നതല്ല ചൊല്ലാം.
പാലാഴിവർണ്ണന്റെ ലീലയെക്കണ്ടിട്ടു
ചാലെ തെളിഞ്ഞുള്ള ദാസീപുത്രൻ
ചാലെ വളർന്നൊരു ഭാജനംതന്നിൽ നൽ
പാൽവെണ്ണ കൊണ്ടന്നു വെച്ചനേരം
ആനായനാരിമാർ നൽകിനിന്നീടിന
ആനായമൂർത്തിയിലെന്നപോലെ

ഈ വിലാപത്തിൽ മൃതനായ പുത്രന്റെ ശൈശവലീലാപ
രാക്രമങ്ങളെ അനുസ്മരിക്കുന്നതോടുകൂടി അസംഖ്യം ബാല
ന്മാർ മേലേറ്റും ഇതിലെ കേവലം ബാലനായ സ്വ
പുത്രനെ പരിഷ്കരിക്കുവാൻ തക്ക ഹൃദയശുദ്ധിയുള്ള ധർ
മപുത്രിമാരല്ലല്ലോ എന്നുകൂടി സഹൃദയന്മാർ അനുകമ്പിക്കുന്നു.

ഇത്രയും സാമാന്യമായി പ്രസ്താവിച്ചതിൽ നിന്ന്
ഈ കാവ്യത്തിന്റെ ഏകദേശമായ സ്വഭാവം വെളി
പ്പെട്ടിരിക്കുമെന്നു തോന്നുന്നു. എന്നാൽ ഹൃദയംഗമ
മായ അനേകം സംഗതികൾക്കിടയിൽ അസുന്ദരങ്ങളായ
പ്രയോഗങ്ങളും അതിൽ കടന്നുകൂടീട്ടുണ്ടെന്നു പറയാൻ
മടിക്കേണ്ടതില്ല. കവിതാശരീരത്തിൽ കസ്' നാ
ണ്യംപോലെ ദോഷങ്ങളുണ്ട്. ഭാഷാരീതിയിൽ
കൊടുങ്ങല്ലൂർ രീതിക്കുതന്നെയാണ് പ്രധാനമായതാ
ന പ്രത്യേകതയുള്ളത്. അനേകം ആര്യന്മാർകൊണ്ടു
നിറഞ്ഞിട്ടുള്ള ഭാഷാപരിഷ്കാരം ഇതിന്റെ ഉല്പത്തിസ്ഥാ
നത്തെത്തിക്കഴിഞ്ഞിരിക്കുന്ന ഇക്കാലത്തുപോലും സാമാ
ന്യന്മാരെഴുതിയ അസംഗതങ്ങളായ പ്രയോഗങ്ങൾ
കാണുന്നുവെന്നിരിക്കെ ഭാഷയുടെ ശൈശവാവസ്ഥയിലു
ണ്ടായിട്ടുള്ള ഈ കൃതിയിൽ അവിടവിടെ കാണുന്ന
അസ്വാരസ്യങ്ങളും തീർച്ചയായും ക്ഷന്തവ്യങ്ങൾതന്നെ.
കൊടുങ്ങല്ലൂർ ഭാഷാരീതിയിലെ വൈചിത്ര്യങ്ങൾക്കു കവി മാത്ര
മല്ല കാരണഭൂതനെന്നും, കവിയുടെ കാലത്തിന്നും, ഭാഷ
യുടെ നിലയ്ക്കും അവയ്ക്കതിൽ പ്രധാനമായ പങ്കുണ്ടെന്നും
മാത്രമേ ഞാൻ പറയുന്നുള്ളൂ.

ഒരു വാക്കുകൂടി പറഞ്ഞുകൊണ്ട് ഈ ഉപന്യാസ
ത്തിന്നു പൂർണ്ണവിരാമമിട്ടേക്കാം. ൧൦൭൩-ൽ എന്റെ അ
ച്ഛൻ, മഹാമഹിമശ്രീ ചിറയ്ക്കൽ കോവിലകത്തു രാമവ
ർമ്മ ഇളയതമ്പുരാൻ— ഇപ്പോഴത്തെ വലിയതമ്പുരാൻ—

തിരുമനസ്സിലെ നിന്നും ആണു് ആദ്യമായി മലയാളത്തി ഭാരതത്തെ സഹൃദയലോകത്തിനു പരിചയപ്പെടുത്തിയതു്. ശ്രീമഹാഭാരതത്തിന്റെ ഈ ഗദ്യസാരാവതാരവുമായി മഹാഭാരതങ്ങൾക്കുള്ള ബന്ധം ഒന്നുകൂടി ഉറപ്പിക്കുവാനും, മറ്റൊന്നുകൂടി ഗ്രന്ഥത്തെപ്പറ്റിയും ഗ്രന്ഥകർത്താവിനെപ്പറ്റിയും ഇത്രത്തോളം ഉപന്യസിക്കുവാനും സൗകര്യം സിദ്ധിച്ചതിൽ എനിക്കു് അനല്പമായ ആനന്ദമുണ്ടു്. ഇതിലുമധികം ഒരു ചാരിതാർത്ഥ്യം എനിക്കു കിട്ടുവാനില്ലതാനും.



തൃശ്ശിവപേരൂർ, മിഥുനം. } എന്നു്
3—1—113. } ടി. ബാലകൃഷ്ണൻനായർ ബി. എ.

# വിഷയാനുക്രമണിക.



# ചെറുശ്ശേരിഭാരതം

## അദ്ധ്യായം ൧.

---

### കഥാപ്രസംഗം

ഇന്ദിരാവല്ലഭന്തന്നുടെ പാദത്തെ-
*ഇന്ദ്രാദിദേവകൾ പോറ്റിനിന്നാർ
സന്ദേഹംകൂടാതെ സന്തതമൻപോടു
ചിന്തിച്ചതൊക്കെയും നൽകിനൽകി
സ്വപ്നതന്നിൽ വിളങ്ങിനിന്നീടുന്ന
കല്പകപാദപമെന്നപോലെ
ചൊല്ലാർന്ന പാലാഴിതന്നിൽ വിളങ്ങുന്ന
കല്യാണകാരുണ്യകല്ലോലമേ!
ഞങ്ങളിലുള്ളതു കാരുണ്യമുണ്ടാവാൻ
മംഗലനാരായണനേ! കൈതൊഴുന്നേൻ.
ജന്മജന്മങ്ങളിൽ ചെയ്തുനിന്നീടുന്ന
കന്മഷജാലത്തെപ്പോക്കുവാനായ്
വേദിയരെല്ലാർക്കുമാധാരമായുള്ള
വേദങ്ങളുണ്ടല്ലോ വേറുവേറു
വേദങ്ങൾ ചൊല്ലരുതാത്ത ജനങ്ങൾക്കു
പാതകംപോക്കുവാൻ ഭൂതലത്തിൽ
ശ്രീവേദവ്യാസനാം മാമുനി നിർമ്മിച്ചു
ശ്രീമഹാഭാരതഗാഥ മുന്നം

---

* ഇന്ദ്രാദിദേവകൾ പോന്നിനിന്നാർ, ഇന്ദ്രാദിദേവകൾ പോറ്റിനിന്നു എന്നു രണ്ടു പാഠഭേദം.

ശ്രീപരീക്ഷിത്തിന്റെ പുത്രനു കേൾപ്പാനായ്
ശ്രീവൈശമ്പായനമാമുനിതാൻ
ചിത്രമായുള്ള കഥാജാലങ്ങളോടു
വിസ്തരിച്ചൻപോടു ചൊന്നതിപ്പോൾ
മൂഢനാമെന്നിലും മൂഢരായുള്ളോർക്കും
ഭൂഷണമായുള്ള ഭാഷണമായ്
തീർത്തുനിന്നീടുവാനോർത്തുനിന്നീടുമെ-
ന്നാർത്തിയെത്തീർത്തു തുണയ്ക്കേണമേ.
ഭൂലോകവാസികൾക്കാലംബമായ് നല്ല
ശൈലേന്ദ്രകന്യകയോടുംകൂടി
ചൊല്ലാർന്ന *ചെല്ലൂർ വിളങ്ങിനിന്നീടുന്ന
കല്യാണകാരുണ്യകൈവല്യമേ!
ആശ്രയിച്ചീടിനേൻ നിൻപാദപങ്കജ-
മാശ്രിതവത്സലനായ ദേവ!
പാലിൽ കലർന്നുള്ള നെയ്പോലെ സന്തതം
പാരേഴുമേഴും നിറഞ്ഞവനേ!
ഭക്തജനപ്രിയ! സിദ്ധജനാശ്രയ!
ശത്രുഞ്ജയത്തിനു കർത്തൃഭൂത!
അന്തകനാശന! ദിഗ്വസ്ത്രാംബര!
ചെന്താർശരാന്തക! കൈതൊഴുന്നേൻ.
ദുർഗ്ഗതി തീർത്തു നൽ സൽഗതി നൽകുന്നോ-
രീശ! പണ്ടു ചമച്ചതെല്ലാം
കൊന്നക്കൊടിയോടു ഭേദേനമാം ചെയ്യാതെ
ശംഭുതൻനന്ദന! നന്ദനാരേ!
ആധിയും വ്യാധിയുമായതാതൊരോരോ
ബാധകൾ വന്നു പിണഞ്ഞീടാതെ

---

* പെരിഞ്ചെല്ലൂർഗ്രാമം. ഗ്രാമപരദേവതയായ ശ്രീരാജരാജേശ്വരപ്പെരുമാളെയാണ് ഇവിടെ അനുസ്മരിച്ചിട്ടുള്ളത്.

ഇന്ദ്രവിമാനങ്ങൾ വന്ദിച്ചുപോരുന്ന
സ്യന്ദനജാലവും തോരണവും
സൗഖ്യവും ധർമ്മവും വിദ്യയും വിത്തവും
വൃത്തിയും ശക്തിയും വീരതയും
ഇത്തരമോരോരോ വസ്തുക്കൾ പൂണ്ടുള്ളോ-
രുത്തമമായുള്ള വീടുതോറും
നിജകാന്തന്മാരോടു നേരായിപ്പോരുന്ന
മാനിനിമാരെയും കാണുന്നേരം
മന്നിടംതന്നിൽ വിളങ്ങിനിന്നീടുന്ന
വിണ്ണുകളൊക്കെയുമെന്നുതോന്നും
ഇങ്ങനെയോരോരോ മംഗലജാലങ്ങൾ
തിങ്ങിനിന്നീടുന്ന നൽപ്പുരിയിൽ
ശാന്തനായുള്ളൊരഭിമന്യുതൻ പത്നിയാ-
യുത്തമയായുള്ളൊരുത്തരയിൽ
ശ്രീപരീക്ഷിത്തെന്ന നന്ദനനായിട്ടു
ശ്രീപതിതാൻ വന്നവതരിച്ചു
ദ്വാരകാവാസികൾക്കാലംബമായുള്ള
വാരിജലോചനനെന്നപോലെ.
പാരിടം പാലിച്ചുപോരുന്നകാലത്തു
വീരന്മാരോടു കലർന്നവനായ്
നായാട്ടിന്നായിട്ടു പോയൊരുകാലത്തു
മേനിയിലുണ്ടായ ദാഹത്താലേ
പാനീയം തേടി നടക്കുന്നനേരത്തു
മൗനിയായ്മേവുന്ന മാമുനിതൻ
കണ്ഠത്തിലാമ്മാറു ചേർത്തുനിന്നീടിനാൻ
കണ്ടൊരു പന്നഗത്തെയെടുത്തു
മാനസമൊന്നോടു ദേവകൾ വെച്ചിട്ടു
ധ്യാനിച്ചിരുന്നതുകാരണമായ്

നാകികൾനാഥനാം നാഗവുമൊന്നിച്ചു
മാഴ്കാതെ വന്നങ്ങു കണ്ടനേരം
എന്തിനി വേണ്ടതെന്നിങ്ങിനെ തന്നിലെ
ചിന്തിച്ചുകണ്ടൊരു മാമുനിതാൻ
ആരണശാപത്താലല്ലോ നിൻതാതനെ
വീരനായുള്ളവൻ തൊട്ടതന്നാൽ
ഇന്നിവൻതന്നെ ഭക്ഷിച്ചു തിന്നീടുവാ-
നെന്നുമെ യോഗ്യത വന്നുകൂടാ.
താതനെപ്പോലെയിന്നോതാനം ചിന്തിച്ചു
പാതകം *പൂരിച്ചു കൊള്ളല്ലാ തേ.
ഇങ്ങിനെ ചൊല്ലിയമന്നവൻതന്നുള്ളിൽ
പൊങ്ങിന കോപവും മന്ദമാക്കി
കുണ്ഡികതന്നിലെ വെള്ളത്തെ മേറിയ-
ക്കായത്തിലെങ്ങും തളിച്ചനേരം
ഭയമാർന്നുപോയൊരു പാമ്പുകളെല്ലാമെ
തക്ഷകവീരനെന്ന ഭാഷണംതാൻ
തക്ഷം തെറിച്ചു കബന്ധങ്ങൾപോലെ പോ-
ന്നന്തരിതമായിട്ടു കാണാവൂന്നു.
കാശ്യപൻതന്നെയയച്ചൊരു മന്നവൻ
വേശ്മത്തിലന്നൊട്ടു മേവുംകാലം
സർപ്പങ്ങൾതന്നുടെ ശാപത്തിൻകാരണ-
മത്ഭുതവീര്യനായുള്ളവൻ താൻ
ചിത്രപാണ്ഡുവെന്ന വ്യാധിയുണ്ടാകയാൽ
ചിത്തവിഷാദത്തെക്കൊള്ളും കാലം
അന്തലായുള്ളൊരു പ്രീതിയ്ക്കിന്നൊരു
മിത്രനായുള്ളൊരു മാമുനിതാൻ
അന്തിപുരത്തിലകത്തെഴുന്നള്ളിനാൻ
ബന്ധുവായുള്ളവൻതന്നെക്കാണ്മാൻ

* ആർജ്ജിച്ചു.

വീരന്മാരായുള്ള പാണ്ഡവരൈവരും
വൈരികളായുള്ള കൗരവരും
ഭാരതമായുള്ള പോരിങ്കൽ വെന്നതു-
മോരോന്നെയിന്നിതു കേട്ടുകൊണ്ടാൽ
താപത്തിൻ കാരണം വന്നു പിണഞ്ഞൊരു
പാപമശേഷമകന്നുപോകും.
ഉത്തമമാമുനി ചൊന്നതു കേട്ടിട്ടു
ചിത്തവും ചാലത്തെളിഞ്ഞു മേന്മേൽ
പ്രാർത്ഥിച്ചു നിന്നതു കണ്ടോരു നേരത്തു
ശാസ്ത്രികനാമവൻ താനും ചൊന്നാൻ.
കല്പാന്തതോയത്തിൻമദ്ധ്യത്തിലമ്പോടു
സൎപ്പേന്ദ്രനായുള്ള തല്പത്തിന്മേൽ
ജാതങ്ങളാകുന്ന ഭൂതങ്ങൾക്കെല്ലാമേ
ആധാരമായുള്ള മാധവൻതാൻ
എണ്ണമറ്റീടുന്ന സത്വങ്ങളെല്ലാമേ
തന്നിലടക്കിയുറങ്ങുമന്നാൾ
നാഭിയിൽനിന്നങ്ങു പൊങ്ങിത്തുടങ്ങീതു
ശോഭ കലർന്നോരു നൽസരോജം
പുഷ്ടമാമപ്പൂവുമന്നാഭിയിലുണ്ടായി
സ്രഷ്ടാവായുള്ളോരു മാമുനി താൻ
താനായതാരെന്നു ചിന്തിച്ചുമമ്പോടു
മാനസംകൊണ്ടങ്ങുഴന്നു മേന്മേൽ
ബ്രഹ്മനെന്നുള്ളോരു ബോധമുണ്ടായ്വന്നു
നിർമ്മിപ്പാനൊന്നുമേ *വല്ലീലപ്പോൾ
മേളമാണ്ടീടുമന്നാളീകം തന്നുടെ
നാളത്തിന്നുടെയകത്തു പുക്കാൻ.

* സാധിച്ചില്ല.

അത്ഭുതമേററവും പൊങ്ങി നിന്നീടുന്ന
കല്പങ്ങൾ കണ്ടു തെളിഞ്ഞു മെല്ലെ
ചാലപ്പുറത്തു പുറപ്പെട്ട നേരത്തു
മാൽ പെട്ടു പിന്നെയും വ്യാസനായോൻ
എന്തിനി നല്ലതെന്നിങ്ങിനെ ചിന്തിച്ചു
സന്താപം പൂണ്ടങ്ങു നോക്കുന്നേരം
ഈശ്വരൻതന്നെ നീ സേവിച്ചുകൊൾകെന്നു
ശാശ്വതമായൊരു വാക്കുണ്ടായി
ധാതാവു തന്നുടെ നാലുമുഖമോരോന്നിൽ
വേദങ്ങളും വന്നു ചേർന്നിതപ്പോൾ
വിശ്വത്തിന്നാധാരമായി വിളങ്ങുന്ന
വിഷ്ണുവിൻകണ്ണുമലങ്ങളപ്പോൾ
വണ്ണം തിരണ്ടൊരു ദാനവരായിട്ടു
അണ്ണവന്തന്നിലെഴുന്നുടങ്ങി
ഹംസസ്വരൂപനായ്‌വന്ന ബ്രഹ്മനെ
ഹിംസിപ്പാനായിട്ടു ചെല്ലുന്നേരം
പീതാത്മ മോദത്താൽ പോത്രപാത്രമോടു
തന്ത്രങ്ങൾ ചൊല്ലി സ്തുതിക്കുന്നേരം
ഭദ്രനായുള്ളൊരു പങ്കജലോചനൻ
നിദ്രയും കൈവിട്ടു ചെന്നണഞ്ഞു
ദ്വന്ദ്വമായ് നിന്നു പിണങ്ങിയൊരു നേരത്തു
വെന്നു നിന്നീടുവാൻ വല്ലീലൊട്ടും
കാലമൊരഞ്ചുസഹസ്രസംവത്സരം
ചാലക്കഴിഞ്ഞതു കണ്ട നേരം
വൈരികളോടു വരത്തെ ലഭിച്ചുടൻ
വാരിജലോചനൻ കൊന്നുവീഴ്ത്തി

ഭാമനാഥസ്തവ്യനോരാന്മധുതന്നുടൽ
*വിണ്ണിങ്കലാമ്മാറെ റിഞ്ഞുവിട്ടാൻ.
സോദരനായോരു കൈടഭന്തന്നുടെ
ചേതന കൈവിട്ടുപോയനേരം
മേദസ്സു തോയത്തിലെങ്ങും പരന്നിട്ടു
മേദിനിയായിച്ചമഞ്ഞുകൂടി.
ധാതാവു തന്നുടെ വേദന കേട്ടിട്ടു
വേദങ്ങളോതി വിളങ്ങും കാലം
പങ്കജലോചനൻ മേവി നിന്നീടുന്ന
പങ്കജമൂലത്തിന്നാദിയായി
പാതാളം മുമ്പായ ലോകങ്ങളോരോന്നേ
പാരാതെ പോന്നു ലഭിച്ചുതപ്പോൾ
പാലാഴി മുമ്പായുള്ളാഴികളുണ്ടായി
കൈലാസം മുമ്പായ ശൈലങ്ങളും
ദിവ്യങ്ങളായുള്ള ദ്വീപുകളോരോന്നേ
വെവ്വേറെ കാണായി വേണുംവണ്ണം
താരത്തിന്നുള്ളിൽ വിളങ്ങിനിന്നീടുന്ന
സാരസപത്രാഭനെയുള്ളിൽ നണ്ണി
നാരായണന്തന്റെ നാഭിസരോജത്തിൽ
നേരെ വിളങ്ങുന്ന നാന്മുഖന്തൻ
പുത്രനായുണ്ടു പിറന്നുനിന്നീടിനാ-
നുത്തമനായ മരീചിയപ്പോൾ
ഉണ്ടായി ദക്ഷിണനേത്രത്തിലമ്പോടു
രണ്ടാമതത്രിയാം മാമുനിതാൻ
നന്മടിതന്നീന്നെഴുന്നിതു നാരദൻ
നാന്മുഖമൊന്നിൽനിന്നംഗിരസ്സും

* വിണ്ണിങ്കൽ എന്നാണ് അധികം ഗ്രന്ഥങ്ങളിലും കാണുന്നതു്. 'വ്യോമത്തിലാമ്മാറു' എന്നു് ഒരു ഗ്രന്ഥത്തിൽ കാണുന്നു.

പ്രാണങ്കൽനിന്നു വസിഷ്ഠമഹാമുനി
ചേണററ പാണിയിൽ നൽകി ക്രതുവും
കണ്ണത്തിന്നുടെ പുറത്തു പുറപ്പെട്ടാൻ
പുണ്യവാനായ പുലസ്ത്യനപ്പോൾ
ഭ്രാതാവായുള്ള പുലസ്ത്യനാം മാമുനി
ധാതാവിൻനാഭിയിൽനിന്നുണ്ടായി
നൽഭൃഗുമാമുനി ത്വക്കിൽനിന്നുണ്ടായി
ദക്ഷൻതാനംഗുഷ്ഠംതന്നിൽ നിന്നും
വാക്കിങ്കൽനിന്നു സരസ്വതീദേവിയും
സാക്ഷാലനംഗനും ഭ്രൂമദ്ധ്യേ
ജായയോടൊന്നിച്ചു ജാതനായ്‌വന്നാൻ
സ്വായംഭുവൻമനു താനുമപ്പോൾ.
അമ്മനു തന്നുടെ പുത്രനായുണ്ടായി
ധർമ്മവാനായ പ്രിയവ്രതനും
ഉത്തമനായുള്ളോരുത്താനപാദനും
പുത്രികമാർ പിന്നെ മൂവർതാനും
ആകൂതിതന്നെ രുചിക്കു കൊടുത്തിതു
ദേവഹൂതി പിന്നെ കർദ്ദമനും
ധന്യനായുള്ളോരു ദക്ഷൻതാൻ നൽകിനാ-
നന്യയായുള്ള പ്രസൂതിതന്നെ
ഉത്തമന്മാരായ പുത്രന്മാരവരോടു
മുക്തിയെക്കാമിച്ചു മേവിനിന്നാർ.

---

# അദ്ധ്യായം ൨.

## ദേവാസുരാദികളുടെ ഉത്ഭവം

സന്തതിവേണമെന്നിങ്ങിനെ ചിന്തിച്ചു
വിന്ധ്യങ്കൽ നിന്നു തപസ്സു ചെയ്യാൻ
പാരാതെ പോയ പ്രജാപതിക്കൻപോടു
നാരായണന്തന്റെ കാരുണ്യത്താൽ
പഞ്ചജനന്തന്റെ പുത്രിയായ്മേവുന്ന
പഞ്ചജനിയെന്ന മാനിനിയിൽ
ഹര്യശ്വന്മാർ പതിനായിരമുണ്ടായി
ബാലാശ്വന്മാരുമുവ്വണ്ണമെ
രാഗത്തെക്കൈവിട്ടു സേവിച്ചിതന്നവൻ
യോഗത്തെപ്പൂണ്ടു വസിച്ചു കാലം
ദക്ഷനാപ്പിന്നെയക് ഭാര്യയിലുണ്ടായി
തക്ഷണം*മറ്റു കന്യകമാർ
മംഗലജാലങ്ങൾ തിങ്ങിവിളങ്ങുന്നോ-
രംഗനമാരിൽ പതിമൂവരെ
ഈശ്വരൻതൻപദമാശ്രയിച്ചീടുന്ന
കാശ്യപമാമുനി വേട്ടകാലം
അത്രിതൻനേത്രത്തിലുത്ഥിതമായുള്ള
മൃഗചന്ദ്രതന്നുടെ ഭാര്യമാരിൽ
വ്യോമത്തിലന്പോടു മേവിനാർ പിന്നെയ-
ക്കാമിനിമാരിലിരുപത്തേഴും

---

* അറുപതു്.

ശേഷിച്ച കന്യകമാരെയും വേൾപ്പിച്ചു
സന്തോഷത്തെപ്പൂണ്ടവൻ മേവും കാലം
ആശ്ചര്യഗുണമാരായി വിളങ്ങുന്ന
കാശ്യപമാമുനിപുത്രിമാരായ്
പുഷ്കരവേണിമാരെല്ലാരിലും വെച്ചു
ചൊല്ലേറുണ്ട മേവുമദിതിയിങ്കൽ
അംഭോജകാന്തനാം ജംഭാരിമുമ്പായു-
ള്ള സുതന്മാരോടു സംഭവിച്ചു
സോദരിയായ ദിതിയിലങ്ങനെയായി
മാധവദ്വേഷി ഹിരണ്യാക്ഷനാം
സോദരനായ ഹിരണ്യകശിപുവു-
മാദിയായുണ്ടാവുന്ന ദൈതേയന്മാർ
$പററാത കാന്തി കലർന്നു നിന്നീടുന്ന
മററുള്ള മാനിനീമാരിൽ നിന്നു
ഉററുതുടങ്ങിന ഗന്ധർവ്വവീരരും
രാററു തുടങ്ങിന രാക്ഷസരും
മത്സ്യങ്ങൾ കൂർമ്മങ്ങൾ മണ്ഡൂകജാലങ്ങൾ
വത്സങ്ങൾ വാജികൾ ശ്വാപദങ്ങൾ
വൃക്ഷങ്ങൾ വല്ലികളൌഷധജാലങ്ങൾ
പക്ഷികൾ പാററകൾ പന്നഗങ്ങൾ
എന്നിവയോരോന്നേ സംഭവിച്ചതോടു
മന്നിടംതന്നിൽ നിറഞ്ഞുകൂടി
ആരണരാദിയായുള്ള ജനങ്ങളും
ആജരസൌഖ്യങ്ങളോടും കൂടി
ആർത്തനായുള്ളൊരു സൂര്യനും സോമനും
പാരാതെ പാലിച്ചുപോരുംകാലം

$ മങ്ങാത്ത.

പ്രാജ്ഞനായുള്ളോരു ഗോപതിതന്നുടെ
സംജ്ഞയായുള്ള മനോജ്ഞയിങ്കൽ
കേവലനന്നോളം കാന്തി കലർന്നോരു
വൈവസ്വതൻ മനുവുണ്ടായ്വന്നു
അമ്മനു തന്നുടെ പുത്രനായെത്രയും
ധർമ്മവാനായിളനെന്നൊരു നാഥം
സേനകളോടു കലർന്നു നിന്നങ്ങൊരു
കാനനം തന്നിൽപോയ്ച്ചെല്ലുന്നേരം
നാരികൾ വേഷത്തെ പ്രാപിച്ചു കണ്ടുടൻ
* പാരിച്ച വേദനയോടും കൂടി
ഏറെത്തനി നല്ലതെന്നിങ്ങനെ ചിന്തിച്ചി-
ട്ടന്തകവൈരിയെസ്സേവിച്ചപ്പോൾ
നിത്യനായുള്ളോരു സത്യപരായണൻ
പ്രത്യക്ഷനായ്വന്നു നിന്നു ചൊന്നാൻ
ഗൌരിതൻശാപംകൊണ്ടിങ്ങിനെ മന്നവ
ഘോരമായ്വന്നു ഭവിച്ചതെന്നാൻ
സ്ത്രീത്വമൊഴിഞ്ഞിന്നു മുന്നമെപ്പോലെ നിൻ
പുംസത്വം നൽകുവാൻ വേണ്ടിയല്ലോ
വേദന പൂണ്ടു നീ സേവിച്ചു കാരണം
ഭേദം വരുത്തുന്നതുണ്ടു താനും
പങ്കജകാമുകൻ രാശിയാലൊന്നിനു
സംക്രമിപ്പോളവും നാരിയായി
നിന്നുവിളങ്ങിനാലന്യമാം മാസത്തിൽ
മന്നവനായിട്ടു നിന്നുകൊള്ളാം
പൂണ്ടൊരു ലക്ഷണത്തെസ്സംക്രമിച്ചിങ്ങിനെ
നീണ്ടൊരു കാലത്തെപ്പോക്കുകെന്നാൽ
എണ്ണമററീടുന്ന പാപങ്ങൾ വേറിട്ടു
പുണ്യവാനായ്വരും മേലിലും നീ

---

* വർദ്ധിച്ച

മംഗലനായൊരു ഗംഗതൻകാമുക-
നിങ്ങിനെ ചൊല്ലി മറഞ്ഞ ശേഷം
മേലിൽ വരുന്ന ഗുണങ്ങളെച്ചിന്തിച്ചി-
ട്ടാലയംതന്നിലകത്തു പുക്കാൻ
കാരണന്മാർ കണ്ണിന്നു കാമമാൽ പൊങ്ങിച്ച
ചേണാറു സന്തതം വാണിരുന്നു
സോമനായുള്ളോരു ഭൂമിപനമ്പോടു
ഭൂമിക്കു നല്ലൊരു ഭൂഷണമായ്
ദുഷ്ടരെയൊക്കെയടക്കിനിന്നങ്ങിനെ
ശിഷ്ടരെപ്പാലിച്ചുപോരുംകാലം
വാരുറ്റുനിന്നൊരു യാഗത്തെച്ചെയ്യാനാ-
യാരംഭിച്ചീടിനാനെന്നു കേട്ടു
പാരിടംതന്നിലെ മാലോകരെല്ലാരും
വാരിധി പോലെ നിറന്നുകൂടി
അംഭോജസംഭവൻ താനെഴുന്നള്ളിനാൻ
ജംഭാരി മുമ്പായുള്ളവരുമായ്
ശുക്രനോടൊന്നിച്ചു വന്നു നിറഞ്ഞിതു
വിക്രമം പൂണ്ടുള്ള ദാനവരും
കന്മഷം കൈവിട്ട മാമുനിമാരെല്ലാം
കർമ്മങ്ങളോരോന്നേ ചെയ്തു ചെയ്തു
പ്രാജ്ഞനായുള്ളോരു മന്നവൻതന്നുടെ
യജ്ഞവും പൂർണ്ണമായ്‌വന്നുകൂടി
ആനന്ദിച്ചെല്ലാരും പോകുന്നനേരത്തു
വാനവർ തന്നുടെ ദേശികൻതൻ
ഭാര്യയായുള്ളോരു താരയെക്കണ്ടിട്ടു
മാരമാലേറവും പൊങ്ങുകയാൽ
പാരാതെ ചെന്നു പുണർന്നിന്നീടിനാ-
നാഢ്യനായുള്ളോരു തിങ്കളപ്പോൾ

കണ്ടു നിന്നീടുന്ന കാമുകനെത്രയു-
മിണ്ടലും പൂണ്ടു ശപിച്ചു ചൊന്നാൻ
ധൎമ്മദാരങ്ങളിലിങ്ങിനെ മന്നവ!
കന്മഷം ചേൎത്തു കാരണമായ്
ദുഷ്ടനായുള്ളോരു മന്നവ! നിന്നുടെ
പുഷ്ടമാമേറ്റുമിമ്മേനിതന്നിൽ
ശ്യാമളമായ കളങ്കമുണ്ടാകട്ടെ
വ്യോമവും ഭൂമിയുമുള്ള കാലം
എന്നതു കണ്ടോരു വാരിജസംഭവൻ
ചെന്നങ്ങു നിന്നു പറഞ്ഞു തേറി
സൂരിതൻ ചാരത്തങ്ങാക്കിനിന്നീടിനാൻ
ഭാൎയ്യയായുള്ളോരു താരതന്നെ
സുഭ്രുവായുള്ളോരു നാരിയെപ്പിന്നവൻ
ഗൎഭിണിയായിട്ടു കണ്ടനേരം
ശൌര്യത്തിൽ മേവുന്ന ഗൎഭത്തെ വൈകാതെ
ചാലവേ തീത്തില്ലൂഴിയിലിട്ടപ്പോൾ
ഭസ്മമാക്കീടുവൻ ശാപത്തെക്കൊണ്ടെന്നു
ഭൎത്താവു ചൊന്നതു കേട്ടനേരം
കേടററു മേവുന്ന ഗൎഭത്തെയങ്ങവൾ
ചാടി നിന്നീടിനാൾ പേടിയോടെ
ഭൂമിയിൽ വീണോരു ബാലകൻതന്നുടെ
കോമളപ്പൂമേനി കണ്ടനേരം
വേഗത്തിൽ ചെന്നങ്ങെടുത്തു നിന്നീടിനാൻ
നാകികൾ തന്നുടെ ദേശികൻതാൻ
ശീതാംശുതാനതു കണ്ടോരു നേരത്തു
പൈതലെച്ചെന്നു പിടിച്ചു നിന്നാൻ
എന്നുടെ ബാലകൻ താനിവനെന്നുമ-
ങ്ങെന്നുടെ ബാലകൻ താനിതെന്നും

തങ്ങളിലുള്ള വിവാദമുണ്ടാകയാൽ
സംഗരലീലയെ*ക്കൊള്ളുന്നേരം
മണ്ടിവന്നീടിന മാനവവീരരും
കണ്ടുനിന്നീടിന വിണ്ണവർകളും
പാരമണഞ്ഞു പൊരുതുന്നതു കണ്ടിട്ടു
വാരിജസംഭവൻ വന്നു നേരെ
ഭാഗ്യവാനായുള്ള പൈതൽ താൻ ചന്ദ്രനു
യോഗ്യമെന്നിങ്ങിനെയാക്കിപ്പിന്നെ
കോമളനായ കുമാരനെന്നിങ്ങിനെ
നാമവും ചൊല്ലി മറഞ്ഞനേരം
മത്സരം കൈവിട്ടു നിർജ്ജരദേശികൻ
വത്സനെത്തന്നെയും നൽകി നേരെ
തന്നുടെ ലോകത്തു ചെന്നങ്ങു പുക്കിനാൻ
ധന്യയായുള്ളൊരു ജായയുമായ്
ബാലകൻ തന്നെയെടുത്തുകൊണ്ടമ്പോടു
ചാലെ വളൎന്ന ശശാങ്കനപ്പോൾ
സാത്വികനായുള്ള പൈതൽക്കു തന്നുടെ
ധാത്രി നൽകീടിനാനാദരവോടെ
ആഴികൾ നാലിനകത്തുള്ള ഭൂതല-
മാദരവോടു ഭരിച്ചു നന്നായ്
പ്രാജ്ഞനായുള്ളൊരു മന്നവനോരോരോ
യജ്ഞങ്ങൾ ചെയ്തു വസിച്ചകാലം
ഗൌരിതൻ ശാപത്താൽ നാരിയായെപ്പോഴും
ചാരുവായുള്ളവൻ തന്നെ നേരെ
കാമിച്ചു ചെന്നു പുണൎന്നൊരു നേരത്തു
കോമളകാന്തി കലൎന്നു നന്നായ്
ഉത്തമനായ പുരൂരവാവെന്നൊരു
പുത്രനുണ്ടായി ബുധനു പിന്നെ

* ച്ചെയ്യുമ്പോൾ.

ആറു കുമാരന്മാരുണ്ടായി പിന്നെയും
വീരമഹീപതിക്കവ്വഴിയിൽ
സൽഭുവിൽ മേവുന്ന ബാലകന്മാരിൽവെ-
ച്ചുള്ളതവീൎയ്യനാമാൎയ്യൻതന്റെ
സൂനുവായുള്ളോൻ പിറന്നിന്നീടിനാൻ
മാനിയായുള്ളൊരു ശ്രീനഹുഷൻ
തണ്ടാർമാതാളുമിമ്മേദിനീ പാലിച്ചാൻ
പണ്ടു പിതാമഹനെന്നപോലെ
പുത്രനെക്കൊന്നൊരു പാപത്തെപ്പോക്കുവാൻ
വാനിടംതന്നിലകത്തു പുക്കോൻ
ഇന്ദ്രർകോൻ തൻപദമാണ്ടൊരു കാലത്തു
കുംഭജന്തന്നുടെ ശാപത്താലെ
വണ്ണം തിരണ്ടൊരു പന്നഗമായിട്ടു
വിണ്ണകം കൈവിട്ടു മന്നിലായാൻ
കാലന്റെ സൂനുവായ് നിന്നുടെ വംശത്തിൽ
മേലിലുണ്ടാകുന്ന മന്നവൻ താൻ
വന്ദിച്ചുവന്നു തൊഴുന്നൊരു നേരത്തു
സ്വർഗ്ഗത്തിൽ പോകുന്ന ശാപമോക്ഷം
പാരാളും മന്നവൻ തന്നുടെ സൂനുവായ്-
മുണ്ടായോൻ നിന്ന യയാതി പിന്നെ
ശുക്രന്റെ പുത്രിയായ്മേവിനിന്നീടുന്ന
പുഷ്കരവേണിയെ വേട്ടുകാലം
വമ്പാലും വാണിയിലൻപോടങ്ങുണ്ടായി
വമ്പനായുള്ള യദുകുമാരൻ
വാട്ടമകന്നൊരു ദാനവപുത്രിയെ
വേട്ടിതു പിന്നെയമ്മന്നവൻതാൻ.
ഉണ്ടായി നല്ലൊരു പൂരു മഹീപതി
വണ്ടാർപൂവേണിയിലന്നൊരുനാൾ

കോമളയാമവൾ തങ്കലഞ്ഞുറ്റും
കാമമാലേറുക കാരണമായ്
തന്നേയും തന്റെ ബാലകന്മാരെയും
നിന്ദിച്ചു കണ്ടാത ശുക്രപുത്രി
അച്ഛനെ വന്ദിച്ചു ചൊല്ലിനിന്നീടിനാ-
ളുൾപ്പൂട്ടവന്നതിൻമൂലമെല്ലാം.
പുത്രിതൻ വേദന കേട്ടോരു നേരത്തു
ക്രുദ്ധനായ്ച്ചൊല്ലിനാനമ്മുനിതാൻ.
മുമ്പിനാൽ വേട്ടോരു പത്നിയേക്കൈവെടി-
ഞ്ഞന്നു പുലമ്പുന്ന ഭാര്യയുമായ്
ഇഷ്ടം കലൎന്നു വസിച്ചതു കാരണം
ധൃഷ്ടനായുള്ളോരു ഭൂപതേ! നീ
കാമമാലേററവും പൂരിച്ചു നിന്നുടെ
കാമിനിമാരത്തു ചെല്ലുന്നേരം
കണ്ണുത്തുകൊണ്ടേററവും ദീനമായ്വരുന്ന
ശക്തിവിരോധിതദ്രോഹിതന്മാൻ
ഭോജനം * വെണ്ണ്വാനാവതില്ലാത്തൊരാ-
ലാശയും പൂണ്ടിങ്ങു നിവൃംപോലെ.
ഷണ്ഡതകൊണ്ടു രമിക്കയതാത്തൊരാ-
ലിങ്ങൽ പൂണ്ടീടുവൻ നീയുമെന്നാൽ
ശാപത്തെപ്പൂണ്ടവൻ സേവിച്ചു നേരത്തു
കേവലം ചൊല്ലിനാൻ കാവ്യനപ്പോൾ
പൂഞ്ചായമാരോടു കൂടി രമിക്കയിൽ
വാഞ്ചയുണ്ടാകുന്ന പാരമെങ്കിൽ
വന്നിനി വമ്പുന്ന പുത്രകൾ വൃദ്ധത
സംക്രമിപ്പിൻപോടവങ്കലുള്ള
യൌവനം വാങ്ങി രമിച്ചുകൊണ്ടീടുക
കേവലമായിരം വത്സരം നീ.

* ഭുജിക്കാൻ.

എന്നതു കേട്ടോരു മന്നവവീരൻതാ-
നെണ്ണമില്ലാതോളം സന്തോഷത്താൽ
പുത്രന്മാരോടു പറഞ്ഞുനിന്നീടിനാൻ
വൃദ്ധത വാങ്ങുവിനെന്നിങ്ങനെ
എന്നതു കേട്ടോരു പൂരുതാനാദരവോടു
ചെന്നങ്ങു വന്ദിച്ചുനിന്നു ചൊന്നാൻ.
അച്ഛനു വന്നു പിണഞ്ഞുനിന്നീടുന്നോ-
രംച്ചൂട പോക്കുവാൻ ഞാനല്ലോ.
എന്നതു കേട്ടു യയാതി മഹീപതി
വന്നെഴുന്നീടുന്ന മോദത്താലെ
തൻകലിണങ്ങിന വൃദ്ധതയെല്ലാമേ
സംക്രമിച്ചങ്ങവൻ തങ്കലുള്ള
യൌവനം വാങ്ങി ധരിച്ചുനിന്നീടിനാൻ
കേവലമായിരത്താണ്ടു പിന്നെ
ഇച്ഛനായുള്ള യയാതി താനാദരവോടു
പുത്രൻതൻ ചാരത്തു ചെന്നു മെല്ലെ
മുത്തു കരച്ചു ജരയും ധരിച്ചുടൻ
നേത്രങ്ങളും കാണാതെ ശയ്യതന്മേൽ
ഇണ്ടലും പൂണ്ടു വസിച്ചുള്ള ചെമ്മെ
കണ്ടു *കനത്തൊരു കാരുണ്യത്താൽ
സ്വാസ്ഥ്യവും ചൊല്ലിത്തൻവൃദ്ധത വാങ്ങിനി-
ന്നുത്തമയൌവനം നൽകിനിന്നാൻ.
രാഗവും ദ്വേഷവും കൈവിട്ടു നല്ലൊരു
യോഗത്തെപ്പൂണ്ടു വസിച്ചു പിന്നെ
ധന്യമായുള്ളവുമിമ്മന്നിടം കൈവിട്ടു
വിണ്ണകംതന്നിലകത്തു പുക്കാൻ.

---

* വർദ്ധിച്ചു.

# അദ്ധ്യായം ൩

ശകുന്തളോപാഖ്യാനം.

ആഢ്യനായുള്ളോരു പൂരുതാനാഴിയാ-
ണ്ടോരോരോ വീരമഹീപതിമാർ
നാഗപുരത്തിന്നു നാഥന്മാരായ് നിന്നു
നാകപുരത്തിന്നു പോയ കാലം
ദുഷ്യന്തനെന്നൊരു മന്നവനുണ്ടായാൻ
ദുഷ്ടജനങ്ങൾക്കു മാരണമായ്
ആയാസം കൂടാതെ പാലിച്ചുപോരുന്നാൾ
നായാട്ടിന്നായിട്ടു പോയ നേരം
നന്മുനിമാരെയും വന്ദിച്ചു വന്ദിച്ചു
കന്മഷജാലത്തെപ്പോക്കി മെല്ലെ
കണ്വാശ്രമത്തിങ്കൽ ചെല്ലുന്ന നേരത്തു
കണ്ടതില്ലമ്മുനിതന്നെ നേരെ
ഇന്ദിരാനേരൊത്ത കന്യകാരത്നത്തെ
വന്ദിച്ചു നിന്നതു കാണായപ്പോൾ
*മാരന്റെ കാന്തി കലൎന്നിന്നീടുന്നോ-
രാമ്പലും തിങ്കളും കണ്ടപോലെ.
അന്യോന്യമുള്ളോരാകാംക്ഷ മുഴുത്തിതു
മന്നവവീരനും കന്യകയ്ക്കും
നോക്കി നിന്നീടുന്ന വീക്ഷണജാലങ്ങൾ
നീക്കി നിന്നീടുവാൻ വയ്യീലപ്പോൾ

* മംഗി.

ധൎമ്മത്തെപ്പാലിച്ചു മേവിനിന്നീടുന്നോ-
രന്തണനാമിന്നിപ്പോളെന്നു മൂലം
ചാരത്തു മേവുന്നോരാരണനാരിയിൽ
ചാടിനിന്നീടുന്നു പാരം പാരം
ഇങ്ങിനെ തന്നിലെ ചിന്തിച്ചു ചിന്തിച്ചു
മംഗലാതന്വിമുഖം നോക്കി നോക്കി
കാമലേ! നിന്നുടെ പൂമേനി കണ്ടു ഞാൻ
കാമമാൽ പൊങ്ങുന്നു പാരമെന്നാൽ
$ഒല്ലാത്ത †കാരിയം തന്നിലിന്നിങ്ങനെ
ചെല്ലുന്നതെന്നു ഞാൻ ചൊല്ലുംതോറും
എന്നേയും കൈവിട്ടു ചാടിനിന്നീടുന്നു
പിന്നേയും പിന്നേയുമെന്നാലിപ്പോൾ
പാറാന്തകാന്തി കലർന്നോരു *നിന്നെയി-
ന്നുററവരാകുന്നതാരെടോ ചൊൽ.
മന്നവനിങ്ങിനെ ചൊന്നതു കേട്ടിട്ടു
മന്നിലെ മങ്കമാർമൌലിമാല
തങ്ങലർബാണനേററുണ്ടായൊരിണ്ടലാൽ
തൊണ്ടയും കമ്പിച്ചു നിന്നു മെല്ലെ
കൊണ്ടാടിക്കൊണ്ടു പറഞ്ഞുതുടങ്ങിനാൾ
പണ്ടു താൻ കേട്ടോരു കേളിയെല്ലാം.
മിത്രനായുള്ള വസിഷ്ഠനെക്കാണ്മാനാ-
യുത്തമനായുള്ള വിശ്വാമിത്രൻ
ആനകളാളിയായ്മേവിനിന്നീടുന്ന
സേനകളോടു കലർന്നു നന്നായ്
ചാരത്തു ചെന്നു വണങ്ങി നിന്നീടുമ്പോ-
ളാൎത്തനായുള്ളോരു മാമുനിതാൻ

---

$ ന്യായമായതു ചിതം.
† കൎമ്മം.
* നിന്നുടെയുററവരാകുന്നതാരെടോ ചൊൽ. പാ. ഭേ.

യോഗ്യയായുള്ളോരു പൂജയും ചെയ്തിട്ടു
മാൎഗ്ഗാംവണ്ണമിതത്തിപ്പിന്നെ
സന്തോഷമോടെയോരു പീയൂഷതോയത്തി-
ലന്തമില്ലാതോളം മുങ്ങി മേവുന്നൾ
ചേവടിത്താരിണ വന്ദിച്ചു മന്നവൻ
പോവതിന്നായിത്തുനിഞ്ഞ നേരം
സ്നാനാദ്യമൂണും കഴിഞ്ഞിട്ടു വേണം നീ
യാനം തുടങ്ങുവാനെന്നിങ്ങനെ
മാമുനിപുംഗവൻ ചൊന്നതു കേട്ടിട്ടു
ഭൂമിപൻ താനും തെളിഞ്ഞു ചൊന്നാൻ.
ആരണ്യം തന്നിലിന്നോരോന്നു കൊണ്ടുപോ-
ന്നാരംഭിച്ചീടുകയാവേണ്ടതാൻ
ഇഷ്ടനായുള്ള നീ കല്പിച്ചതെല്ലാമി-
ന്നിഷ്ടമെനിക്കുള്ളതെന്നാലും.
എന്നതു കേട്ടോരു മാമുനിപുംഗവ-
നെണ്ണമില്ലാതോളം സന്തോഷത്താൽ
വാനവരെല്ലാൎക്കും മാതാവായ്മേവുന്ന
ധേനുവെ ധ്യാനിച്ചു നിന്ന നേരം
ക്ഷോണീപനിന്നു വിരുന്നു നൽകീടുവാൻ
വേണുന്നതെല്ലാം *സൃഷ്ടിക്കയെന്നാൻ.
എന്നതു കേട്ടോരു ദേവിതാനൻപിനോ-
ടന്നവും വ്യഞ്ജനജാലങ്ങളും
കുന്നോളം പൂരിച്ചു കൂട്ടിനിന്നീടിനാ-
ളൊന്നൊന്നേ മേറുള്ള വസ്തുക്കളും
നാനാസമൃദ്ധികളിങ്ങിനെ കാൺകയാ-
ലാനന്ദലോചനവാരിയിലും

---

* ഭക്ഷ്യ സംഭരിക്കുക.

ശൈവലത്തടാകങ്ങൾ തന്നിലും ചെമ്മേതേ
ചാലെ വളൎന്ന പൂമ്പൊയ്കയിലും
സ്നാനവും ചെയ്തു വന്ദനം ചെയ്തിനാർ
നാനാജനങ്ങളും ഭൂമിപന്മാരും
ചാലെക്കിടന്നങ്ങുറങ്ങിനിന്നൻപോടു
കാലം പുലൎന്നു കണ്ട നേരം
ഗോവിന്ദനുള്ള ഗുണങ്ങളെച്ചിന്തിച്ചു
പോവതിന്നേതുമെ വല്ലീലപ്പോൾ
ധൎമ്മജനായുള്ളവൻ തന്നോടു ചൊല്ലിനാ-
നാരുമേ *കേളാതെ മെല്ലെയപ്പോൾ
ഈ ഭൂമിതന്നിലങ്ങെത്രയുമെത്രയു-
മത്ഭുതമായുള്ള വസ്തുവെല്ലാം
സാമാന്യമായ ഗുണങ്ങളിലെങ്കിൽ
ഭൂമിപന്മാൎക്കത്രെ യോഗ്യമെന്നാൽ
കല്പകദാരുവെപ്പോലെ വിളങ്ങുന്നോ-
രിപ്പുരുഷൻതന്നെയൎച്ചിക്ക വേണം.
കന്മഷജാലങ്ങൾ പോക്കി നിന്നീടുന്ന
കൎമ്മങ്ങളൊന്നൊന്നേ ചെയ്തുകൊൾവാൻ
അമൃതിന്നായിട്ടു മറവുള്ള ഗോക്കളെ
പൂജ്യനായുള്ള മുനിക്ക നൽകാം
നിഷ്കളസേവയിൽ നിശ്ചലരായോൎക്കു
തക്കൊരു ധനവിതല്ല താനും.
സീമയില്ലാതോളം തണ്ഡുലജാലവും
ഹോമവും നിൎമ്മിച്ചു നാളുതോറും
രാജ്യത്തെപ്പാലിച്ചു പോരുന്നോൎക്കത്രെയും
യോഗ്യമായുള്ളൊന്നു തേറിനാലും.

---

* കേൾക്കാതെ.

ഗാധിതനൂജനാമിങ്ങിനെ തന്നുടെ
ജാതിസ്വഭാവത്തെക്കാട്ടുന്നേരം
ഏങ്ങാനും പോകുന്ന ഭൂപനെസ്സംഗിച്ചി-
ട്ടിങ്ങിനെ വന്ന പിണക്കമതെന്നാൽ
ഏതൊന്നു വേണ്ടതെന്നിങ്ങിനെ തന്നിലേ
ചിന്തിച്ചുകണ്ടു പറഞ്ഞാനപ്പോൾ.
ദേവേന്ദ്രനുള്ളോരു ധേനുതാനായതി-
ന്നാവതില്ലേതും നമുക്കു പാർത്താൽ.
നന്ദിനിയിങ്ങിനെ ചൊന്നതു കേട്ടിട്ടു
വന്മദം പൂണ്ടുള്ള മന്നവൻതാൻ
നിഷ്ഠുരമാകിലും ദുഷ്ടതയാകിലും
കെട്ടിനിന്നീടുവിനെന്നും ചൊന്നാൻ.
കേട്ടൊരു നേരത്തു ദാസന്മാരെല്ലാരും
വാട്ടമകന്നു ഗ്രഹിക്കുന്നേരം
കത്തിക്കത്തന്നങ്ങു വീർത്തുനിന്നീടിനാ-
ളുത്തമയായൊരു കാമധേനു
ദുഃഖിച്ചു വന്നതു കണ്ടൊരു നേരത്തു
മുഖ്യനായുള്ള വസിഷ്ഠൻ ചൊന്നാൻ.
വാരിധിനേരൊത്ത സേനകളുണ്ടല്ലോ
വീരമഹീപതിക്കെന്നാലിപ്പോൾ
ഏകാകിയായിട്ടിന്നാകിലും ചൊല്ലുവൻ
ശോകമകന്നിങ്ങു നിന്നാലും നീ.
ഇങ്ങിനെ ചൊല്ലിയമ്മാമുനിപുംഗവൻ
സംഗരത്തിന്നു മുതിന്ന നേരം
സേനാഗണങ്ങളെ നിർമ്മിച്ചുനിന്നാള-
വ്വാനവർമാതാവുതാനുമപ്പോൾ
മന്നവൻ തന്നുടെ സേനയുമായിട്ടു
ചെന്നെതിർത്തീടിനാർ ചേവകന്മാർ.

ആരണ്ണവീരനാം ഗാധിതനൂജനാം
ഘോരമായുള്ളോരു തപോബലം
തോററുനിന്നീടിന രാജാവുതാനപ്പോ-
ളേററം വിഷണ്ണനായ് നിന്നു പിന്നെ
പൂജ്യനായുള്ളോരു പുത്രനെത്തന്നുടെ
രാജ്യത്തെപ്പാലിപ്പാനാക്കി നേരെ
ബ്രഹ്മർഷിയാകേണം ഞാനെന്നു കല്പിച്ചു
ബ്രഹ്മനെസ്സേവിച്ചു നിന്നകാലം
ഇന്ദ്രത്വം തന്നോടു വേറിട്ടുപോമെന്നീ-
യിന്ദ്രൻ വിചാരിച്ചു മേനകയെ
ഭൂമിപന്തന്റെ തപസ്സിളക്കീടുവാൻ
ഭൂമിയിൽ നേരെയയച്ചുവിട്ടാൻ
സേവിച്ചു മേവുന്ന മന്നവൻതന്നെത്തൻ
ഭാവത്തെക്കൊണ്ടു മെരട്ടി നന്നായ്
കാമസ്വരൂപത്തെ ലഭിപ്പിച്ചു ചെമ്മേ
കാലമനേകം കഴിഞ്ഞുവാറേ
കാമമെന്നിവ ശമിച്ചിട്ടു പോയാലും
"കോമളേ! നീയെന്നു ചൊന്നനേരം
ഹൃദ്യമായുള്ളോരു ദേവിയും തന്നുടെ
ഗർഭവും ചാലെക്കളഞ്ഞു മെല്ലെ
ധന്യമായ്മേവുമമ്മന്നിടം കൈവിട്ടു
വിണ്ണിൽ കരേറി വിളങ്ങിനിന്നാൾ
മാലിനീതീരത്തു വീണൊരു നേരത്തു
ചാലെ*ച്ചൂവന്ന ശകുന്തവൃന്ദം
കണ്ടൊരു കണ്വമഹാമുനി കൊണ്ടുപോ-
യിങ്ങലും തീർത്തു വളർത്തകാലം

* ചുററും കൂടിയു; ചുററിയ.

അന്ന ശകുന്തങ്ങൾ തന്നുടെ മദ്ധ്യത്തിൽ
നിന്നതുകാരണം നാമധേയം
ധന്യയായുള്ള ശകുന്തളയെന്നെന്നെ
മന്നിലേ മാലോകർ ചൊല്ലിപ്പോരു
ശ്രേഷ്ഠമായുള്ളതു കേട്ടൊരു നേരത്തു
ദുഷ്യന്തനായുള്ളൊരു മന്നവൻതാൻ
ചാരുവായുള്ളൊരു കന്യകതന്നുടെ
ചാരത്തു ചെന്നു പറഞ്ഞാനപ്പോൾ
കായും കിഴങ്ങും ഭുജിച്ചുകൊണ്ടിങ്ങിനെ
കാനനം മേവുകയല്ല നല്ല.
ഹാരങ്ങളുംഗജ്ജാലങ്ങളിത്തര–
മോരോന്നെ പൂണ്ടുകൊണ്ടേറിനോട്ട
ചിത്തകുതൂഹലം പൂണ്ടു രമിക്കേണം–
മുത്തോരിൽ ചേർന്നൊരു ഭർത്താവുമായ്
സുന്ദരമായൊരു മന്ദിരം തന്നിലേ
നിന്നു വിളങ്ങുക വേണമിപ്പോൾ
ഭൂമിപനിങ്ങിനെ ചൊന്നതു കേട്ടിട്ട
കാമമാൽ പൂണ്ടവൾ താനും ചൊന്നാൾ
മാരനു നേരായി മേവുന്ന നീയെന്റെ
ചാരത്തു വന്നതു കണ്ടനേരം
മാനസമങ്ങു ലയിച്ചതാണെങ്കിലും
ദീനതയായതു ചൊല്ലാമിപ്പോൾ
പൈതലായ്മേവുന്ന കാലത്തെടുത്തെന്നെ–
യാദരവോടു വളർത്ത മൂലം
അച്ഛനായ്മേവുമിമ്മാമുനി തന്നുടെ
ഇച്ഛയറിഞ്ഞു നിന്നുവേണം
ബാല്യത്തിൽ താതൻതൻ ചൊല്ലിങ്കൽ നില്ലേണം
ബാലികമാർ പിന്നെ യൌവനത്തിൽ

ഭർത്താവിൻചൊല്ലിലടങ്ങിനിന്നീടേണം
വൃദ്ധതയിങ്കൽ തൻപുത്രൻ ചൊല്ലിൽ
സ്വാതന്ത്ര്യമായിട്ടു കാട്ടരുതെന്നത്രേ
ഗാഥകളോരോന്നിൽ ചൊല്ലിക്കേൾപ്പൂ.
ഉത്തമയായ ശകുന്തളയിങ്ങിനെ
തത്വമറിഞ്ഞു പറഞ്ഞനേരം
ശാന്തന്മാരായുള്ള മന്നവന്മാൎക്കെല്ലാം
ഗാന്ധർവ്വമായുള്ള വേളിയത്രെ
ശ്രേഷ്ഠമായുള്ളതു കേട്ടാലും നീയിപ്പോൾ
വാട്ടമില്ലേതുമേയെന്നും ചൊല്ലി
*കൈപ്പിടി ചാലെ കഴിച്ചുനിന്നീടിനാൻ
പുഷ്പശരാർത്തന്മാരെന്ന ന്യായം.
അംഗജതാപമായേറുന്ന തോയത്തിൽ
മുങ്ങി മയങ്ങി രമിച്ചു മേന്മേൽ
നാലഞ്ചുനാളങ്ങു ചെന്നോരനന്തരം
പാലഞ്ചുംവാണിയെ നോക്കിച്ചൊന്നാൻ
മാമുനിയോടു ¶വഴങ്ങിച്ചു വേണം നീ
ധാമത്തിൽ പോരുവാനെന്നാലിപ്പോൾ
ഇന്നിലം തന്നിലിരുന്നുകൊണ്ടീടുക
വന്നുവന്നീടുവൻ വൈകാതെ ഞാൻ
കാമുകനിങ്ങിനെ ചൊന്നതു കേട്ടിട്ടു
കാമിനിയായ ശകുന്തള താൻ
പൂവമ്പൻതന്നുടെ ബാണങ്ങളേല്ക്കയാൽ
ജീവനകന്നുള്ള ദേഹംപോലെ
ഇണ്ടലും പൂണ്ടിങ്ങു തൊണ്ടയും കമ്പിച്ചു
മിണ്ടുവാൻ വല്ലാതെ നിന്നനേരം

* വിവാഹം; പാണിഗ്രഹണം.
¶ വിടചോദിച്ചു; വണങ്ങി.

ചാരത്തു മേവുന്ന കാമിനിതൻകയ്യിൽ
വാരുററ മോതിരം നൽകിച്ചൊന്നാൻ.
ഭാവനംകൊണ്ടുമിമ്മോതിരം തങ്കലേ
മേവിനിന്നീടുന്ന രൂപം കണ്ടും
വേറിരുന്നുള്ളൊരു വേദന കൈവിട്ടു
മേവിനിന്നീടുകയെന്നേ വേണ്ടു
വന്നു വന്നീടുവൻ വൈകാതെ കണ്ടു ഞാൻ
കന്നാത്ത വാരിളംകൊങ്കയാണേ
ഇങ്ങിനെ ചൊല്ലി നടന്നുതുടങ്ങിനാ-
നംഗനതന്മുഖം പാർത്തുപാർത്തു
ഇന്നിന്നു വന്നീടുമെന്നങ്ങു ചിന്തിച്ചു
നിന്നു വിളങ്ങിനാളൊട്ടുകാലം
*വേറിരുന്നുള്ളൊരു $വേവു ¶പൊറാഞ്ഞയാൽ
മാർവ്വിൽ വീണീടിന നേത്രതോയം
†നീറായി വന്നു പൊടിഞ്ഞു ചമഞ്ഞിതു
വാർമുല രണ്ടും കരിഞ്ഞിതിപ്പോൾ
ശാന്തനായുള്ളൊരു കാന്തനെച്ചിന്തിച്ചു
ദാന്തയായുള്ള ശകുന്തള താൻ
യാനം തുടങ്ങിനാൾ കാന്തനെക്കാണ്മാനായ്
ദീനത പൂണ്ടു തളർന്നു മേന്മേൽ
ചാലെ വളർന്ന നല്ലോളങ്ങളാളുമ-
ക്കാളിന്ദീതീരത്തു ചെല്ലുന്നേരം
ഭർത്താവു തന്നുടെ രൂപമാലേഖ്യവും
ചിത്രത പൂണ്ടുള്ളോരംഗുലീയം

* പിരിഞ്ഞിരുന്നുള്ള. $ സന്താപം.
¶ സഹിക്കാഞ്ഞയാൽ † ദ്രുതജലമായി

വീണൊരു നേരത്തെടുത്തു വിഴുങ്ങിനാ-
*നാണൊരു തോയത്തിൽ നിന്ന മത്സ്യം
പാരിച്ച താപത്താൽ വാരിജലോചന
മാറത്തലച്ചു കരഞ്ഞാളപ്പോൾ
മത്തനായുള്ളോരു ശ്രീദുർവ്വാസാവുതാൻ
ക്രുദ്ധനായ് നിന്നു ശപിച്ചാനപ്പോൾ
ഉത്തമനാരികൾക്കുത്തമമല്ലാത്ത
വൃത്തികളിങ്ങനെ കാട്ടുകയാൽ
അത്തൽപൂണ്ടോടിത്തൻ ചാരത്തു ചെല്ലുമ്പോൾ
ഭർത്താവു നിന്നെ മറന്നുപോക
കാളിന്ദീതോയത്തിൽ വീണോരു മോതിരം
കാന്തന്റെ കയ്യിലകപ്പെടുമ്പോൾ
തന്നെയും ചിന്തിച്ചു സന്തതം മേവുന്ന
നിന്നെയറിഞ്ഞു ഗ്രഹിക്കയെന്നും
ഇങ്ങിനെ ചൊല്ലി മറഞ്ഞൊരു നേരത്ത-
ങ്ങംഗജതാപം മുഴുത്തവൾ താൻ
ക്ഷോണിപന്തന്റെ ചാരത്തു ചെന്നിട്ടു
ത്തുണ്ടു മറഞ്ഞങ്ങു നിന്നു ചൊന്നാൾ
കാന്താരം തന്നിൽ നിന്നെന്നെ നീയന്നൊട്ടു
ഗാന്ധർവ്വമായിട്ടു വേട്ടു പിന്നെ
ഇഷ്ടമായ്മേവുന്നൊരെന്നെയുമിങ്ങിനെ-
യിട്ടുകളഞ്ഞിങ്ങു പോന്നതെന്തേ!
എന്നതു കേട്ടോരു മന്നവവീരൻ താ-
നെന്തിതെന്നിങ്ങിനെയോർത്തനേരം
മാമുനി തന്നുടെ കോപം നിമിത്തമി-
ക്കാമിനീ തന്നെയറിഞ്ഞതില്ലേ.

* ആഴമുള്ള

പാരം ചിരിച്ചു പറഞ്ഞു നിന്നീടിനാൻ
നാരിമാർനായിക തന്നെ നോക്കി
കാന്തനെന്നെന്നോ നീ ചൊല്ലുന്നതെന്തിപ്പോൾ
ഭ്രാന്തരെപ്പോലെ മൂളുന്ന മെന്നേൽ.
ഇത്താവു തന്നെ മറന്നു ചിന്തിച്ചി-
ട്ടുൾത്താപം പൂണ്ടിങ്ങു പോന്ന ശേഷം
ഗർഭവും പൂർണ്ണമാസ്സന്ന തുടങ്ങീതു
സുഭ്രൂവായുള്ള ശകുന്തളയ്ക്കും
സൂനു താൻ വന്നു പിറന്നോരു നേരത്തു
താനേ മുഴങ്ങീതു ദേവഭേരി
കണ്ഠങ്ങൾതോറുമപ്പാവകജ്വാലകൾ
തിണ്ണമെഴുന്നു വലംചുഴന്നു
വിശ്വത്തിന്നാധാരമായി വിളങ്ങുന്ന
വിഷ്ണുവെന്നുള്ളിലുറച്ചു മെന്നേൽ
നിർമ്മലനായൊരു പൈതൽക്കു മാമുനി
ജന്മകർമ്മങ്ങളുമാചരിച്ചു
ഭൂമി പണ്ടൻപോടളന്നുനിന്നീടുവാൻ
വാമനമൂർത്തി വളർന്നപോലെ
ചാലെക്കളിച്ചു നടന്നുനിന്നീടിനാൻ
ബാലനായുള്ളവൻ നാളിൽനാളിൽ
സിംഹം തുടങ്ങിന കാട്ടുമൃഗങ്ങളെ
ബാഹുക്കളാലോരോന്നിലാക്കി നേരെ
തങ്ങളിൽ തങ്ങളിൽ സംഗരം ചെയ്യിച്ചു
ഗംഗയിൽ നിന്നു കളിക്കയും താൻ
ദുഷ്ടരായുള്ള ജനങ്ങളെയെല്ലാമേ
പെട്ടെന്നു ചെന്നങ്ങു കൊല്ലുകയും
ഇങ്ങിനെയോരോരോ വേലകൾ ചെയ്തിട്ടു
മംഗലപ്പൈതൽ വിളങ്ങും കാലം

ഭർത്താവെച്ചിന്തിച്ചിട്ടുൾത്താപം പൂണ്ടുള്ള
മുഗ്ദ്ധവിലോചനയാദരവിൽ
ശക്തനായുള്ളോരു ബാലകൻതന്നുടെ
ഉത്തമാംഗത്തിൽ മുകർന്നു ചൊന്നാൾ
ഉത്തമനായൊരു മന്നവൻതന്നുടെ
പുത്രനായുള്ളൊരെൻപൈതലേ! നീ
നന്ദുനിയോടു വഴങ്ങിച്ചു നമ്മുടെ
രാജ്യത്തെ പ്രാപിക്കവേണമിപ്പോൾ
അമ്മതാനിങ്ങനെ ചൊന്നതു കേട്ടിട്ടു
നന്മകൻതാനും ചിരിച്ചു ചൊന്നാൻ
പാറാതെതന്നു പുലമ്പിനിന്നിങ്ങനെ
മുറ്റും ഞാനാരെയും കണ്ടില്ലെന്നാൻ
ആശ്രയമായതുമച്ഛനാകുന്നതു-
മീശ്വരനായതുമിമ്മുനിതാൻ
ചേവടിത്താരിണ വേറിട്ടുപോവതി-
ന്നാവതില്ലെന്നുമെയാത്രതോറും
ബാലനും താനുമായിങ്ങനെ *വാപാടി-
ക്കാലമങ്ങാറാണ്ടു ചെന്നവാറെ
കാളിന്ദീതോയത്തിൽ വീണൊരു മോതിരം
കാമുകൻതൻകയ്യിൽ വന്നിതപ്പോൾ
കണ്ണോരു നേരത്തു പണ്ടു താൻ വേട്ടൊരു
വണ്ടാർപൂഞ്ചായലാൾ തന്നെ നണ്ണി
ഖിന്നത പൂണ്ടവൻ താനും തുടങ്ങിനാ-
നോരോരോ കാനനം തന്നിലെങ്ങും
വമ്പുലിക്കൂട്ടത്തിൽ കാണായിതെത്രയും
വമ്പനായുള്ളൊരു വൻപൈതലെ

---

* സംസാരിച്ചു.

പെട്ടന്ന ചെന്ന തൻ ചാരത്തു നിന്നിട്ട
തൊട്ടുനിന്നീടുവാനോങ്ങുന്നേരം
താതൻ വന്നെന്നെയെടുത്തില്ലെന്നിട്ട
$ഓദനം ¶വെണ്ണാതെ മേവുന്ന ഞാൻ
തൊട്ടുനിന്നീടരുതെന്നതു കേട്ടിട്ട
രുഷ്ടനായ് ചൊല്ലിനാൻ മന്നവൻതാൻ
നിർമ്മലനായൊരു പൈതലേ! നിന്റെ
അമ്മതാൻ ചാരത്തോ? ദൂരത്തോ?
ഭംഗികലർന്നുള്ള വാർത്തകളിങ്ങിനെ
തങ്ങളിലന്യോന്യമോതുന്നേരം
എന്മകനെന്നുപോൽ ചാരത്തതെന്നിട്ട
അമ്മതാൻ ചെറ്റങ്ങു നോക്കുന്നേരം
പുത്രൻതൻ ചാരത്തു മേവിനിന്നീടുന്ന
ഭർത്താവെക്കണ്ടു വണങ്ങി മെല്ലെ
വങ്കനിവാണ്ടുള്ള പുത്രനെക്കണ്ടിട്ട
ശങ്കയുണ്ടായതറിഞ്ഞു ചൊന്നാൾ
എങ്കൽ നിനക്കു ജനിച്ചുള്ള ബാലകൻ
ശങ്കയില്ലേതുമേ തേറിനാലും
സുന്ദരിയായൊരു നാരിതാനിങ്ങിനെ
സന്ദേഹംകൂടാതെ ചൊന്നനേരം
ഉണ്മയിച്ചൊന്നതിന്നന്തരമില്ലെന്ന
ധർമ്മികൾനിന്നൊരു ചൊല്ലുണ്ടായി
വീരനായുള്ള ഭരതനെന്നിങ്ങിനെ
വാനൂറ നാമവും കേൾക്കായ്വന്നു
നാമത്തെക്കേട്ടതിൻപിന്നാലെ കാണായി
പൂമഴ പെയ്യുന്നതപ്പൈതൽമെയ്യിൽ

$ ഭക്ഷണം.
¶ ഭുജിക്കാതെ.

ദുഷ്ടമായുള്ളതു കേട്ടോരു നേരത്തു
തുഷ്ടനായുള്ളോരു മന്നവൻതാൻ
മാമുനിയോടു വഴങ്ങിച്ചു തന്നുടെ
കാമിനിതന്നേയും സൂനുവേയും
മംഗലജാലങ്ങൾ പൊങ്ങിനിന്നെത്രയും
ഭംഗികലർന്നുള്ള തേരിലേററി
വാട്ടമകന്നുള്ള ലോകരും താനുമായ്-
ക്കോട്ടയിലന്നോടു ചെന്നുപുക്കാൻ
പൂജ്യനായുള്ളോരു പൈതൽക്കു തന്നുടെ
രാജ്യവും പോലെ *വഴങ്ങി മെല്ലെ
ദീനയായുള്ളോരു ജായതാനുള്ളതി-
ലാനന്ദം പൊങ്ങിച്ചു വാണിരുന്നാൻ.

---

* നൽകി

# അദ്ധ്യായം ൪

ഗംഗാപരിണയം.

ഉത്തമനായ ഭരതാന്വയന്നാളുള്ള പ്ര-
സിദ്ധനായുള്ളൊരു ഭൂമിപാലൻ
എണ്ണമറ്റീടുന്ന യാഗങ്ങൾ ചെയ്തിട്ടു
വിണ്ണവൎക്കാനന്ദം പൊങ്ങിച്ചമ്പിൽ
ഭൂതലമായൊരു മാനിനി തന്നുടെ
പാതിവ്രത്യത്തെ വളൎത്തകാലം
ഉത്തമയായൊരു ഭാൎയ്യയിലുണ്ടായി
സത്യവാനായ ഭൂമന്യുഭൂപൻ
കല്യനായുള്ള പനാളിയായൊരോരോ
$ചൊല്ലാൎന്ന നല്ല മഹീപതിമാർ
മന്നിടമെല്ലാമെ മങ്ങാതെ പാലിച്ചു
വിണ്ണകത്തെന്നിലങ്ങായ കാലം
ശ്രീമന്ത സൂനുവായുള്ള പ്രതീപനാ-
ഭൂമിക്കു നാഥനായ്മേവും കാലം
പുത്രനുണ്ടായതില്ലെന്നതുകാരണ-
മുത്തമയായ സുനന്ദയുമായ്
കേവലയായൊരു ഗംഗതൻതീരത്തു
സേവിച്ചു സന്തതം മേവും കാലം
ബ്രഹ്മന്റെ ശാപത്താൽ വന്നു പിറന്നിതു
സന്മുനിയായ മഹാഭിഷക്കു

$ കേൾവിയുള്ള; പേർ പെററ.

ശാന്തന സൂനാവായ്വന്നതു കാരണം
ശന്തനുവെന്നു പ്രസിദ്ധനായാൻ
മംഗലദേവതതന്നുടെ കാന്തനെ-
ന്നിങ്ങിനെ തോന്നുമക്കാന്തി കണ്ടാൽ
വില്ലിങ്കലുള്ളൊരു വ്യാപാരം കാൺകിലോ
വില്ലാളി രാമനും മെല്ലെ തോൽക്കും
ധർമ്മത്തെക്കൊണ്ടങ്ങു ധർമ്മൻതന്നുള്ളിലും
കന്മഷജാലത്തെപ്പാങ്ങിപ്പിക്കും
മററുള്ള നാനാഗുണങ്ങളെച്ചിന്തിച്ചാ-
ലററമില്ലെന്നതേ ചൊല്ലാമത്രെ
ഇത്ര ഗുണങ്ങളിണങ്ങിനിന്നീടുന്നോ-
രുത്തമഭൂപതിയന്നൊരുനാൾ
നായാട്ടിനായിട്ടു പോകത്തുടങ്ങിനാ-
നായാസം കൈവിട്ടു ലോകരുമായ്
കാനനം തന്നിലകത്തു പുക്കോരോരോ
കാട്ടുമൃഗങ്ങളെക്കൊന്നൊടുക്കി
* പൊങ്ങിനിന്നീടുന്ന ദാഹത്തെപ്പോക്കുവാൻ
ഗംഗയിൽ ചെന്നങ്ങിറങ്ങുന്നേരം
കാന്തി കലർന്നൊരു കന്യയെക്കാണായി
കാന്തമായുള്ള മണത്തിട്ടമേൽ
കാർമുകിൽമാലകൾ കാൽ പിടിച്ചീടുന്ന
കാർകുഴൽ ചാലെത്തലോടി നന്നായ്
കണ്ടൊരു നേരത്തു താരലർബാണമേ-
ററുണ്ടായൊരിണ്ടലാൽ മന്നവൻതാൻ
ചാരത്തു ചെന്നു പറഞ്ഞുതുടങ്ങിനാൻ
വാരിജനേർമുഖിതന്നെ നോക്കി

* വർദ്ധിച്ചുവരുന്ന.

പങ്കജകോരകം കൈതൊഴുതീടുന്ന
കൊങ്കയുഗങ്ങളും ചോരിവായും
മങ്ങിയണഞ്ഞൊരുതാൻ ചാരത്തു പൂകുമ്പോ-
ളുണ്ടായൊരാപ്പുഞ്ചിരിയും
അന്യങ്ങളായിട്ടു മേവും ഗുണങ്ങളു-
മെന്നിവയോരോന്നേ പാർത്തുകണ്ടാൽ
വാരിജമാതോടു നേരായി മേവുന്ന
നാരിമാർനായികേ! നീയിന്നിപ്പോൾ
എങ്ങനെ വന്നിന്നിങ്ങനെയിപ്പോകുന്ന
ഗംഗതൻതീരത്തു നിന്നതെന്തേ?
എന്നെല്ലാമിങ്ങിനെ ചോദിച്ചു നേരത്തു
തന്നുടെ ക്രൂരമായുള്ള കർമ്മം
മാനസംകൊണ്ടങ്ങു ചിന്തിച്ചു കണ്ടിട്ടു
മാനിച്ചുനിന്നു പറഞ്ഞാളപ്പോൾ
കാമുകൻതന്നെ ലഭിച്ചുനിന്നീടുവാൻ
കാമിച്ചിട്ടത്രെ ഞാൻ നില്ക്കുന്നെന്നാലും
ഘോരമായുള്ളൊരു താപത്തിൻകാരണം
ചോരത്വമുള്ളൊരു കർമ്മമിന്നതാൻ
നിഷ്ഠുരമാകിലുമൊന്നു ചെയ്തീടുന്ന-
തിഷ്ടമായ്വേണമല്ലായ്കിൽ.
എന്നുടെ കാന്തനായ്മേവിനിന്നീടുന്ന
തന്നെയും കൈവിട്ടു പോന്നുകൊൾവൻ
കേവലം കൂടെ *നിരന്നു നിന്നീടേണം
പാവകസാക്ഷിയായ്ത്തൽക്ഷണനേരം
ഇങ്ങിനെയുള്ളൊരു കാരിയം ചിന്തിച്ചു
ഗംഗതൻതീരത്തു നില്ക്കുന്നു ഞാൻ

* സമ്മതിച്ചു.

മുററുമെൻഭർത്താവിനിഷ്ടമാകുന്നതു
മററു ഞാനൊന്നുമേ ചെയ്യേനെന്നും
ഇങ്ങനെയുള്ള പ്രതിജ്ഞയെക്കേട്ടിട്ടു-
അംഗജതാപം മുഴുത്തവൻതാൻ
ഇഷ്ടമായുള്ള പ്രതിജ്ഞയും ചെയ്തിട്ടു
പെട്ടെന്നു തന്നുടെ തേരിലാക്കി
സുഭ്രുവായുള്ളൊരു വക്ത്രസരോജവും
$ വട്ടൊത്ത കൊങ്കചെങ്കുന്നിവായും
കൊണ്ടൽതൻകാന്തിയെ മണ്ടിക്കും കേശവും
കണ്ടുകണ്ടാമോദം പൂണ്ടുപൂണ്ടു
സന്തുഷ്ടരായുള്ള ലോകരും താനുമായ്
അന്തഃപുരത്തിലകത്തു പുക്കാർ.



---

$ വട്ടമൊത്ത.

# അദ്ധ്യായം ൩.

---

## ഭീഷ്മോല്പത്തി.

മംഗലനായോരു മന്നവവീരൻ താൻ
ഗംഗയായുള്ളൊരു കാന്തയുമായ്
പ്രത്യൂഷകാലത്തു ചക്രവാകങ്ങളും
ഗൂഢമിഥുനങ്ങൾ കണ്ടപോലെ
ചിത്തം മയങ്ങി രമിച്ചുകൊണ്ടങ്ങിനെ
നിത്യമായ്നിന്നു വിളങ്ങുംകാലം
താഴാതെ കാന്തി കലൎന്നൊരു ദേവിയി-
ലേഴു കുമാരന്മാരുണ്ടായ്വന്നു
പെററങ്ങുവീഴുമ്പോൾ പാറാതൊന്നെങ്കിലും
തെറെറന്നെടുത്തുതൻകയ്യിലാക്കി
പാരാതെ കൊണ്ടുപോയ്തീരത്തു മേവുന്ന
വാരിയിലാക്കിനാളേഴിനേയും
പണ്ടുതാൻ ചെയ്തോരു സത്യത്തെപ്പാലിച്ചു
മിണ്ടാതെ ഭൂപതി നിന്നകാലം
ഉണ്ടായിതഷ്ടമഗൎഭമോ ചെഞ്ചമ്മേ
പണ്ടേതിലേററവും കാന്തിയോടെ
മാസങ്ങൾ പോന്നു തികഞ്ഞൊരു നേരത്തു
പൈതലെപ്പെററിട്ടു മുന്നേപ്പോലെ
കൊല്ലുവാനോങ്ങുന്ന ദേവിതൻകയ്യിന്നു
മെല്ലവേ ചെന്നു പിടിച്ചു നേരം

പണ്ടുതാൻ ചെയ്തോരു സത്യത്തിനന്തര-
മുണ്ടായിവന്നതു കാരണമായ്
പോകുന്നോനെന്നിട്ടു വന്ദിച്ചു നില്ക്കുന്ന
ദേവിയെ നോക്കിനിന്നായിൽ ചൊന്നാൻ
കേവലം പോരുന്ന നാരിയല്ലെന്നും നീ
ദേവിമാരാരെലുമെന്നു തോന്നും
ആരായതെന്നിപ്പോൾ പാരാതെ ചൊല്ലേണം
ഭാഗ്യയായുള്ളോരേ! നമ്മോടിപ്പോൾ
കാമുകനിങ്ങിനെ ചൊന്നതു കേട്ടിട്ടു-
ള്ളാമോദം പൂണ്ടവൾതാനും ചൊന്നാൾ
ഉത്തമനായ മഹാഭിഷക്കെന്നു പ്ര-
സിദ്ധനായുള്ളോരു രാജർഷി താൻ
വിണ്ണകം തന്നിൽ വിളങ്ങിനിന്നീടുന്ന
ജഹ്നുതൻകന്യകയായതിഞാൻ
ബ്രഹ്മന്റെ ശാപത്താൽ ഭൂമിയിൽ വന്നിട്ടു
നമ്മിലിന്നിങ്ങിനെ ചേർന്നുമൂലം
വിസ്മരിച്ചന്നോടു ചൊല്ലിനിന്നീടാമെൻ-
ഭർത്താവായുള്ളോരു നിന്നോടിപ്പോൾ
സത്യവും ധർമ്മവും പാലിച്ചുനില്ക്കുമാ-
ലുത്തമനായ നീ ദേഹത്തോടെ
നാകപുരത്തിലകത്തു പുക്കോരോരോ
ഭോഗങ്ങൾ പൂണ്ടു വസിച്ചു കാലം
മേനകമുമ്പായി മേവിനിന്നീടുന്ന
മാനിനിമാരെല്ലാമൊത്തുകൂടി
കേടററുനിന്നുള്ള നാടകമോരോന്നേ
പാടിനിന്നാടിക്കളിക്കുന്നേരം

പാരം തിരിഞ്ഞ *ചവരിതൻവേഗത്താൽ
വേറിട്ടുപോയിതെൻകൂറയപ്പോൾ
പിന്തിരിഞ്ഞെല്ലാരും നോക്കുന്ന നേരത്തെൻ-
കാന്തനായുള്ള നീ കാമത്താലെ
മന്നവ! നോക്കുക കാരണം പാപത്തിൽ
മഗ്നനായ്വന്നിതു നീയുമപ്പോൾ
വാനവർനാഥനാം ബ്രഹ്മന്റെ ശാപത്താൽ
മാനുഷജന്മം ഭവിച്ചുതായി
ശാപത്തെപ്പൂരിപ്പാൻ ഞാനിങ്ങു പോരുമ്പോൾ
ദേവകളെല്ലാരും വന്നു ചൊന്നാർ
നന്മുനിശാപത്താൽ വന്നു പിറന്നീടു-
മെണ്മർവസുക്കളും നിൻപുത്രരായ്
അക്ഷണംതന്നെ നീ ഹിംസിച്ചു സ്വർഗ്ഗത്തെ
രക്ഷിപ്പാനായിട്ടയയ്ക്കയെന്നാർ
പുത്രധനത്തിങ്കൽ ക്രുദ്ധനായ്നിന്നുടൻ
ഭർത്താവു വന്നു ചെറുത്തിടായ്വാൻ
വസ്തുതയായതു ചൊല്ലിനിന്നീടാതെ
സത്യത്തെച്ചുറ്റിച്ചുകൊൾക മുമ്പേ
ക്ഷോണിപനായിട്ടെട്ടാമതുണ്ടാകം
ഭീഷ്മരായുള്ള വസുപ്രവരൻ
അന്നു നിണക്കിങ്ങു പോരുവാൻ നൽവഴി
മന്നവൻതന്നെ ചമച്ചുകൂട്ടും
ഇജ്ജനം ചൊല്ലിയയച്ചൊരു നേരത്തു
ഗംഗതൻതീരത്തു വന്നു ഞാനും
ഒട്ടുനാളിങ്ങിനെ ചെന്നൊരു കാലത്തു
ഇഷ്ടനായുള്ള നീ സംഭവിച്ചു

* ചാമരം.

പിന്നെ നാം ചെയ്യോരു വേലകളോരോന്നേ
ഇന്നു ഞാൻ ചൊല്ലേണ്ടതില്ലയെല്ലൊ
ഇപ്പൈതൽതന്നെ വളൎന്നുനിന്നീടുക
അത്ഭുതവീൎയ്യനായ്യനക്കുട്ടം
ഇങ്ങിനെ ചൊല്ലി മറഞ്ഞുനിന്നീടിനാൾ
ഗംഗാഭഗവതിതാനുമപ്പോൾ
പുത്രനായുള്ളൊരു ജന്മത്തെക്കേട്ടിട്ടു
വേദന കൈവിട്ടു മോദത്തോടെ
ബാലന്നു വേണുന്ന കൎമ്മത്തെച്ചെയ്തിട്ടു
ചാലെ വളൎത്തിനിന്നോരുനാൾ
മംഗലപ്പൈതലും താനുമായന്വോടു
ഗംഗതൻതീരത്തു ചെന്നനേരം
അമ്മയായുള്ളൊരു ഗംഗതാൻ വന്നിട്ടു
നന്മുല രണ്ടും കൊടുത്തു മെല്ലെ
മംഗലപ്പൈതല്ക്കു ഭംഗിയിലന്വോടു
ഗാംഗേയനെന്നൊരു പേരുമിട്ടാൾ
പിന്നെയങ്ങെല്ലാരും നോക്കുന്ന നേരത്ത-
ങ്ങന്നിലം തന്നിൽ മറഞ്ഞുകൊണ്ടാൾ
വേറിട്ടുപോയോരു ഭാൎയ്യയെച്ചിന്തിച്ചു
വേവുറ്റു മേവുന്ന മന്നവൻ താൻ
നാകസമാനമായ്മേവിനിന്നീടുന്ന
നാകപുരിയിലകത്തു പുക്കാൻ.



## അദ്ധ്യായം ൬.

വ്യാസോല്പത്തി.

പണ്ടൊരു ചേദിപരാജർഷി ഭൂമിയി-
ലുണ്ടായിതത്രയും ദിവ്യനായി
ദേവനാഥത്വവേണം ഞാനെന്നു കല്പിച്ചു
സേവിച്ചു സന്തതം ദേവം കാലം
വമ്പനാഥ്യവുമിതിന്നവനാസ്ഥരം
തൻപദമെന്നൊരു സംഭ്രമത്താൽ
ഭൂമിപൻതന്നുടെ ചാരത്തു ചെന്നിട്ടു
ഭൂമിയെപ്പാലിച്ചുകൊൾകയത്രെ
മുക്തിയാകുന്നതും ധർമ്മമാകുന്നതും
ക്ഷത്രിയർക്കെന്നു പറഞ്ഞുതേറി
ചാലെ വിളങ്ങുമിദ്ദണ്ഡു ധരിച്ചിട്ടു
മാലയുമിട്ടു വിമാനമേറി
സംഗരത്തിന്നു മുതിർന്നു നീ ചെല്ലുകി-
ലംഗജവൈരിയും സംശയിക്കും
ദിക്കുകളെട്ടിലുമംബരംതന്നിലും
പക്ഷീന്ദ്രനോടു സമാനമായി
ചെഞ്ചമ്മയെത്തുമേ സംശയം കൂടാതെ
സഞ്ചരിച്ചീടുവോന്നീ വിമാനം
ഇങ്ങനെ ചൊല്ലിക്കൊടുത്തു നിന്നീടിനാൻ
തുംഗമാം മാലയും ദണ്ഡുമപ്പോൾ
ഭൂമിപന്മാർക്കു വിശേഷിച്ചു വേണുന്ന
കാമഗമായ വിമാനത്തെയും

കൈകൊണ്ടു തന്നുടെ രാജ്യത്തെ പ്രാപിച്ചു
രക്ഷിച്ചു സന്തതം ശിക്ഷയോടെ
വേട്ടുനിന്നീടുന്ന ഭാര്യയോടമ്പോടു
നൈഷ്ഠികബ്രഹ്മചരിത്രനായി
പാരിടം പാലിച്ചുപോരുന്ന കാലത്താ-
രാരണ്യം തന്നിലേ പോയനേരം
കോമളയായൊരു ദേവിതാനമ്പോടു
വ്യോമമാർഗ്ഗത്തൂടെ പോകുന്നേരം
നിന്നൊരു മന്നവൻ കാമശരം നട്ടു
തന്നുടെ കാന്തയെ ചിന്തിച്ചപ്പോൾ
ആഢ്യനായുള്ളവൻതന്നുടെ ബീജമി-
പ്പാരിടം തന്നിൽ പതിച്ചതപ്പോൾ
ഭൂതലന്തന്നിന്നെടുത്തുകൊണ്ടമ്പോടു
ചേദിപനാകുന്ന രാജർഷി താൻ
അക്ഷണം കണ്ട പരുന്തുതൻ *ചുററിന്മേൽ
ശിക്ഷയിലമ്പോടു ചേർത്തു ചൊന്നാൻ
പാരാതെ കൊണ്ടുപോയ് നൽകേണമെന്നുടെ
ഭാര്യതൻകയ്യിൽ നീയിന്നുതന്നെ
മാമുനിയിങ്ങിനെ ചൊന്നതു കേട്ടിട്ടു
വീരനായുള്ളൊരു ഖേചരൻതാൻ
കാളിമ പൂണ്ട നല്ലോളങ്ങളാളുമ-
ക്കാളിന്ദീമീതേ പറന്നുപോമ്പോൾ
രക്ഷണമറ്റുതാൻ കൊണ്ടുപോകുന്നതു-
ന്നക്ഷണമോർത്തൊരു ചെമ്പരുന്തൻ
ദൂരത്തുനിന്നിങ്ങു വൈകാതെ കണ്ടിട്ടു
ചാരത്തു ചെന്നു പിണങ്ങുന്നേരം

---

* നഖങ്ങളിൽ

നാളീകപത്രത്തിൽ ചേരുന്ന വീജമ-
ക്കാളിന്ദിതന്നിൽ വീണാനന്നേരമായി
ജീമൂതംതന്നിൽ കളിച്ചുനിന്നീടുന്ന
വാർമതിലെപ്പൊന്നൽതാരമെന്നപോലെ
വീചികൾതന്നുടെ മദ്ധ്യത്തിൽ കണ്ടൊരു
ബീജത്തെപ്പേറ്റുവിച്ചു മത്സ്യംതന്നെ
ജാതങ്ങളോടു പിരിഞ്ഞു നടക്കവേപോൾ
ജാലങ്ങൾകൊണ്ടു ചടുതി നേരെ
വീരനായുള്ളോരു മന്നവനായിട്ടു
വാരിധിപാരന്മാർ കാഴ്ചവെച്ചാർ
പാരാതെ വാങ്ങിക്കൊണ്ടു കീറുന്ന നേരത്തു
വാരിജമങ്ങുതാനെന്നപോലെ
ശോഭ കലർന്ന കിടാങ്ങളെക്കണ്ടായി
നാഭിയിൽ നേരെ കിടന്നതപ്പോൾ
ഭയാശ്ചര്യവിനോദിതനായ് പൂണ്ടു
പത്മജനാവിന്റെ ശാപത്താലെ
മീനമായുള്ളൊരു ശാപവും കൈവിട്ടു
വാനിടം തന്നകം പുക്കാളപ്പോൾ
മത്സ്യത്തിന്നുള്ളിൽ കിടന്നോരു പൈതലു
മത്സ്യനെന്നിങ്ങനെ പേരുമിട്ടു
ബാലികതന്നെയും വാരിധിപാരനു
ചാലെ നൽകീടിനാൻ മന്നവൻതാൻ
പെട്ടെന്ന കൊണ്ടുപോയ് നൽകിനാനങ്ങവ-
നിഷ്ടയായുള്ളവൾ തൻകരത്തിൽ
ചാലെ വളർന്നു ചമഞ്ഞുതുടങ്ങിനാൾ
ബാലേന്ദു നാൾതോറുമെന്നപോലെ
വൃദ്ധനായുള്ളോരു താതൻതന്റെ ചൊല്ലാലെ
പുത്രിയായുള്ളോരു മത്സ്യഗന്ധി

കാളിന്ദീതന്നെക്കടത്തിനിന്നീടുവാ-
നാളായിട്ടങ്ങിനെ നിന്ന കാലം
പങ്കജകോരകം കൈതൊഴുതീടുന്ന
കൊങ്കകളും പൊന്നങ്കുരിച്ചു
അന്യങ്ങളായുള്ള കാമചിഹ്നങ്ങളു-
മൊന്നൊന്നെ മെയ്യിലെഴുന്നുതുടങ്ങി
കാളിന്ദീതന്നുടെ തീരത്തു പ്രത്യൂഷ-
കാലത്തു വന്നു നിന്നന്നൊരുനാൾ
തോണിയിൽനിന്ന പരാശരൻ തന്നോടു-
ങ്ങേണവിലോചന താനും ചൊന്നാൾ
യോഗിയായുള്ളോരയി! ചൊല്ലാമിന്നിന്നോടി-
ന്നേകസഹസ്രം ജനങ്ങൾ വന്നു
ഇന്നദീതന്നിലിന്നാവതെന്തുള്ളു-
യെന്നവൾ ചൊന്നതു കേട്ടു ചൊന്നാൻ
ആയിരമാളിന്നു ഞാനെന്നുടെ
കയ്യിൽ ധരിച്ച കമണ്ഡലുവും
തോയജലോചനേ! ഭേദമില്ലെന്നപ്പോൾ
തോയത്തിൽ തോണി പതിച്ചുകണ്ടാൾ
പേടിയും പ്രേമവും കൂടിനിന്നവിനോ-
ദോദം മുഴന്നു കളകണ്ഠനേരം
നാരിമാർമൌലിതൻമേനിയിൽ ചേരുന്ന
ചാരുതയോരോന്നെ കണ്ടുകണ്ടു
യോഗിയായുള്ള താനൊന്നിലുമെത്രയും
രാഗമുണ്ടായ്വന്നു പാരം പാരം
മാമുനിതന്നുടെ വാക്കിങ്കലെത്രയും
കാമചിഹ്നങ്ങളെക്കണ്ടനേരം
നാണവും പ്രേമവും കൂടിനിന്നീടിനോ-
രേണവിലോചനതാനും ചൊന്നാൾ

മത്സ്യത്തിൻഗന്ധവും പൂണ്ടു ഞാനെത്രയും
കുത്സിതയായെല്ലൊ മേവുന്നെന്നാൽ
ഈവൃത്തകൎമ്മകന്നിയെയോൎക്കുന്നൊളുൎക്കമേ
ചെയ്തിട്ടില്ലാതൊരു ഞാനിന്നിപ്പൊൾ
എങ്ങിനെ വന്നു പുണൎന്നിന്നീടുന്നു
മംഗലനായ നിൻ പൂവലംഗം
സംസാരിയായൊരു നാരിതാനിങ്ങിനെ
സംശയം കൂടാതെ ചൊന്നനേരം
കണ്ഡികതന്നിൽ നിറഞ്ഞൊരുതായെത്രയും
മണ്ഡിതമായുള്ള തോയംതന്നെ
കോരി ജപിച്ചു തളിച്ചു നിന്നീടിനാൻ
നാരിമാർനായികതന്നുടലിൽ
കാർമേഘജാലങ്ങൾ വേറിട്ടുനിന്നൊരു
വാർമതിമെപ്പുതൽതാനെന്നപോലെ
കാന്തി കലൎന്നു കണ്ടൊരു നേരത്തു
ശാന്തനായുള്ളോരു മാമുനിതാൻ
ബീജത്തിൻവൈഭവം ചിന്തിച്ചു കണ്ടിട്ടു
യോജനഗന്ധിയായ്വ്വരുകെന്നാൻ
ബാലികാതന്നുടെ ചൊല്ലാലെ പിന്നെയും
മാലോകരാരുമേ നിന്ദിയായ്വാൻ
ചാലെ വളൎന്ന മണൽത്തിട്ടു നിൎമ്മിച്ചു
പ്രാലേയംകൊണ്ടു മറച്ചു നന്നായ്
പാരാതെ ചെന്നു പുണൎന്നിന്നീടിനാൻ
ചാരുവായ്വ്വരുമക്കന്യകയെ
ശ്രീവേദവ്യാസനാം മാമുനിയായിട്ടു
ശ്രീപതി വന്നു പിറന്നാനപ്പൊൾ
ദണ്ഡുണ്ടു ദക്ഷിണബാഹുവിലന്നോടു
കണ്ഡികയുണ്ടായിതന്നു കയ്യിൽ

# അദ്ധ്യായം ൧.

―――

## മത്സ്യഗന്ധിസ്വീകാരം.

യോജനഗന്ധിതൻ ജന്മവും കർമ്മവും
പൂജ്യനാം മാമുനി ചൊല്ലുകേട്ടു
* തിട്ടതി പൂണ്ടു പറഞ്ഞുതുടങ്ങിനാൻ
കഷ്ടമേ നമ്മുടെ വംശമെല്ലാം
കുത്സിതമായുള്ള രൂപവും പൂണ്ടിട്ടു
മത്സ്യത്തിലല്ലോ ജനിച്ചു പണ്ടു
എന്നതുമല്ലഹോ പിന്നെ വളൎന്നതും
നിന്ദ്യമായുള്ള കുലത്തിലല്ലോ
പ്രാഭവം പൂണ്ടിന്നു നമ്മുടെ വംശമോ
ബീഭത്സമാൎന്നതെ വന്നതുള്ളൂ
ഖിന്നമായുള്ളൊരു മന്നവൻതന്നോടു
പിന്നെയും ചൊല്ലിനാൻ മാമുനിതാൻ
നിന്നുടെ വംശത്തിന്നൊന്നൊരു വംശമി-
ന്നിടംതന്നിലകളങ്കമില്ല
വേദത്തിൻകാതലായ്‌വിളങ്ങീടുന്ന
ശ്രേഷ്ഠനവൻതന്നുടെ ബീജമല്ലോ
യോജനഗന്ധിയും നൽപുത്രരത്നം
രാജാവായുള്ളൊരു പൊന്നുതാതനും
എന്നതുകാരണം ഉത്തമന്തന്നിലെ
മന്നവരീതരും മറവുള്ളോരും

* ദുഃഖം, പരിഭ്രമം.

രാജാവായുള്ളോരെൻവംശത്തെപ്പൂരിച്ചു
പോരുന്ന കേവലമെല്ലാനാളും
ദോഷമില്ലെന്നുമേ സോമവംശത്തിന്
ദോഷങ്ങൾ പൂണ്ട ജനങ്ങളെല്ലാം
തോഷവും പൂണ്ടുടനിക്കഥയോതുകിൽ
ദോഷങ്ങൾ പോയിട്ടു മോക്ഷം വരും
സന്താപം കൈവിട്ടു സന്തോഷം കൈക്കൊണ്ടു
അന്തികേ വന്നങ്ങിരുന്നു നന്നായ്
ശന്തനുതന്നുടെ ഗാഥകൾ കേട്ടാലു-
മന്തരം കൂടാതെ ഭൂമിപാല!
ഇങ്ങിനെ ചൊല്ലിപ്പുറത്തുനിന്നീടിനാൻ
മംഗലനായുള്ള മാമുനിതാൻ
വേറിട്ടുപോരുവോരാർത്തിയെച്ചിന്തിച്ചു
വേവുറവേറുന്ന മന്നവൻതാൻ
ബാലകൻ കോലുന്ന ലീലയും കണ്ടുകൊ-
ണ്ടാലയം തന്നിൽ വിളങ്ങുമന്നാൾ
പുണ്ഡരീകാർബ്ബുദമെന്നൊരു വ്യാധിയാൽ
ചണ്ഡമായുള്ളൊരു ഗണ്ഡംതന്നിൽ
ഢുണ്ഢുജാലങ്ങൾ ഗന്ധത്തെപ്പാർത്തുഭൂ-
മണ്ഡനനെച്ചെന്നണഞ്ഞു മെല്ലെ
ദുഷ്ടമായുള്ളൊരു വ്യാധിയെക്കണ്ടിട്ടു
തിട്ടതിപൂണ്ടുള്ള ശന്തനുവും
എന്തിനി നല്ലതെന്നിങ്ങിനെ ചിന്തിച്ചു
സന്താപം പൂണ്ടങ്ങു മേവുന്നേരം
ഉത്തമരായ ഭിഷഗ്വരന്മാർ വന്നു
കസ്തൂരിവേണമീ വ്യാധിക്കെന്നാർ

ശസ്ത്രപ്രയോഗങ്ങൾ ചെയ്തിട്ടു ചെഞ്ചമ്മേ
കസ്തൂരിയെത്തന്നെ തൂകുന്നേരം
ഭൂതലപാലകൻ തന്നുടെ വ്യാധിക്കു
ഭേദമുണ്ടായ്വന്ന നാളിൽ നാളിൽ
ഉത്തമമാമുനി തന്നുടെയാജ്ഞയാൽ
മൃഗികാതന്നുടെ മെയ്യിലെല്ലാം
നിത്യമായ് നിന്നു വിളഞ്ഞുനിന്നീടുന്ന
കസ്തൂരിതന്നെയെടുത്തു മെല്ലെ
മന്നവൻതന്നുടെ ദൂതന്മാരെല്ലാരു-
മന്വേഷിച്ചങ്ങുപോയ് ചെല്ലുന്നേരം
അർത്ഥവും വാങ്ങാതെ നൽകിനിന്നീടിനാ-
രുത്തമക്കണ്ണിന്നേ തോന്നി ഞായം
അന്നതു കൊണ്ടുപോയ് ഗണ്ഡൂഷിച്ചീടുമ്പോൾ
നന്നായൊഴിഞ്ഞിതു വ്യാധിയപ്പോൾ
ചിത്തം തെളിഞ്ഞുള്ള ശന്തനുഭൂപതി
വസ്തുത ചോദിച്ചറിഞ്ഞു പിന്നെ
കാളിന്ദിതന്നുടെ തീരത്തു പൂകിനാൻ
ചാലച്ചുഴന്നുള്ള ലോകരുമായ്
വാരിജമാതോടു നേരായിമേവുമ-
ക്കാർമുകിൽവേണിയെക്കണ്ടു ചൊന്നാൻ
മേഘജാലംതന്നിൽ മേവിനിന്നീടുന്ന
വാർമതിപ്പൈതൽതാനെന്നപോലെ
ദാശന്മാർ മേവുന്ന ഗേഹത്തിൽ നില്ക്കുന്ന-
*താചാരമല്ലതു ¶തേറിനാലും
ചേണുറ്റു മേവുന്ന മാണിക്യക്കല്ലുക-
ളാണിപ്പൊന്നോടത്രേ ചേർന്ന ഞായം

* ശരിയല്ല.
¶ അറിഞ്ഞാലും.

വത്സനോടിങ്ങിനെയാശിയും ചൊല്ലിനി-
ന്നാത്സവന്തന്നെയും കൊണ്ടുനന്നായ്
മാരൻതന്നമ്പിന്നു ലാക്കായി മേവുന്ന
ഭാൎയ്യയോടൊന്നിച്ചു വാണിരുന്നാൻ
സത്യമായേവുന്ന സത്യത്തെപ്പാലിച്ചി-
ട്ടുത്തമനായുള്ള ശാന്തനവൻ
ഈശ്വരൻതൻപദമുള്ളിലുറപ്പിച്ചി-
ട്ടാശകൾ ശൂന്യമാകന്നിരുന്നാൻ.



# അദ്ധ്യായം ൫.

## ഭീഷ്മരുടെ സത്യനിഷ്ഠ.

ആണിപ്പൊന്‍തന്നോടു ചേര്‍ന്നുനിന്നീടുന്ന
മാണിക്യരത്നമണിയെന്നപോലെ
മന്നവവീരനും മന്മഥന്‍തന്നുടെ
മന്ദിരമായുള്ള സുന്ദരിയും
നേരിട്ടുനിന്നൊരു മാരനോടൈക്യവും
നേരെ*യിഴഞ്ഞു പൊതുന്നനേരം
സൂര്യനമിക്കുമ്പോള്‍ വെറിട്ടുതെന്നിട്ടു
പാരം വഴക്കപ്പൂവെന്നപോലെ
ബാലികാതന്നുടെ കൊങ്കകള്‍ തന്മുഖം
ചാലെ കറുത്തു ചമഞ്ഞതപ്പോള്‍
ആമാസമായിട്ടു മേവിനിന്നീടുന്ന
നാളിയും പൊങ്ങിത്തുടങ്ങി മെല്ലെ
പണ്ടത്തിലേററവും കാന്തികലര്‍ന്നതന്‍
വണ്ടാര്‍പ്പൂമേനിതന്മേനി തന്നില്‍
നേര്‍ത്തുനിന്നീടുന്ന ഗാത്രങ്ങളെല്ലാമേ
ചീര്‍ത്തുതുടങ്ങീതു നാളില്‍ നാളില്‍
മററുള്ള ഗര്‍ഭചിഹ്നങ്ങളുമൊന്നൊന്നേ
മുററിത്തുടങ്ങീതു മന്ദം മന്ദം
അക്ഷണം വേണ്ടുന്ന രക്ഷയും കര്‍മ്മവും
ശിക്ഷയില്‍ ചെയ്തു വളര്‍ത്തകാലം

* ഞാണ്ടു തോററു.

ദിഗ്ജയത്തിന്നു സന്നദ്ധനായിനാൻ
ദിഗ്ഗജതുല്യപരാക്രമന്മാർ
ഊഴിയിൽ മേവുന്ന മന്നവന്മാരോടു
കോഴയും കൊണ്ടു വാങ്ങി കാലം
നാശവും കർമ്മവുംകൊണ്ടങ്ങു തുല്യനായ്
ഭൂമിയിൽ മേവുന്ന നീതിമായി
നേരിട്ടുനിന്നു പിണങ്ങിനീടിനോരെപ്പോൾ
വീരതയായങ്ങു കാട്ടവേണം
ഘോരന്മാരായുള്ള വീരന്മാരിങ്ങനെ
പാരമണഞ്ഞു പിണങ്ങുന്നേരം
മാനിയായുള്ളൊരു മന്നവവീരനെ
മായയെക്കൊണ്ടു ജയിച്ചുനിന്നാൻ
അഗ്രജൻതന്നുടെ വേലയെക്കേട്ടിട്ടു
വ്യഗ്രത പൂണ്ടു വിചിത്രവീര്യൻ
കന്മഷജാലത്തെപ്പോക്കിനിന്നീടുന്ന
കർമ്മങ്ങളോരോന്നേ ചെയ്തു നന്നായ്
ഭൂലോകം തന്നിലെ മാനവകൾക്കെല്ലാമ-
മാധാരമായി വിളങ്ങുന്നോരം
മാനിനിമാരുടെ മേനിയിലെപ്പോഴും
മാനസം ചെന്നു ലയിക്കയാലെ
രാപ്പകലംഗജലീലയിലെത്രയും
താല്പര്യമാണ്ടു വസിച്ചു കാലം
ധാതുക്ഷയംകൊണ്ടു രാജരോഗമെന്ന
വ്യാധിപൂണ്ടായിതു പാരമപ്പോൾ
മാതാവായുള്ളൊരു യോജനഗന്ധിതാൻ
വേദന പൂണ്ടു തളർന്നു ചൊന്നാൾ

ഗന്ധൎവ്വനോടു പിന്നെത്തനുകൂലമാ-
യന്തത്തെ പ്രാപിച്ചു ചിത്രാംഗദൻ
സോദരനായ വിചിത്രവീൎയ്യൻ താനും
വ്യാധിതനായിട്ടു വന്നുകൂടി
ഉഗ്രമായുള്ള പ്രതിജ്ഞ ചെയ്തീടിനാ-
നഗ്രജനായുള്ള ഗംഗാപുത്രൻ
സന്തതിനാശം ഭവിച്ചുനിന്നീടായ്‌വാ-
നെന്തിപ്പോൾ വേണ്ടതു ദൈവമേ! ഞാൻ.
ഇങ്ങിനെ കേണു വിഷണ്ണനായോൎത്തിട്ടു
ഗംഗാതനൂജനാം മന്നവൻതാൻ
കേവലം തന്നിലെ ചിന്തിച്ചു മെല്ലവെ
യൌവനം പൂരിച്ച കന്യകമാർ
ഏതിലും തന്നിലങ്ങുള്ളതെന്നിങ്ങിനെ-
യന്വേഷിച്ചീടുമ്പോൾ കേൾക്കായ്‌വന്നു
ആശകളെട്ടിലും കേളി ചൊങ്ങീടുന്ന
കാശീമഹീപന്റെ കോട്ടതന്നിൽ
വാമേലുംകണ്ണിമാർ മൂവരും ചെമ്മെ
വേളി മുഹൂൎത്തമതെന്നിങ്ങിനെ
ഭ്രാതാവിന്നോടു വേൾപ്പതിന്നായിട്ടു
മാതാവുതന്നുടെ ചൊല്ലിനാലെ
കന്യകാമാരുടെ കല്യാണകാലത്തു
മന്നവൻതന്നുടെ കോട്ടപുക്കാൻ
കാൎയ്യമായുള്ളതു ചൊല്ലിച്ചു നേരത്തു
വീരനായുള്ളോരു കാശീശൻതാൻ
മാനിച്ചില്ലെന്നതു കാരണമായിട്ടു
മാനിയായുള്ളോരു ഗംഗാപുത്രൻ

മംഗലകർമ്മത്തെച്ചെയ്തുനിന്നീടുന്നോ-
രംഗനാമാരെയും തേരിലാക്കി
പാരാതെകൊണ്ടിങ്ങു പോരുന്ന നേരത്തു
പോരാർത്തു വന്നുള്ള വീരരെല്ലാം
* നേററുനിന്നീടുന്ന സാല്വനോടൊന്നിച്ചി-
ട്ടേററുനിന്നീടിനാർ കോപത്തോടെ
വീരനായുള്ളോരു സാല്വനും ഭീഷ്മനും
ഘോരമായുണ്ടായി ദ്വന്ദ്വയുദ്ധം
$മാററാനായുള്ളവൻ തന്നുടെ സായക-
മേററുതൻമാറിടം കീറുകയാൽ
ഉണ്ടായിനിന്ന ഖലുതാപത്തെക്കണ്ടിട്ടു
പണ്ടു പുരാന്തകനെന്നപോലെ
കോപത്തെപ്പൂണ്ടു ദീപിച്ചു കണ്ണുമായ്
ചാപത്തെക്കൈക്കൊണ്ടു ഞാണുമേററി
മന്നവൻതന്നുടെ സൂതനെത്തന്നെയു-
മുന്നതമായുള്ള തേർത്തടവും
വാരുണബാണത്താൽ വീഴ്ത്തിനിന്നവോടു
നാരിമാരോടു കലർന്നു നന്നായ്
വേഗത്തിൽ ചെന്നാശു നാകത്തെ വെന്നോരു
നാഗപുരത്തിലകത്തു പുക്കാൻ
നന്ദിനിമാരോടു ചോദിച്ചു ചെഞ്ചെമ്മെ
നല്ലോരു രാശിയും കല്പിച്ചപ്പോൾ
ധന്യമാരായിട്ടു മേവിനിന്നീടുന്ന
കന്യകമാരിലമ്മൂവരിലും

---

* ആരിച്ചു; എതിരി.

$ ശത്രു.

അംബികാതന്നെ വിചിത്രവീൎയ്യൻ വേട്ടി-
ട്ടവളോടു കൈപ്പിടി മാലികളോടും
ജ്യേഷ്ഠനായുള്ള നീതാരനാഴിഞ്ഞിതിന്നിവൻ
വേട്ടതിന്നീടരുതെന്ന നണ്ണി
വാശിപ്പൂണ്ടീടിനോരംബതാനെന്നിയേ
കാശീശൻതന്നുടെ പുത്രിമാരിൽ
അംബികാതന്നെയുമംബാലതന്നെയു-
മവളോടു വേട്ട വിചിത്രവീൎയ്യൻ
ഗംഗാതനുജൻതാൻ വേൾക്കേണമെന്നേയു-
ന്നിങ്ങിനെയുള്ള പ്രതിജ്ഞ പൂണ്ടു
ചാരത്തു മേവുന്ന കന്യകതന്നോടു
വീരനായുള്ളൊരു ഭീഷ്മർ ചൊന്നാൻ
മാനാവ്യ തന്നോടു വേൾക്കയില്ലെന്ന ഞാൻ
ചെയ്യോരു സത്യം പിഴയ്ക്കയില്ല
വീൎയ്യവാനാകുമെൻ സോദരൻതന്നുടെ
ഭാൎയ്യയായ്വരികയല്ലയായ്കിൽ
ധന്യനായുള്ളൊരു മന്നവൻതന്നെ നീ-
യന്വേഷിച്ചീടുകയെന്നേ വേണ്ടൂ
ഭൂപതിയിങ്ങനെ ചൊന്നതു കേട്ടിട്ടു
താപത്തെപ്പൂണ്ടൊരു കന്യകതാൻ
വ്യാസനായുള്ളൊരു മാമുനിതന്നുടെ
പാദസരോജങ്ങളും കൂപ്പി നേരെ
ഗംഗാതനുജൻതാൻ വേൾക്കേണമെന്നേയി-
ന്നിങ്ങിനെയുള്ള പ്രതിജ്ഞയെല്ലാം
കേട്ടൊരു നേരത്തു ചിന്തിച്ചു ചൊല്ലിനാൻ
വാട്ടമകന്നൊരു മാമുനിതാൻ

സത്യത്തിൽനിന്നു പിഴയ്ക്കയില്ലെന്നുമെ
ഉത്തമരായുള്ള ഭീഷ്മരെന്നാൻ
ആവതത്തോളവും ശോധിച്ചുവെന്നു
കേവലമുള്ളിലുറച്ചു പിന്നെ
അംഗനയോടു കലർന്നിന്നമോടു
ഗംഗാതനൂജനെക്കണ്ടു ചൊന്നാൻ
താതനു വന്നൊരു താപത്തെപ്പോക്കുവാൻ
ചെയ്യേണ്ടൊരു സത്യത്തെപ്പാലിപ്പാനായ്
ആദരവോടു നീ വേട്ടുനിന്നീടുവാൻ
മാതാവെക്കൊണ്ടു വഴങ്ങിപ്പൻ ഞാൻ
മാമുനിയിങ്ങിനെ ചൊന്നതു കേട്ടിട്ടു
ഭൂമിപൻതാനും തെളിഞ്ഞു ചൊന്നാൻ
കല്മഷംതന്നുടെ *വാഹിനി പോക്കുവാൻ
നൽകരിതങ്കലയെന്നപോലെ
നിത്യമായുള്ളൊരു സത്യത്തെ വേറിട്ടു
നിന്ദ്യമായുള്ളതു ചെയ്യേണൊന്നും
ഭൂപതിയിങ്ങിനെ ചൊന്നതു കേട്ടിട്ടു
കോപിച്ചു ചൊല്ലിനാൻ മാമുനിതാൻ
ദേശികൻ ചൊന്നതും കേളാതെ ചെമ്മേ
വാശിപൂണ്ടീടിന മാബലിതാൻ
ഭൂതലം കൈവിട്ടു പാതാളം പുക്കതു
ഗാഥയായ് ചൊല്ലുന്നോൻ കേട്ടാലും നീ
ഇന്ദ്രത്വം വേണമെന്നിങ്ങനെ കല്പിച്ചു
ചന്ദ്രകലാധരൻതന്നെ നണ്ണി
സേവിച്ചു സന്തതം മേവുന്ന കാലത്തു
പാവകനേത്രന്റെ കാരുണ്യത്താൽ

---

* ദുഃഖം

നന്മുനിമാരെ വരുത്തിനിന്നൊട്ടു
നിർമ്മലയാഗത്തെച്ചെയ്യുന്നേരം
വിണ്ണവർകോനുടെ സോദരനായിട്ടു
കൊണ്ടൽനേർവർണ്ണൻ പിറന്നു നേരേ
സ്ഥാനത്തെച്ചെയ്തു ചമതയിട്ടീടുവാൻ
ദാനവനായകനായ നീതാൻ
ഭൂമിയാൽ മൂവടി നൽകേണമെന്നങ്ങു
വാമനനായ്ച്ചെന്നു ചൊന്നനേരം
ഹാനിയുണ്ടെന്നു പറഞ്ഞതു കേളാതെ
പാനീയം നൽകുവാൻ കോപ്പിടുമ്പോൾ
മല്ലാരിതന്നുടെ മായയെന്നിങ്ങനെ-
യുള്ളിലറിഞ്ഞു ഹിതം പറഞ്ഞാൻ
അല്പമായുള്ളോരു ചേവടികൊണ്ടല്ലോ
മുപ്പാരം ഭൂമിയെന്നുള്ളിൽ നണ്ണി
ഇപ്പോൾ നീയൊട്ടു നൽകിനിന്നീടുകി-
ലിപ്പാരം കൈവിട്ടു പാതാളത്തിൽ
കെല്പുവാനാകിലും ഒപ്പവും കൈവെടി-
ഞ്ഞിപ്പോഴേ പോകെന്നും വന്നുകൂടും
ഭാർഗ്ഗവനിങ്ങിനെ ചൊന്നൊരു നേരത്തു
മാർഗ്ഗമായ്ച്ചൊല്ലിനാൻ മാവേലിതാൻ
ഭൂതലം കൈവിട്ടു പോരാതെ കണ്ടു ഞാൻ
പാതാളം പൂകിലും ചാകിലും കേൾ
അന്തണരോടു പറഞ്ഞതിന്നേതുമേ-
യന്തരം വന്നീടാ തെറ്റിനാലും
ഇങ്ങിനെ ചൊന്നവൻ ദാനവനായകൻ
തിങ്ങിനിന്നീടുന്ന മോദത്താലെ
ഭംഗി കലർന്ന കമണ്ഡലുതന്നിലെ
തിങ്ങിനിന്നീടുന്ന തോയംതന്നെ

വാമനൻതൻകയ്യിൽ നൽകുന്ന നേരത്തു
വാമനായ്ച്ചെന്നുടൻ മാമുനിതാൻ
ഭാജനംതന്നുടെ രന്ധ്രത്തിൽ നിന്നിട്ടു
പാനീയധാരയെ ബന്ധിച്ചപ്പോൾ
കള്ളമാറ്റുന്ന ചെറുതവരാമെന്നു
ഉള്ളിലെക്കൺകൊണ്ടു നോക്കുന്നേരം
ഭാർഗ്ഗവൻതന്നുടെ സാഹസം കണ്ടിട്ടു
ദീർഘമായുള്ളൊരു ദർഭകൊണ്ടു
ദക്ഷിണമല്ലാതൊരക്ഷിതൻമദ്ധ്യത്തിൽ
നിക്ഷേപിച്ചീടിനാനക്ഷണം താൻ
കായത്തിൽ ചെന്നു തറച്ചൊരു നേരത്തു
വാരിയും കൈവിട്ടു നീങ്ങിനിന്നാൻ
പാനീയംതന്നെയും വാങ്ങിനിന്നമ്പോടു
മാനസം ചാലെത്തെളിഞ്ഞു പിന്നെ.
കേവലനായൊരു ബാലകൻതന്നുടെ
ചേവടികൊണ്ടങ്ങളക്കുന്നേരം
പാരെഴും നാകവും ഭൂമിയും മൂവടി
പോരാതെ വന്നതു കാരണമായ്
ഭക്തനായുള്ളൊരു ദാനവൻതന്നുടെ
ഉത്തമാംഗത്തിൽ ചവിട്ടുന്നേരം
പാതാളംതന്നിലങ്ങാക്കിനിന്നീടിനാൻ
പാതകവൈരിയായുള്ള ദേവൻ
ദേശികവാചകം കേൾക്കാതൊരവനും
നാശങ്ങളും വന്നീടും തെറ്റിനാലും
ഇങ്ങനെ ചൊന്നതു കേട്ടൊരു നേരത്തു
ഗംഗാതനൂജൻ തെളിഞ്ഞു ചൊന്നാൻ
പാതാളലോകത്തു പോകുമ്പോളങ്ങവൻ
പാദയുഗങ്ങളെപ്പൂണ്ടു മെന്നേൻ

വന്ദിച്ചുനിന്നതു കാരണമായിട്ടു
ഇന്ദിരാവല്ലഭൻ കാരുണ്യത്താൽ
ഇന്ദ്രതാപം മേലിൽ വരുത്തിനിന്നീടുവൻ
സന്ദേഹമില്ലേതുമെന്നു ചൊല്ലി
ഇന്നുമവരെന്റെയഗ്ഗോപുരവാതുക്കൽ
നിന്നുവിളങ്ങുന്നോരെന്നു ചേതം
ദൃഷ്ടമായീടിനോരുക്തിയെക്കേട്ടിട്ടു
തുഷ്ടനായ് ചൊല്ലിനാൻ മാമുനിതാൻ
വസ്തുതയോരാതെ സത്യത്തെപ്പാലിച്ചി-
ട്ടത്തൽ പിന്നെയവരുടെ മറവും
കേട്ടാലും പറഞ്ഞൊരു മാർഗ്ഗത്തിൻ ചാരത്തു
വാട്ടമകന്നുള്ളൊരമ്പലത്തിൽ
സത്യവാദിയെന്നു നാമമാണ്ടീടുന്ന
ഉത്തമമാമുനി പണ്ടുപണ്ടെ
സത്യമൊഴിഞ്ഞു ഞാൻ ചൊൽകയില്ലെന്നൊരു
പ്രത്യയം പൂണ്ടു വസിച്ചുകാലം
പാന്ഥന്മാരായവരോരോരോ കാര്യങ്ങൾ
ശാന്തന്മാരായ് വന്നു നിന്നു കേട്ടാർ
നന്മയും തിന്മയും വെണ്മയുമോരാതെ
ഉണ്മയായുള്ളതു ചൊല്ലിച്ചൊല്ലി
ഒട്ടുനാളിങ്ങനെ ചെന്നൊരു കാലത്തു
ദുഷ്ടരെപ്പേടിച്ചു പാഞ്ഞു ചെന്നു
ആരണരെല്ലാരുമമ്പലം തന്നുടെ
ചാരക്കടന്നകംപുക്കൊളിച്ചാർ
ആരാഞ്ഞുവന്നുള്ള ചോരന്മാരെല്ലാരു-
മാരണരാരെയും കാണാഞ്ഞപ്പോൾ
സത്യതപസ്സോടു ചോദിച്ചു നേരത്തു
തത്വമായുള്ളതറിഞ്ഞു പിന്നെ

പിത്തം തെളിഞ്ഞുള്ള വഞ്ചകന്മാരെല്ലാം
സന്താപം ചെന്ന * കത്തുന്നവീത്ഥി
അത്ഥവുംകൊണ്ടിങ്ങു പോരുന്നോരു കാലത്തു
വസ്തുത ചൊല്ലിയ മാമുനിയെ
പാരെ വളരുന്നോരു പാശവും കൊലുമായ്
കാലന്റെ ദൂതന്മാർ വന്നു നേരെ
മൂരംതടിതന്നിലെ വെച്ചുങ്ങ ബന്ധിച്ചു
സന്താപം തച്ചിഴച്ചാത്തി ചേത്തു
അന്തകൻതന്നുടെ പാദത്തു കൊണ്ടുവെ-
ച്ചുമ്പോടു കമ്പിട്ടു കൂപ്പിനിന്നാർ
മണ്ണിന്നു ചെഞ്ചമ്മെ ചെയ്തുനിന്നീടുന്ന
പുണ്യവും പാപവും നിർണ്ണയിപ്പാൻ
ഇഷ്ടനായുള്ള കൃതാന്തൻതൻ ചൊല്ലാലെ
പട്ടോല വായിച്ചു ചിത്രഗുപ്തൻ
സത്യമൊഴിഞ്ഞു ഞാൻ ചൊൽകയില്ലെന്നൊരു
പ്രത്യയം പൂണ്ടിവൻ നിന്നകാലം
വസ്തുതയോരാതെ ചൊന്നതു കാരണം
പത്തുനൂറായിരം മൃത്യു പൂണ്ടു
പുണ്യമകന്നുള്ള വാർത്തകൾ കേട്ടിട്ടു
കണ്ണുകൾ ചോപ്പിച്ചു ധർമ്മരാജൻ
കിങ്കരന്മാരോടു ചൊല്ലിനിന്നീടിനാൻ
ശങ്കിച്ചുനില്ലാതെ നിങ്ങളെല്ലാം
ചെങ്കനലാററിൽ കുളിപ്പിച്ചു കൊണ്ടുപോ-
യഗ്നിമയമായ ചൂണ്ടൽതന്മേൽ
തൂക്കിനിന്നെത്രയും കോപിച്ചു സന്തതം
താക്കിനിന്നീടുവിൻ തോൾക്കയറാൽ

* കത്തിക്കീറി.

$ ഭൂമിയിൽനിന്ന്

ഇങ്ങനെ കേട്ടോരു കിങ്കരന്മാരെല്ലാ-
മങ്ങനെതന്നെയങ്ങാചരിച്ചാർ
സമ്മതമോരാതെ സത്യത്തെപ്പാലിച്ചാ-
നമ്മുനിപുംഗവനെന്നപോലെ
നിർമ്മലനായ നീ കന്മഷം കോലാതെ
നമ്മുടെ ചൊല്ലിനാലിന്നു നേരെ
ധന്യയായുള്ളോരിക്കന്യയെ വേൾക്കേണം
മാന്യനായുള്ള നീ മാഴ്കീടാതെ
ചഞ്ചലം കൈവിട്ടു ഗംഗാതനൂജൻതാൻ
ചെഞ്ചമ്മെ ചൊല്ലിനാനൊന്നു മെല്ലെ
മാതാപിതാക്കൾക്കും മാതുലന്മാർക്കും തൻ-
സോദരന്മാർക്കുമങ്ങാരണർക്കും
ഭക്തന്മാരായ ജനങ്ങൾക്കും ചെഞ്ചമ്മെ
നിത്യവും ഭോജനം നൽകുന്നോർക്കും
അത്തൽവന്നെത്തുന്ന നേരത്തു ചെഞ്ചമ്മെ
മിത്ഥ്യയെക്കൊണ്ടു ജയിക്കാമെങ്കിൽ
ഉണ്മയല്ലാതതു ചൊന്നതുകൊണ്ടൊരു
കന്മഷം വന്നീടാ തേറിനാലും
എന്നുള്ള ഭേദത്തെച്ചിന്തിച്ചില്ലിന്നിവ-
രെന്നതുകൊണ്ടത്രെ പാപമാവൂ
ഭക്തനായുള്ളോരു മന്നവൻതന്നുടെ
യുക്തികളിങ്ങനെ കേട്ടനേരം
ചിത്തം തെളിഞ്ഞൊരു മാമുനിപുംഗവൻ
മുഗ്ദ്ധികാതന്മുഖം നോക്കിച്ചൊന്നാൻ
തെറ്റെന്നപോയിനി മറ്റൊരു കാന്തനെ-
യുറ്റുനീയാണ്ടുകൊൾകെന്നേയാവൂ
ഖിന്നയായുള്ളോരു കന്യകാതാനപ്പോൾ
കണ്ണുനീരോലോലച്ചൊന്നു നേരെ

വില്ലാളിവീരനാം ഭാൎഗ്ഗവൻതന്നോടു
ചൊല്ലിനിന്നീടിനാളുള്ളതെല്ലാം
ഭാൎഗ്ഗവൻതാനതു കേട്ടോരു നേരത്തു
മാൎഗ്ഗമായ്ചിന്തിച്ചു കണ്ടു പിന്നെ
ആവതല്ലാതൊന്നതാകിലുമിന്നിവൾ
സേവിച്ചുനിന്നതു കാരണമായ്
താപത്തെപ്പോക്കുവാൻ നമ്മാലിന്നാവതു
വ്യാപിക്കയെന്നോടം വന്നുകൂടി
ഇങ്ങനെ കേൾപ്പിച്ചിട്ടംബയും താനമായ്
ഗംഗാതനൂജനെച്ചെന്നു കണ്ടാർ
ദേശികൻ വന്നതു കണ്ടൊരുനേരത്തു
ആസ്ഥയോടെചെന്നു വണങ്ങി മേന്മേൽ
എന്തിവൻ വന്നതെന്നിങ്ങനെ തന്നിലെ
ചിന്തിച്ചുനിന്നങ്ങുഴന്നനേരം
മട്ടോലും വാണിയെക്കാണ്മയാലങ്ങവ-
നിഷ്ടമായുള്ളതു ദൃഷ്ടമായി
വീരനായുള്ളൊരു മാമുനിതാനപ്പോൾ
കാൎയ്യമായുള്ളതു മെല്ലെ ചൊന്നാൻ
എന്നതു കേട്ടോരു ഗംഗാതനൂജൻതാൻ
വന്ദിച്ചുനിന്നു പറഞ്ഞാനപ്പോൾ
ശപാവിനു വന്നോരു താപത്തെപ്പോക്കുവാൻ
ഗോവിനെക്കൊല്ലുകയെന്നപോലെ
നിത്യമല്ലാതൊരു കാൎയ്യകാരണം
സത്യവിരോധത്തെ ചെയ്യുന്നെന്നും
എന്നതു കേട്ടോരു ഭാൎഗ്ഗവരാമൻതാൻ
വന്നാ*ഴ്ന്നീടുന്ന കോപത്താലെ

* വൎദ്ധിച്ചീടുന്ന.

ഇന്നിവർതന്നെ നീ വെട്ടതില്ലെങ്കിലൊ
മന്നവവീരരെയെന്നപോലെ
ശങ്കയെക്കൈവിട്ടു ശങ്കരത്തെക്കൊണ്ടു ഞാൻ
നിങ്കഴലിങ്കലെ ചോര നേരെ
അഞ്ചാതെ ക്രൂട്ടവൻ പണ്ടങ്ങു നിൎമ്മിച്ച
പഞ്ചസമന്തകം തന്നിലിപ്പോൾ
ഇങ്ങനെ ചൊന്നതു കേട്ടോരു നേരത്തു
മങ്ങാതെ ചൊല്ലിനാൻ മന്നവൻതാൻ
ദേശികനായ നീതാനൊഴിഞ്ഞിന്നിപ്പോൾ
ഈശൻതാൻ വന്നിങ്ങെതൃക്കിലും കേൾ
നിന്നുടെ കാരുണ്യംതന്നാലെയിന്നു ഞാൻ
വെന്നുനിന്നീടുവൻ തേറിനാലും.
ഇങ്ങനെ ചൊല്ലി നടന്നുതുടങ്ങിനാൻ
സംഗരത്തിന്നു § മൂത്തുനന്നായ്
മൂന്നം മൂവേഴുതന്മന്നവവീരരെ
വെന്നവൻതാനമങ്ങണ്ണുമെ
ദൃപ്തി വേരററ നൽകുരുക്ഷേത്രത്തി-
ലൊക്കവെ ചെന്നങ്ങു പുക്കു പിന്നെ
വൃത്രനും വിണ്ണവർനാഥനും തങ്ങളിൽ
ക്രുദ്ധരായ്നിന്നു പൊരുന്നപോലെ
അസ്ത്രങ്ങൾകൊണ്ടു കളിച്ചുതുടങ്ങിനാർ
ക്ഷത്രിയവീരനും ഭാൎഗ്ഗവനും
ആമോദം പൂണ്ടുള്ള ദേവകളെല്ലാമെ
വ്യോമത്തിൽവന്നു നിറഞ്ഞാരപ്പോൾ
നാലഞ്ചുനാളവർ തങ്ങളിലിങ്ങനെ
മേളത്തിൽനിന്നു പൊരുന്നനേരം

---

§ തെളി.

തോറവതില്ലേതുമേ മന്നവനെന്നൊരു
ചീററത്തെപ്പൂണ്ടൊരു ജാമദഗ്നി
കന്മഷവൈരിതൻചക്രസമാനമാം
വെണ്മഴുതന്നെയെടുത്തെറിഞ്ഞാൻ
ഘോരമായുള്ളോരു ടങ്കകമന്നവൻ
മാറോടു ചെന്നങ്ങു ചേരുംമുമ്പെ
മെല്ലെ തിരിഞ്ഞു പിടിച്ചുകൊണ്ടീടിനാൻ
വല്ലഭമുള്ളവരെന്നു ഞായം
വ്യോമത്തിൽ മേവുന്ന ദേവകളന്നേരം
പൂമഴതന്നെയും തൂകിനിന്നാർ
സന്തോഷം പൂണ്ടൊരു ഭാർഗ്ഗവരാമൻതാൻ
സന്തതമൂന്നതൻമൌലിതന്നിൽ
സ്വസ്തിയും ചൊല്ലി നടന്നുതുടങ്ങിനാ-
നുത്തമരായവരെന്നു ഞായം
സന്താപം പൂണ്ടൊരു കന്യകതാനപ്പോ-
ളെന്തിനി വേണ്ടതെന്നോർത്തു പിന്നെ
കേദാരമായോരു ക്ഷേത്രത്തിലമ്പോടു
പാദങ്ങൾതന്നുടെ * ചുണ്ടുമൂന്നി
ഏണാങ്കശേഖരൻതന്നുടെ പാദങ്ങൾ
ചേണുററു സേവിച്ചു മേവുംകാലം
ഭക്തികൾ കണ്ടു തെളിഞ്ഞുനിന്നമ്പോടു
പ്രത്യക്ഷനായ്വന്ന കാമവൈരി
ചിന്തിച്ച കാര്യത്തെച്ചോദിച്ച നേരത്തു
സന്തോഷം പൂണ്ടു വണങ്ങിച്ചൊന്നാൾ

---

* പെരുവിരൽ.

കല്യന്മാരായുള്ള മാലോകർ മുമ്പെന്നെ
കല്യാണകാലത്തു വന്നു നേരെ
ഇഷ്ടനായുള്ളോരു സാലപത്ര മാല തൊ-
ന്നിട്ടുനിന്നീടുവാനൊരുങ്ങുന്നേരം
അമ്പിനാൽ വന്നു പിടിച്ചുകൊണ്ടിങ്ങുപോ-
ന്നമ്പു വെടിഞ്ഞു കളഞ്ഞു നേരെ
നാണംകെട്ടുള്ളോരു ഭീഷ്മരെക്കൊല്ലുവാ-
നാണായ്വരേണം ഞാൻ തന്നുതാനെ!
എന്നതു കേട്ടോരു പന്നഗഭൂഷണൻ
തന്നിലെ പുഞ്ചിരി തൂകിച്ചൊന്നാൻ
നാരിമാരാരുമെ പുംസരായ്വന്നീടാ
പുംസന്മാർ നാരിയാകെന്നും വരാ
ശത്രുക്കളായ ജനങ്ങൾക്കു ചെഞ്ചമ്മേ
മൃത്യുവായ്വരുമിമ്മാല നേരെ
അമ്പിൽ കഴുത്തിൽ ധരിച്ചവൻ ഭീഷ്മർതൻ-
കാലനായ്വന്നീടും കാലത്താലെ
ഇങ്ങിനെ ചൊല്ലിയമ്മാലയും നൽകിനി-
ന്നംഗജവൈരി മറഞ്ഞ നേരം
നീലവിലോചനയോർത്തു കണ്ടീടിനാൾ
മാലകൊണ്ടിന്നിപ്പോൾ രണ്ടുകാര്യം
വീരനായുള്ളോരു കാമുകൻതന്നെയി-
ന്നാരാഞ്ഞു മാല ഞാനിട്ടുകൊണ്ടാൽ
ശത്രുവെ വെന്നീടാം ഭർത്താവുമുണ്ടാകു-
മുത്തമമായ്വന്നിതെന്നും ചൊല്ലി
മാലയിട്ടീടുവാൻ പുംസരെത്തേടിയി-
ബ്ഭൂതലംതന്നിൽ നടക്കുന്നേരം

വീരനായുള്ളൊരു ഭീഷ്മരെപ്പേടിച്ചു
ആരുമൊരുത്തരുമാളായില്ല
എന്തിനി നല്ലതെന്നിങ്ങനെ ചിന്തിച്ചു
സന്താപം പൂണ്ടുഴന്നു പിന്നെ
ആൎത്തനായുള്ളൊരു പാഞ്ചാലൻതന്നുടെ
വാതററ ഗോപുരദ്വാരത്തിങ്കൽ
ചേണററ മാലയും തൂക്കിനിന്നങ്ങിനെ
പ്രാണപരിത്യാഗം ചെയ്തുകൊണ്ടാൻ.



# അദ്ധ്യായം ൯.



## ധൃതരാഷ്ട്രർ മുതലായവരുടെ ഉല്പത്തി.

അംബികയാളിയാഴ്ഗ്ഗുവിനിന്നീടുന്ന
അംബുജലോചനമാരുമായി
ഇഷ്ടം കലന്നു കളിച്ചുനിന്നമ്പിനോടു-
ടൊട്ടുനാളങ്ങനെ ചെന്നവാറെ
മന്നിടം കൈവിട്ടു മന്നവവീരൻതാൻ
വിണ്ണകം തന്നിലകത്തു പുക്കാൻ.
അമ്മതൻവേദന പോക്കുവാനായിട്ടു
നന്മകനായുള്ള വേദവ്യാസൻ
അക്ഷണം ചെന്നു വണങ്ങിനിന്നമ്പോടു
ദുഃഖത്തിൻകാരണം കേട്ടു നേരം
അംബികാതന്നുടെ കെട്ടകം പൂകിനാൻ
നിർമ്മലനായുള്ള നന്മുനിതാൻ
ദുഷ്ടമായുള്ളൊരു വേഷത്തെക്കണ്ടിട്ടു
ഞെട്ടിനിന്നൊട്ടു മടിച്ചു പിന്നെ
ദൃഷ്ടിയടച്ചു പുണർന്നിന്നീടിനാൾ
മട്ടോലുംവാണിയും മാമുനിയെ
അംബാല തന്നുടെ കെട്ടകം പൂകിനാ-
നമ്മുനിതാനമ്മങ്ങനെ ചൊല്ലാൽ
ചേലകളും മേനിയിൽ ചേർത്തു നീക്കാതെ
ചാലേ ചെന്നങ്ങു പുണർന്നിന്നാൾ.

ദാസിയെപ്പിന്നെയയച്ചുനിന്നീടിനാൾ
വ്യാസൻതൻ ചാരത്തു മാതാവപ്പോൾ
സുന്ദരരൂപത്തെപ്പൂണ്ടിട്ടു താനുമായ്-
കന്ദർപ്പലീലകളാണ്ടു പിന്നെ
മാതാവുതന്നുടെ പാദസരോജങ്ങ-
ളാദരവോടു വണങ്ങിച്ചൊന്നാൻ.
അന്തമില്ലാതോളം കൈബലം പൂണ്ടുനി-
ന്നന്ധകനായൊരു ബാലകൻതാൻ
അമ്പോടു വന്നു പിറന്നുനിന്നീടുമെ
മുമ്പിലയച്ചുള്ള മാനിനിയിൽ.
രണ്ടാമതെന്നുടെ ചാരത്തു വന്നോരു
വണ്ടാർപൂഞ്ചായലാൾതന്മകനായ്
ശ്വേതമായുള്ളൊരു കായത്തെപ്പൂണ്ടൊരു
പൈതൽതാൻ വന്നു പിറക്കുമല്ലോ.
അണിമാണ്ഡവ്യന്റെ ശാപത്തിൻകാരണം
ക്ഷോണിക്കു നല്ലൊരു മാണിക്യമായ്
ധർമ്മൻതാൻ വന്നു പിറന്നുനിന്നീടുമി-
ന്നമ്മയിൽ നിന്നുടെ ദാസിയിങ്കൽ
ഇങ്ങിനെ ചൊല്ലി മറഞ്ഞുനിന്നീടിനാൻ
മംഗലനായുള്ള മാമുനിതാൻ
ഗർഭമുണ്ടാകയാലമ്മമാർ മൂവരു-
മത്ഭുതകാന്തിയെക്കൈക്കൊണ്ടന്നാർ.
ശിക്ഷയിലമ്പോടു രക്ഷയും കർമ്മവു-
മൊക്കവേ ചെയ്തു വിളങ്ങും കാലം
പററാതകാന്തി കലർന്നാ കുമാരനെ-
പ്പെററുനിന്നീടിനാളംബികതാൻ
കഷ്ടമിയന്നൊരു വേഷത്തെക്കണ്ടിട്ടു
ദൃഷ്ടിയടച്ചു പുണർന്ന മൂലം

ഇഷ്ടമായുണ്ടായ പൈതൽക്കു ചെമ്മെ
നഷ്ടമായ്വന്നിതു ദൃഷ്ടി രണ്ടും
വെണ്മ കലൎന്നുള്ളൊരംബരംകൊണ്ടു പ-
ണ്ടംബാലതന്നുടൽ മൂടുകയാൽ
ഉണ്ടായ ബാലകൻതന്നുടെ ദേഹത്തി-
ലുണ്ടായി പാണ്ഡുതയായകായം
ചേടിയിലുണ്ടായ ബാലകനെത്രയും
നീടുററ കാന്തി കലൎന്നു നിന്നാൻ.
കൎമ്മങ്ങളോരോന്നെ ചെയ്തു വളൎത്തങ്ങു
ഷണ്മാസം പോന്നു പിറന്ന കാലം
വേദിയരെല്ലാൎക്കും ദാനങ്ങൾ ചെയ്തങ്ങു
ഭോജനം നൽകി വളൎത്തകാലം
ചാലെക്കളിച്ചു നടന്നുതുടങ്ങിനാർ
ബാലന്മാർ മൂവരും വാഴ്വിനോടേ
ശാസ്ത്രങ്ങൾ ചാലെപ്പഠിച്ചുതുടങ്ങിനാ-
രാസ്ഥയിലായുധവിദ്യകളും
വേദങ്ങളോതി വിദഗ്ദ്ധനായ്വന്നിതു
ദാസിയിലുണ്ടായ ബാലകൻതാൻ
ജ്യേഷ്ഠനായുള്ളൊരു നൽധൃതരാഷ്ട്രരെ
നാട്ടിന്നു നാഥനാക്കിവെച്ചു പിന്നെ
സേനകൾക്കെല്ലാമെ നായകനാക്കിനാൻ
മാനിയായുള്ളൊരു പാണ്ഡുതന്നെ
മാലോകൎക്കാൎക്കുമേയാപത്തു കൂടാതെ
പാലിച്ചു സന്തതം മേവുംകാലം
ഉത്തമനായ സുബലമഹീപന്റെ
പുത്രിയായുള്ളൊരു കന്യകതാൻ

പാവകലോചനൻതന്നുടെ പാദതാർ
സേവിച്ചുനിന്നു വസിച്ചു കാലം
പുത്രന്മാരേകശതങ്ങളും ലഭിക്കയെ-
ന്നർദ്ധേന്ദുമൌലി വരം കൊടുത്താൻ
എന്നതു കേട്ടോരു ഗംഗാതനൂജൻതാ-
നെണ്ണമില്ലാതോളം സന്തോഷത്താൽ
മന്നവൻതന്നുടെ മന്ദിരം പുക്കിട്ടു
കന്യകതന്നെയും കൊണ്ടുവന്നാൻ
താലത്തിൽ വെള്ളരി കണ്ണാടി പൂക്കുല
മാലേ വിളങ്ങുന്ന ദീപങ്ങളും
അളിയായ് മേവുന്ന മംഗലജാലങ്ങ-
ളാദരവോടു കലൎന്നു നന്നായ്
വാട്ടമകന്നുള്ളൊരംബികാനന്ദനൻ
വേട്ടനിന്നീടിനാനെന്നേ വേണ്ടു.
കാന്തനു കണ്ണില്ലയാതതു കണ്ടിട്ടു
ശാന്തയായുള്ളൊരു കന്യകതാൻ
ഇഷ്ടനെപ്പോലെ വസിപ്പതിന്നായിട്ടു
കഷ്ടിച്ചുനിന്നാളങ്ങെന്നേ വേണ്ടു.
വാരിജമാതോടു നേരായി മേവുന്ന
ഭാൎയ്യയോടൊന്നിച്ചു നിന്ന കാലം
ഉത്തമമായോരു യാഗത്തെച്ചെയ്തിതു
നൽധൃതരാഷ്ട്ര് താനാദരവിൽ
പോരായ്മയെന്നുമേ വാരാതെ ചെമ്മേ
പാരിടം പാലിച്ചു പാണ്ഡുരാജൻ
അന്ധനായ് മേവുന്നോരഗ്രജനുള്ളത്തിൽ
സന്തോഷം പൊങ്ങിച്ചു മേവുമന്നാൾ
വീരനായുള്ളൊരു പാണ്ഡുവിന്നിപ്പോൾ
നേരായിട്ടുള്ളൊരു കന്യകയെ

കണ്ടതില്ലെന്നിട്ടു ഗംഗാതനൂജൻതാ-
നിണ്ടലും പൂണ്ടു വസിക്കുംകാലം
ഭോജനായുള്ളൊരു യാദവൻ നൽകിന്ന
ഭോജനം വെണ്ണിവന്നാനൊരുനാൾ
ഉത്തമനായുള്ള ഗംഗാതനൂജനോ-
ടാചാര്യന്മാരെല്ലാം ചൊന്നാരപ്പോൾ
സന്തതിയില്ലാഞ്ഞു സന്താപം പൂണ്ടിട്ടു
കുന്തീഭോജനെന്ന യാദവൻതാൻ
ആദരിച്ചൻപോടു വേദിയർക്കെല്ലാർക്കു-
മോദനം നൽകിയിരുന്ന കാലം
ദേവകൾതന്നുടെയംശകരായിട്ടു
ശ്രീവസുദേവനമാൎത്ഥകനും
ബന്ധുരകാന്തി കലൎന്നുനിന്നീടുന്ന
കുന്തിയും നല്ല വികന്തിതാനും
മക്കളായ്‌വന്നു പിറന്നുനിന്നീടിനാർ
മൈക്കണ്ണിയായുള്ള ധൎമ്മിളയും
ചാലെകളിച്ചു വളൎന്നുനിന്നീടുന്ന
കാലത്തു ചെഞ്ചമ്മെയന്നൊരുനാൾ
നിൎമ്മലനായുള്ള ശ്രീദുൎവ്വാസാവുതാ-
നന്മാനായ്‌വന്നണഞ്ഞിരുന്ന കാലം
കോമളയായുള്ള കുന്തിയിൽ മേവുന്ന
സാമൎത്ഥ്യമോരോന്നേ കണ്ടു നേരം
പുത്രഫലത്തെ വരുത്തിനിന്നീടുന്നോ-
രുത്തമമന്ത്രത്തെ നൽകിച്ചൊന്നാൻ
ഇക്കണ്ട ലോകങ്ങൾ മൂന്നിലും ചെമ്മെ
ചൊൽക്കൊണ്ട ലോകരിൽ ചേൎന്നവരെ
മന്ത്രവും ചൊല്ലി വിളിച്ചുനിന്നീടിനാൻ
സന്തതിയുണ്ടു ലഭിച്ചുകൂട്ടും.

ഇങ്ങിനെ ചൊല്ലി മറഞ്ഞുനിന്നീടിനാ-
നംഗജവൈരിതന്നംശഭൂതൻ
ദുഷ്ടമോ എന്നറിഞ്ഞീടുവാനായിട്ടു
ഇഷ്ടയായുള്ളവളന്നൊരു നാൾ
ആദിത്യദേവനെ ച്ചിന്തിച്ചു ചൊല്ലിനാൾ
വേദത്തിൻകാതലായുള്ള മന്ത്രം
പാരാതെ വന്നൊരു ഭാനുവും താനുമായ്
മാരവിലാസങ്ങളാണ്ടു നേരം
ഭൂതലം തന്നിൽ പതിച്ചുള്ളു കാണായി
സുന്ദരനായൊരു പൈതൽതന്നെ
കർണ്ണത്തിനൂടെ പുറപ്പെട്ട കാരണം
കർണ്ണനെന്നിങ്ങിനെ പേരുമായി
കഞ്ചുകമുണ്ടു തൻമെയ്യിൽ ധരിച്ചിട്ടു
ചെഞ്ചമ്മെ നല്ല കിരീടമുണ്ടു
ഗണ്ഡസ്ഥലങ്ങളെ ച്ചുംബിച്ചു മേവുന്ന
കുണ്ഡലയുഗങ്ങളുണ്ടുതാനും.
വില്ലുണ്ടൊരു കയ്യിൽ മറേറതിലമ്പോടു
നല്ല ശരങ്ങളുമുണ്ടു ചെമ്മെ
കാണുന്നതാകിലോ ഭാനുവെന്നിങ്ങിനെ
ചേണുററു ചൊല്ലുവാൻ തോന്നുമത്രേ.
മന്നിടം തന്നിലെ മാലോകർ കേൾക്കുമ്പോൾ
നിന്ദിക്കുമെന്നുള്ള പേടികൊണ്ടു
വാരുററു മേവിന വാരിയിലാക്കിനാ-
ളാരോമൽപൈതലേ കുന്തിദേവി
കണ്ടുനിന്നീടുന്ന വാരിധിചാരൻതാൻ
മണ്ടിയണഞ്ഞങ്ങെടുത്തു മെല്ലെ
ബാലകൻ തന്നെത്തൻഭാര്യയും താനുമായ്
ചാലെ വളർത്തിനാരെന്നു കേട്ടു

പാണ്ഡവന്മാരിങ്ങിനെ ചൊന്നതു കേട്ടിട്ടു
ശാന്തനായുള്ളോരു ശാന്തനവൻ
കുന്തിഭോജൻതന്റെ മന്ദിരം പുക്കീട്ടു
കുന്തിയെക്കൊണ്ടിങ്ങു പോന്നു പിന്നെ
അംബാലപുത്രന്നു നൽകിനാനന്മോടു
ചൊൽക്കൊണ്ടുനിന്നോരു നൽപൊഴുതിൽ
മാദ്രമഹീപന്റെ പുത്രിയായുള്ളോരു
മാദ്രിയെത്തന്നെയുമവ്വണ്ണമെ
ഭാൎയ്യമാരോടു കലൎന്നിന്നമ്പോടു
വീരനായുള്ളവനന്നൊരുനാൾ
കാനനം തന്നിൽ മൃഗങ്ങളെക്കൊല്ലുവാൻ
യാനത്തിന്നായി മുതിൎന്നനേരം
കൈബലം പൂണ്ടുള്ള സേവകന്മാരെല്ലാം
വൈകാതെ വന്നു നിറഞ്ഞുകൂടി
വീരത പൂണ്ടുള്ള ലോകരും താനുമായ്
പാരാതെ തന്നുടെ സേനയുമായ്
നീഹാരശൈലത്തിൻപാർശ്വത്തിൽ പുക്കീട്ടു
സിംഹം തുടങ്ങിന ജന്തുക്കളെ
കാലന്നു നൽകി നടന്നുനിന്നീടുന്ന
കാലത്തു ചെഞ്ചമ്മെയന്നൊരുനാൾ
രണ്ടു മൃഗങ്ങൾ രമിക്കുന്ന നേരത്തു
കണ്ടുനിന്നീടിനാൻ മന്നവൻതാൻ
അഞ്ചു ശരങ്ങൾ പ്രയോഗിച്ചിതന്നിട്ടു
ചെഞ്ചമ്മെ പഞ്ചത പ്രാപിക്കുമ്പോൾ
മായയും കൈവിട്ടു മാമുനിയായിട്ടു
ഭൂമിപൻതന്മുഖം നോക്കിച്ചൊന്നാൻ.
പണ്ടു വസിഷ്ഠന്റെ ശാപത്താലെങ്ങൾക്കി-
ന്നങ്ങനായി നിൻകയ്യാൽ ജീവഹാനി.

ചെയ്യോരു പാതകം കാരണമായി നീ
മെയ്യുയോടൊന്നിച്ചു മേവുമന്നാൾ
ചാകയെന്നിങ്ങിനെ ശാപവുമിട്ടവൻ
നാകത്തിൽ പുക്കിനാൻ ധാർഷ്ട്യമായ്
ശാപത്തെപ്പൂണ്ടൊരു ഭൂമിപനെത്രയും
താപത്തെപ്പൂണ്ടങ്ങു മേവുംകാലം
വ്യാസമഹാമുനി തന്നുടെ ചൊല്ലാലെ
വേദിയർതന്നുടെ ശാലതോറും
ഭിക്ഷയേറവുണ്ടു നടന്നുതുടങ്ങിനാൻ
ദുഷ്കൃതി വന്നതു പോക്കുവാനായ്
മാലകൾ തോടകൾ കുണ്ഡലജാലങ്ങൾ
ചാലെ വിളങ്ങും നൽചേലകളും
ആരണന്മാരോടു നൽകിനിന്നീടിനാൻ
നാരായണൻ തന്നെയുള്ളിൽ നണ്ണി
ഉഗ്രമായുള്ളോരു ശാപത്തെത്തന്നുടെ
അഗ്രജൻ തന്നോടു ചൊൽവതിന്നായ്
നാഗപുരത്തിലയച്ചു നിന്നപോടു
യോഗത്തെപ്പൂണ്ടു വസിച്ചു പിന്നെ
ബ്രഹ്മനേക്കാണ്മാനായ്പ്പോകത്തുടങ്ങിനാൻ
നന്മുനിമാരോടുകൂടി നേരെ
സത്യലോകത്തിന്റെ ഗോപുരവാതുക്കൽ
സത്വരം ചെന്നങ്ങു നിൽക്കുന്നേരം
പുത്രരില്ലാത്തവർ നിർഗ്ഗമിച്ചീടണ-
മിസ്ഥലം തന്നിലെന്നതു കേട്ടു
വേദനപൂണ്ടവൻ മേവുന്ന നേരത്തു
ഗാധിജൻ വന്നു വരം കൊടുത്താൻ

ഉത്തമമായ തപസ്സുകൾകൊണ്ടിന്നു
പുത്രൻ നിനക്കു ലഭിക്കയെന്നു
മംഗലനായുള്ള മാമുനിപുംഗവ-
നിങ്ങനേ ചൊന്നതു കേട്ടനേരം
പാതകം പോക്കുന്ന തീൎത്ഥങ്ങളോരോന്നേ
പാരാതെകണ്ടുകണ്ടാടിയാടി
ബ്രഹ്മൎഷിയോടു സമമായി വന്നിതു
നിൎമ്മലനായുള്ള ഭൂമിപാലൻ.



# അദ്ധ്യായം ൧൦

## കുരുപാണ്ഡവന്മാരുടെ ഉത്ഭവം

വീരനായുള്ളോരു പാണ്ഡുവിനങ്ങനെയൊ-
രാരണ്യശാപത്തെക്കേട്ടനേരം
ഉൾത്താപം പൂണ്ടോരു കുന്തിയും മാദ്രിയും
ഭർത്താവിൻചാരത്തു ചെന്നാരപ്പോൾ
മാതാവായുള്ളോരു യോജനഗന്ധിതാൻ
വേദനപൂണ്ടു തളർന്നുവീണാൾ
യോഗിയായുള്ളോരു വ്യാസമഹാമുനി
നാഗപുരത്തിലകത്തുപുക്കാൻ
മാതാവുതന്നുടെ പാദസരോജങ്ങൾ
മാനിച്ചു ചെന്നു വണങ്ങിനിന്നാൻ
ചീർത്തോരു മോദത്തെപ്പൂണ്ടപ്പൊഴുതങ്ങവൾ
മൂർത്തിയിലേററം മുകർന്നുചൊന്നാൾ
അന്ധയായുള്ള ഞാൻ കാരണമിന്നിപ്പോൾ
സന്തതിയില്ലാതെ വന്നുകൂടി
യൌവനം പൂർണ്ണമായ്ത്തന്നെനിന്നീടുന്ന
സൌവെക്കു ഗർഭവുമുണ്ടായില്ല
കുന്തിയിലുണ്ടാകും പൈതങ്ങളെന്നുള്ളൊ-
*രന്ധതയിന്നിപ്പോളുററുകൂടി

---

* വെറും ആഗ്രഹം; അറിവില്ലായ്മ എന്നാണ് ശരിയായ അർത്ഥം.

അമ്മതാനിങ്ങനെ ചൊന്നതു കേട്ടിട്ടു
നിർമ്മലനായുള്ള നന്ദനൻതാൻ
കണ്ണില്ലയാത്തവൻ തന്നുടെ ജായയ്ക്കു
വെണ്ണയും മന്ത്രിച്ചു നൽകിച്ചൊന്നാൻ
ബാലകന്മാരിവൾക്കുണ്ടാവാനോർക്കുമ്പോൾ
കാലമോ മൂവാണ്ടു ചെന്നുകൂടും
വിഘ്നതകൂടാതെ ഗർഭത്തെപ്പാലിപ്പാൻ
യത്നത കോലുക വേണ്ടുംവണ്ണം
ഇങ്ങനെ ചൊല്ലി മറഞ്ഞു നിന്നീടിനാൻ
മംഗലനായുള്ള മാമുനിതാൻ
സുഭ്രുവായുള്ളൊരു സൌബലയ്ക്കമ്പോടു
ഗർഭചിഹ്നങ്ങൾ പൊന്നങ്കുരിച്ചു
എന്നൊരു വാർത്തയും മന്നിടംതന്നില-
ങ്ങെങ്ങുമെ പൊങ്ങിച്ചമഞ്ഞകാലം
പുത്രരില്ലായ്കയാൽ സൽഗതികൂടാതെ
ദുഃഖിച്ചുനില്ക്കുന്ന ഭൂമിപാലൻ
ശാന്തയായുള്ളൊരു കാന്തയോടൊന്നിച്ചു
ഭ്രാന്തനായ് നിന്നു പറഞ്ഞാനപ്പോൾ
നാമുനിമാരുമായ് വൈകാതെ കണ്ടു ഞാൻ
ബ്രഹ്മലോകത്തിന്നു പോയനേരം
പുത്രരില്ലായ്കയാൽ ഗോപുരവാതില്ക്ക-
ലത്തലും പൂണ്ടങ്ങു നിന്നുപോയി
അത്തൽപെടേണ്ടെന്നീ പുത്രഫലം നിന-
ക്കെത്തുമെന്നെന്നോടഗസ്ത്യൻ ചൊന്നാൻ
ഘോരമായുള്ളൊരു ശാപത്തിൻകാരണം
മാരവിലാസത്തെക്കോലുകിലോ

ഒട്ടുമെ വൈകാതെയന്നിലം തന്നിലെ
നഷ്ടമായ്പ്പൊവതൊ ദുഷ്ടമല്ലൊ
മറെറാരു പുംസരെ നിങ്ങൾക്കൊട്ടുമെ
പാറാതൊന്നാകയുമുണ്ടു പാർത്താൽ
എന്തിനിവെറുതെയെന്നുമെ കണ്ടില്ല
വെന്തുവെന്തീടുന്ന പാരമുള്ളിൽ
എന്നതു കേട്ടൊരു കുന്തിതാനമ്പോടു
തന്നുടെ കാന്തനെ നോക്കിച്ചൊന്നാൾ
ഭർത്താവിൻചൊല്ലാലെ പണ്ടൊരു പത്നിതാ-
നഭാഗൻതന്നെപ്പുണർന്നുമൂലം
ദൂഷണമേതുമെ വന്നതില്ലോർക്കുമ്പോൾ
ഭൂഷണമായിച്ചമഞ്ഞതല്ലൊ
ആര്യതാനിങ്ങനെ ചൊന്നതു കേട്ടിട്ടു
ആര്യനായുള്ളവൻ താനും ചൊന്നാൻ
പാതിവ്രത്യത്തിന്നു ഭംഗമില്ലാതൊരു
ഗാഥ നീ കേട്ടതു കേൾക്കവേണം
ഭൂമിപനിങ്ങനെ ചൊന്നതു കേട്ടിട്ടു
ആമോദം പൂണ്ടവൾതാനും ചൊന്നാൾ
ധർമ്മരതനെന്ന ബ്രാഹ്മണൻ താൻ പണ്ടു
ധർമ്മമെ നല്ലതെന്നുള്ളിൽ നണ്ണി
വേദിയരായിട്ടുള്ളവരെല്ലാർക്കും-
ഭോജനം നൽകിനാനാദരവിൽ
ഇഷ്ടമായിങ്ങിനെ ഭോജനം നൽകിനി-
ന്നൊട്ടുനാളിങ്ങനെ ചെന്നകാലം
നിർമ്മലനായൊരു ഭൂസുരനമ്പിനോ-
ടുണ്മാനായിട്ടങ്ങിരുന്നനേരം
സന്താപം കൊണ്ടു വിളമ്പിനിന്നീടുന്ന
ഉത്തമനാരിയെക്കാമിക്കയാൽ

പ്രാണങ്ങൾക്കാഹുതി ചെയ്തുനിന്നീടാതെ
ചെണ്ടാറുനിന്നു ഭുജിക്കുന്നേരം
തണ്ടലർബാണമേറുണ്ടായൊരിണ്ടലാൽ
തൊണ്ടയിൽ ബന്ധിച്ചു ചോറുതള
എന്നതു കണ്ടൊരു ഭൂസുരനാരിതാൻ
ഖിന്നത പൂണ്ടു പറഞ്ഞാളപ്പോൾ
ഉണ്ണാതെ നിന്നതിൻകാരണം ചൊല്ലുക
പുണ്യവാനായുള്ള ഭൂമിദേവ!
തണ്ണീരൊ? വേണ്ടതു വ്യഞ്ജനജാലമൊ?
വെണ്ണയോ? പാലോ? നൽകാളമോ?
എന്നെല്ലാമിങ്ങനെ കേട്ടൊരു നേരത്തു
മന്ദിരപാലകൻ ചെന്നു ചൊന്നാൻ
ഉണ്ണുനായുള്ള നീ ഭോജനം വെണ്ണാതെ
തിട്ടതികൊലുവാനെന്തുമൂലം
കോമളമായുള്ള വസ്തുക്കളേതാനും
കാമിച്ചിട്ടാകിലോ ചൊല്ലിക്കൊണ്ടാൽ
അർത്ഥങ്ങളാകിലും വസ്ത്രങ്ങളാകിലു-
മശ്വാംശമാമിവർതാനാകിലും
സത്വരം നൽകുവൻ സംശയം കൂടാതെ
സത്യമായ്ചൊന്നതു കേട്ടുചൊന്നാൻ
അർത്ഥവും വസ്ത്രവുമല്ലിനിക്കിന്നിപ്പോൾ
ശ്രദ്ധയാകുന്നതു ചൊല്ലാമിപ്പോൾ
അന്ത്യത്തിൽ ചോദിച്ച സാധനമത്രെ ഞാൻ
ചിന്തിച്ചു സന്താപം പൂണ്ടതിപ്പോൾ
മന്മഥബാണം തൻമാറിടം പൂകയാ-
ലുന്മദം പൂണ്ടുള്ളോരാരാണൻ താൻ
നന്മയും തിന്മയും വെണ്മയുമോരാതെ
തന്മതമായതു ചൊന്നനേരം

ശാന്തനായ്മേവുന്നോരാരണൻതന്നുടെ
കാന്തയെ നോക്കിത്തെളിഞ്ഞു ചൊന്നാൻ
സമ്മതയായ നീയിന്നിപ്പോൾ നമ്മുടെ
ധർമ്മത്തെപ്പാലിച്ചു കൊള്ളുവാനായ്
ആരണൻ തന്നുടെ വാഞ്ഛിതമമോടു
പൂരിച്ചു കൂട്ടുകയെന്നിങ്ങനെ
ഇഷ്ടനായുള്ളവൻ ചൊന്നതു കേട്ടിട്ടു
ഹൃഷ്ടമായുണ്ടു തെളിഞ്ഞു പിന്നെ
കെട്ടകം തന്നിലെ പുക്കൊരു നേരത്തു
മട്ടോലുംവാണിമാർ മൌലിമാലാ
ഭർത്താവിൻചൊല്ലാലെയന്ന ഭാവമോടു
അദ്ധ്യാഗന്തന്നെപ്പണ്ടന്നുമൂലം
മാനിനീതന്നുടെ ചാരിത്രത്തിന്നൊരു
ഹാനി വന്നില്ല പണ്ടെന്നു കേൾപ്പു
പുത്രരുണ്ടാകയിലാശയാലന്യരെ
ഭർത്താവിൻചൊല്ലാലെ പൂണ്ടുകൊണ്ടാൽ
ഏതുമേ ദോഷമില്ലെന്നു താൻ കേട്ടുള്ള
ഗാഥകൾ പിന്നെയുമോതിനിന്നാൾ
ആര്യയായുള്ളൊരു ഭാര്യതാനിങ്ങിനെ
കാര്യമായുള്ളതു ചൊന്നനേരം
ചാലെത്തെളിഞ്ഞു വഴങ്ങിനിന്നീടിന
ഭൂലോകപാലനെ കൂപ്പിനേരെ
ചാരുവായ്മേവുന്നോരാരാമംതന്നിൽപ്പു-
ക്കാളപ്പോൾ നല്ലതെന്നോർത്തു മെല്ലെ
മന്ത്രവും ചൊല്ലി വിളിച്ചുനിന്നീടിനാ-
ളന്തകൻതന്നെയക്കുന്തീദേവി
വാരിജം മുമ്പായ ബാണങ്ങൾ ചെമ്മുമ
മാറിടം തന്നിലങ്ങേല്ക്കയാലെ

വണ്ണം തിരണ്ടുള്ള നന്മണി പൂണ്ടിട്ടു
തിണ്ണം വളൎന്നുള്ള പൊള്ളുമേറി
ശ്രീവസുദേവൻതൻ സോദരി മേവുന്ന
കാവിലകം പൂക്കാൻ കാന്തിയോടെ
പുഷ്യരാത്രി മുഴുത്തു പുണൎന്നനാൾ
ഗൎഭവും പൂൎണ്ണമായ്വന്നുകൂടി
വാരിജകാമുകൻ പ്രത്യുഷകാലത്തു
വാരിയിൽനിന്നങ്ങു പൊങ്ങുംപോലെ
പാരിടംതന്നിലങ്ങായതു കാണായി
പാരാതെതന്നെയാരോമൽപ്പൈതൽതന്നെ
ദീനരായ്മേവുന്ന വാനവരെല്ലാരു-
മാനന്ദവാരിയിൽ മുങ്ങി മുങ്ങി
നന്മലർ തൂകിനാരാശിയും ചൊല്ലിനാർ
ധൎമ്മജന്മാവെന്നു പേരുമിട്ടാർ
പുത്രനെക്കാണായതു കണ്ടൊരുനേരത്തു
ചിത്തം തെളിഞ്ഞുള്ള ഭൂപതിതാൻ
വേദിയരെല്ലാൎക്കും ദാനങ്ങൾ ചെയ്തുടൻ
ജാതകൎമ്മങ്ങളുമാചരിച്ചു
അന്യങ്ങളായുള്ള കൎമ്മങ്ങൾ പിന്നെയു-
മൊന്നൊന്നെ ചെയ്തു വളൎത്തിനാൻ
നിൎമ്മലനായൊരു ധൎമ്മജൻതന്നുടെ
ജന്മകൎമ്മങ്ങളെക്കേട്ടനേരം
വേവുറ്റു മേവുന്ന സൌബലദേവിതാൻ
ദേവരിതന്നെ ദ്വേഷിച്ചു പിന്നെ
കുന്തീതനൂജനു യോഗ്യമായ്വന്നിതി-
ന്നന്തരംകൂടാതെ രാജ്യമെന്നാൽ
ധൃഷ്ടമായ്മേവുന്ന ഗൎഭത്തെ ഞാനിന്നു
നഷ്ടമാക്കീടുന്നേനെന്നും ചൊല്ലി

വണ്ണം തിരണ്ടൊരു ലൊഹദത്തുകൊണ്ടെവം
തിണ്ണം തന്നാഭിയിൽ താഡിച്ചപ്പൊൾ
വെദനകൊണ്ടങ്ങു നിന്നു പൊറായ്കയാൽ
ഭൂതലം തന്നിൽ പതിച്ചു ഗർഭം
കല്ലായെന്നെല്ലാരും ചൊല്ലുന്നനെരത്തു
നല്ലൊരു വാൾകൊണ്ടറുത്തറുത്തു
തൊണ്ണൂറുമൊന്നുമൊരുപത്തും സംഖ്യയായ്
ഖണ്ഡിച്ചു ഭൂതലം തന്നിലിട്ടാൾ
ഹെതിയിൽ മെവുന്ന ലൊഹിതംതന്നായ-
ഖ് ഭൂതലം തന്നിൽ തുടച്ചുറിഞ്ഞാൾ
ഭാരതം നിർമ്മിച്ച മാമുനിതാനപ്പൊൾ
പാരാതെ ചെന്നു പെരുത്തുനീക്കി
ഖണ്ഡങ്ങളൊരൊന്നെ പൊന്നിൻകുടങ്ങളി-
ലെണ്ണിയങ്ങാക്കി നൽവെണ്ണയിട്ടു
മന്ത്രിച്ചു നന്നായി ബന്ധിച്ചുവെച്ചിട്ടു
മന്ത്രിച്ചുചൊല്ലിനാൻ ഭീഷ്മരൊടു
ഏറ്റം വിളങ്ങീടും കുംഭങ്ങൾതന്നിന്നു
നൂറ്റൊന്നു രാത്രി കഴിഞ്ഞീടുമ്പൊൾ
* ന്നൂറ്റായി ന്നൂറു കുമാരന്മാരുണ്ടാകും
നൂറ്റൊന്നാമതൊരു കന്യകയും
രക്ഷിച്ചുകൊള്ളുകയെന്നിട്ടു മാമുനി-
യക്ഷണം പൊയി മറഞ്ഞശെഷം
ഇപ്പൈതൽതന്നുടെ സൊദരനായിട്ടു
ഇപ്പൊഴങ്ങെത്രയും കെല്പനായി
പാറാതെ കാന്തി കലർന്നൊരു പൈതലെ-
പ്പെറുകൊള്ളേണം ഞാനെന്നും ചൊല്ലി

* ഉച്ചമായി.

സത്വങ്ങൾക്കെല്ലാമെ പ്രാണനായെത്രയും
ശക്തനായുള്ള സമീരണനെ
ചിന്തിച്ചു തന്നുടെ മന്ത്രത്തെ ധ്യാനിച്ചു
കുന്തീതനയനോടു നിന്നനേരം
മണ്ടിവന്നീടിന വായുവും താനമാ-
യണ്ടലർബാണനെ സ്സേവിച്ചപ്പോൾ
ഉണ്ടായി വന്നൊരു ഗർവ്വവും പൂർണ്ണമായ്
വിണ്ടലക്കാനനം പൊങ്ങുംവണ്ണം
പക്ഷമററീടുന്ന പർവ്വതംപോലെവ-
ന്നക്ഷണം ഭൂമിയിൽ വീണു പൈതൽ
ചാലെ വളർന്നൊരു വായുതനുജൻതാൻ
കാലും കുടഞ്ഞു കരഞ്ഞ നേരം
ദൂരവെ കണ്ടൊരു കേസരിവീരൻതാൻ
ചാരുവാമേറ്റവുമപ്പോളപോതകം
സാരംഗമെപ്പൈതൽതന്നാനനമെന്നിട്ടു
ചാരത്തു മെല്ലവെ ചെല്ലുന്നേരം
ഉണ്ണിക്കാലൊന്നു കുടഞ്ഞുകൊണ്ടിട്ടു
തിണ്ണം തളർന്നു മരിച്ചു വീണാൻ
ആമോദം പൂണ്ടുള്ള വാനവരെല്ലാരും
ഭീമനെന്നിങ്ങനെ പേരിട്ടാർ
പൊൽക്കുടംതന്നിൽ വളർന്നുള്ള പൈതങ്ങ-
ളൊക്കയുമൊന്നു ഭ്രമിച്ചിതപ്പോൾ
മാരുതനന്ദനൻ ജാതനായേവുമ്പോൾ
വീരനായുള്ള സുയോധനനും
കുംഭം തകർത്തു പുറന്നു പുറപ്പെട്ടു
വമ്പരായുള്ളവരെന്നു തോയം
മേഹിതാൻ വേറിട്ടു വീണു നിന്നീടിന
സിംഹത്തിൻചാരത്തു ചെന്നു പിന്നെ

തിട്ടതിപൂണ്ടവർ കട്ടക്കിടാവിനെ-
പ്പെട്ടെന്നെടുത്തങ്ങു കൊണ്ടുപോയി
പാത്തിരുന്നീടുന്ന പാൎത്ഥിവൻതൻകയ്യിൽ
ചേൎത്തുനിന്നീടിനാരാൎത്തി നീക്കി
ചിന്തിച്ചു കാമുകരാഗമിച്ചീടുന്ന
മന്ത്രവും ചൊല്ലിയക്കുന്തീദേവി
ജംഭാരിതന്നെത്തൻചാരത്തു കൊണ്ടുട-
നന്പോടു ചെന്നു പുണൎന്നനേരം
കന്ദൎപ്പൻതന്നോളം കാന്തി കലൎന്നോരു
നന്ദനനുണ്ടായി ഭൂതലത്തിൽ
വീരതയോരോന്നു ചിന്തിച്ചു കാണുമ്പോൾ
നാരായണൻ തന്നെയെന്നുതോന്നും
ചെല്വുണ്ണിമാരുടെ കണ്ണുകൾക്കെല്ലാമെ
പൊൽകുഴമ്പായിട്ടു വന്നുകൂടും
ആഹവം കോലുന്ന ഭൂമിക്കു നല്ലോരു
സംഹാരദേവതയെന്നു തോന്നും
മംഗലന്മാരായ മാമുനിമാരെല്ലാ-
മിങ്ങിനെ തങ്ങളിലോതിനിന്നാർ
അക്ഷണം വേണുന്ന കൎമ്മങ്ങളെല്ലാമെ
ശിക്ഷയിൽ ചെയ്തു വളൎത്തുകാലം
ഇഷ്ടനായുള്ളോരു കാന്തൻതൻചൊല്ലാലെ
മട്ടോലുംവാണീതാൻ മന്ദിയാതെ
മട്ടോലുംവാണിയാം മാദ്രിക്കു വൈകാതെ
മന്ത്രവും ചൊല്ലിക്കൊടുത്തു ചൊന്നാൾ
മാനസംകൊണ്ടൊരു പുംസനെച്ചിന്തിച്ചു
ധ്യാനിച്ചുകൊള്ളുക നീയിതെന്നാൽ

ചാരത്തു വന്ന പുണ്യൻ നിന്നീടുകെ
നേരത്തേ ചൊന്നതു തേറിനാലും
സന്തോഷം പൂണ്ടൊരു പങ്കജലോചനാ
സന്തതി രണ്ടു ലഭിച്ചുകൊൾവാൻ
എന്തൊരുപായമെന്നിങ്ങനെ തന്നിലെ
ചിന്തിച്ചുകണ്ടു തെളിഞ്ഞു പിന്നെ
നാകത്തിൽ മേവുന്ന നാസത്യന്മാരെത്താൻ
മാഴ്കാതെ കണ്ടു ഭജിച്ചു നേരെ
മാനസമൂറവു പൂണ്ടന്നൊരു നേരത്തു
വാനവർതന്നുടെ കാരുണ്യത്താൽ
മട്ടോലുംവാണിതൻ ഗർഭവും പൂർണ്ണമായ്-
പ്പെട്ടന്നു പിന്നെയിരട്ടപെററാൾ
നേററിതന്നീടിന കുന്തിതൻകയ്യില-
ങ്ങാററൽകിടാങ്ങളെ നൽകിനിന്നാൾ
കൗരവവീരന്റെ സോദരനായിട്ടു
പാരററ പൊൻകുടംതന്നിൽ നിന്നു
ദുശ്ശാസനൻ മുതലായ കുമാരരും
ദുശ്ശളയാകുന്ന കന്യകയും
ജാതരായോരോരോ നാളിലായിട്ടിട്ടു
ഭൂതലംതന്നിലങ്ങായിരുട്ടി
സന്തോഷം പൂണ്ടുള്ള കുന്തീതൻകാന്തനും
ശാന്തനു തന്നുടെ സൂനുതാനും
ആലയം *തന്നിന്നും കാനനം തന്നിന്നും
ബാലകന്മാർ വിധിച്ചവണ്ണം

---

* തന്നിൽനിന്നും.

യോഗ്യമായ്വരുന്ന കൎമ്മങ്ങളോരോന്നേ
മാൎഗ്ഗമാംവണ്ണം കഴിച്ചു പിന്നെ
ശ്രോത്രിയന്മാരുടേ പാരഗരാക്കിനാർ
ശാസ്ത്രവും വേദവുമഭ്യസിപ്പാൻ
വേദങ്ങൾ നല്ല പുരാണങ്ങൾ കാവ്യങ്ങൾ
ജ്യോതിഷവിദ്യകൾ നീതിശാസ്ത്രം
ഗ്രന്ഥങ്ങളായുള്ള മറ്റുള്ള വിദ്യയു-
മൊക്കപ്പഠിപ്പിച്ചു ശിക്ഷയോടെ
ശിക്ഷിതരായുള്ള മാമുനിമാൎക്കെല്ലാം
ദക്ഷിണ നല്കി വിളങ്ങിനിന്നാർ.



—***—

# അദ്ധ്യായം ൧൧.

## കൎണ്ണന്റെ വിദ്യാഭ്യാസം.

മന്ത്രത്തിൻവൈഭവം കാണ്മതിന്നായിട്ടു
മന്ത്രിച്ചാൾ കന്യകയായ കാലം
പെററൊരു പൈതലെയാരുമേ കാണാതെ
തെററെന്നു വാരിയിലാക്കുന്നേരം
സൂതൻതാൻ കണ്ടിട്ടെടുത്തങ്ങുകൊണ്ടുപോ-
യാദരവോടു വളൎത്തകാലം
പുത്രനായുള്ളൊരു കൎണ്ണനോടാദരവോടു
സ്വപ്നത്തിൽ ചൊല്ലിനാൻ മിത്രനപ്പോൾ
പണ്ടെയിന്നിന്നുടെ വൈരിയായുള്ളൊരു
വിണ്ണവർകോനുടെ സൂനുവിപ്പോൾ
മന്നിടംതന്നിൽ വളൎന്നു നിന്നീടുന്നോ-
രെന്നതുകാരണം വിണ്ണവർകോൻ
തന്നുടെ സൂനുവെപ്പാലിപ്പാനായിട്ടു
ഛന്നനായ്വന്നിവൻമേനിതന്നിൽ
തങ്ങിനിന്നീടുന്ന കഞ്ചുകം തന്നെയും
ചഞ്ചലമററ കുണ്ഡലയുഗ്മങ്ങളും
യാചിക്കുമെന്നാൽ നീ നൽകിനിന്നീടുകിൽ
നാശം നിനക്കു ഭവിക്കുമിപ്പോൾ
ചാകിലും നല്ലതു ധൎമ്മമെന്നോൎക്കുന്നു-
താകിലോ പിന്നെയുമൊന്നുചൊല്ലാം

ശക്തി പുലമ്പി വിളങ്ങിനിന്നീടുന്ന
ശക്തി ശതക്രതുവോടു വാങ്ങി
കാമിച്ച വസ്തു വഴങ്ങിനിന്നീടുകിൽ
കാലത്തെക്കൊണ്ടിന്നു നന്നാസ്വയം
ഭാർഗ്ഗവൻതന്നോടു വിദ്യ പഠിപ്പാനായ്
പാരാതെ പോകെങ്കിലെന്നും ചൊല്ലി
മിത്രൻ താനങ്ങു മറഞ്ഞൊരുനേരത്തു
നിദ്രയും കൈവിട്ടു സൂര്യപുത്രൻ
വിപ്രനായ് ചെന്നങ്ങു ഭാർഗ്ഗവൻ തന്നോടു
ക്ഷിപ്രമങ്ങോരോരോ വിദ്യയെല്ലാം
ചാലെപ്പഠിച്ചു തെളിഞ്ഞു വിളങ്ങുന്ന
കാലത്തു ചൊല്ലെഴുമൊന്നാമനാകും
വത്സനായുള്ളോരു സൂര്യജൻതന്നുടെ
ഉത്സംഗന്തന്നിൽ വെച്ചുത്തമാംഗം
ഭദ്രനായുള്ളോരു ഭാർഗ്ഗവരാമൻതാൻ
നിദ്രയും പൂണ്ടു കിടന്നനേരം
ഗോപതിതന്നുടെ സൂനുവെച്ചുള്ളൊരു
ശാപത്തെയേല്പിച്ചു തോല്പിപ്പാനായ്
വിണ്ണവർനായകൻ കർണ്ണൻതൻ വന്തുട-
വണ്ടായിച്ചെന്നു തുളയ്ക്കുന്നേരം
ദേശികൻതന്നുടെ നിദ്രയ്ക്കിന്നേതുമേ
നാശം വരുത്തരുതെന്നു നണ്ണി
നോവും ക്ഷമിച്ചവൻ നില്ക്കുന്ന നേരത്തു
കേവലം നിദ്രയും കൈവെടിഞ്ഞു
രക്തപ്രവാഹത്തെക്കണ്ടൊരു നേരത്തു
സത്വരം ചോദിച്ചറിഞ്ഞു ചൊന്നാൻ

ആരെന്നല്ല നീ വിദ്യകൾ *വഞ്ചിപ്പാൻ
ചോരനായ്വന്നോരു വീരനല്ലൊ
ഉറ്റതൻമദ്ധ്യത്തിൽ ഭേദിക്കുന്നേരത്തു
ധീരത വന്നീടാ തെറ്റിനാലും
വഞ്ചിച്ചു വിദ്യ പഠിച്ചതുകാരണം
ചെഞ്ചമ്മെ വൈരിയോടേല്ക്കുന്നേരം
ചാലവെന്നീയെയ്യു ശരങ്ങളെയൊന്നുമെ
കാലത്തേ¶ക്കേലാതെ പോകയെന്നാൻ
എയ്യ്തോരു സായകം രണ്ടാമതമ്പിനോ-
ടെയ്യ്താലതേല്ക്കട്ടെയെന്നും ചൊന്നാൻ
മോക്ഷത്തെച്ചൊന്നതു കേട്ടോരു നേരത്തു
ഭാസ്കരനന്ദനൻ പാരാതേ പോയ്
താതനായുള്ളോരു സൂതൻതൻഗേഹത്തി-
ലാദരവോടു വസിച്ചാനപ്പോൾ.

—***—

* അപഹരിക്കുവാൻ.

¶ ഏശാതു, പററാതെ.

# അദ്ധ്യായം ൧൨.

കുരുപാണ്ഡവന്മാരുടെ ബാലലീലാമത്സരം

ആരണശാപത്താൽ മാരങ്ങളന്തനെന്നായും
വേർവ്വിട്ടു മേവുന്ന മന്നവൻ താൻ
കാമവിലാസവും ചിന്തിച്ചു വ്യഥിച്ചു
മാമലമദ്ധ്യത്തിൽ മേവുംകാലം
മംഗലനായുള്ളോരംഗജൻതന്നുടെ
ചങ്ങാതിയായ വസന്തമപ്പോൾ
ഗ്രീഷ്മത്തിൻപോക്കിൽനിന്നുണ്ടായ്‌വരുന്നുള്ളോ–
രൂഷ്മതയൊക്കെ വറ്റുവാനായ്
പാരിടം തന്നിൽ നടന്നുതുടങ്ങിനാൻ
മാരനും പിന്നെയങ്ങാവുന്നമെ
സുന്ദരനായുള്ള കന്ദർപ്പൻ തന്നുടെ
സ്യന്ദനമായുള്ള തെന്നലപ്പോൾ
മല്ലികാ നല്ല കുറുഞ്ഞി കുരുക്കുത്തി
മുല്ലയും മാലതി മല്ലികയും
വാരിജം മുമ്പായ മററുള്ള പൂക്കളു–
മോരോന്നെ പൂത്തു വിരിഞ്ഞവററിൽ
ചാലെക്കളിച്ചു നടന്നു തുടങ്ങിനാൻ
ബാലികമാരുടെ വീട്ടുതോറും
ആശകം മുന്നമകന്നു നിന്നായിനോ–
ടീശനെസ്സേവിച്ചു മൌനികളായ്

നിഷ്ഠുരസേവയെച്ചെയ്യുന്ന ലോകർക്കും
ദുഷ്ടവികാരങ്ങൾ പൊങ്ങിപ്പിച്ചാൻ
ഘോരമായുള്ളൊരു ശാപത്തിൻകാരണം
ദാരങ്ങളോടു പിരിഞ്ഞു നേരെ
ഖിന്നത പൂണ്ടു വസിച്ചു നിന്നീടുന്ന
മന്നവവീരൻതാനന്നൊരുനാൾ
ഇഷ്ടയായുള്ളൊരു മാദ്രിയെത്തന്നെയും
പെട്ടെന്നു ചെന്നു പിടിച്ചു പൂണ്ടാൻ
അന്തണൻ പണ്ടു ശപിച്ചതു കാരണം
പാരിടം തന്നിൽ പതിച്ചു വീണാൻ
എന്തൊരു വല്ലഭ! എന്നെയും കൈവെടി-
ഞ്ഞെങ്ങു നീ പൊയ്ക്കൊണ്ടതെന്നു ചൊല്ലി
കേഴുന്ന നാദത്തെക്കേട്ടോരു നേരത്തു
കോഴപൂണ്ടീടിനാൾ കുന്തിദേവി
പാരാതെ ചെന്നുതൻകാമുകൻ തന്നുടെ
മാറിടം തന്നിലലച്ചുവീണാൾ
പാണ്ഡുതാൻ വീണൊരു ഭൂതലംതന്നില-
പ്പാണ്ഡവരെല്ലാരും പാഞ്ഞുചെന്നാർ
ഊഴികളെല്ലാമക്കുലുങ്ങുമാറുച്ചത്തിൽ
കേഴുന്ന നാദത്തെക്കേട്ടുനേരം
ആടൽപൂണ്ടീടിന മാമുനിമാരെല്ലാ-
മോടിയണഞ്ഞു പറഞ്ഞുതേറി
കത്തിനിന്നീടുന്ന പാവകദേവങ്കൽ
സത്വരം ചാടിനാൾ മാദ്രിയപ്പോൾ
ദുഃഖിതയായൊരു കുന്തിതാനമ്പോടു
മക്കളും താനുമായാദരവിൽ
അന്തണരോടു കലർന്നിന്നമ്പോടു
ഹസ്തിപുരം തന്നിൽ ചെന്നു പുക്കാൾ

ശാന്തനു മുമ്പായ മന്നവന്മാരെല്ലാം
സന്തോഷതോയത്തിൽ മുങ്ങിമുങ്ങി
ബാലകന്മാരേയും ലാളിച്ചു ചെമ്മെ
ആലയം തന്നിൽ വിളങ്ങുമന്നാൾ
ദുസ്സഹന്മാരായ കൌരവന്മാർക്കെല്ലാം
മത്സരമുണ്ടായി പാരംപാരം
പൂഴിച്ചോറാടിക്കളിക്കുന്നനേരത്തു
പാഴായ്മയോരോന്നെ കാട്ടിനിന്നാർ
തള്ളിത്തുടങ്ങിനാരെല്ലാരുമൊന്നിച്ചു
തള്ളിവിട്ടീടിനാർ കുളങ്ങളിൽ
ആശീവിഷങ്ങളെക്കൊണ്ടന്നു ചെമ്മെ
ദംശിപ്പിച്ചീടിനാർ നാസികയിൽ
സർപ്പങ്ങൾ തന്നുടെ കാരുണ്യം തന്നാലെ
കെല്പനായുള്ളോരു ഭീമനപ്പോൾ
പത്തിലായിരമാനതൻകൈബല-
മുണ്ടായിവന്നു ചമഞ്ഞതത്രെ
മന്നവന്മാരുടെ ബാലന്മാർ ചൊല്ലാലെ
പിന്നെയൊരുദിനം പാചകന്മാർ
കാകോളമെല്ലാമെ കൊണ്ടുവന്നമ്പോടു
പാകത്തിൽ നിർമ്മിച്ച പായസത്തെ
ഉണ്മാനായ് ചെന്നങ്ങിരുന്നോരുനേരത്തു
സമ്മാനിച്ചമ്പിൽ വിളമ്പിനിന്നാർ
പുത്രനായുള്ളോരു ധർമ്മതനൂജൻതാ-
നോദനം തൊട്ടു ജപിക്കുന്നേരം
ചെമ്മെയുള്ളോരു പായസമല്ലിതു
നഞ്ചുണ്ടെന്നുള്ളതറിഞ്ഞു നേരെ
കുഞ്ചും കടന്നു നടന്നോരുനേരത്തു
പൈപൊരുകീടിന വായുപുത്രൻ

മന്നവന്മാരുടെ ഭോജനമെല്ലാമെ
ഒന്നായുരുട്ടി വിഴുങ്ങി നേരെ
മെത്തമേൽ ചെന്നു കിടന്നനിന്നമ്പോടു
ചിത്തം മറന്നങ്ങുറങ്ങുന്നേരം
വല്ലികൾകൊണ്ടന്നു പാണികൾ ബന്ധിച്ചു
തള്ളിവിട്ടീടിനാർ വെള്ളം തന്നിൽ
നീരൂടെ ചെന്നങ്ങു പാതാളം പൂകുമ്പോൾ
വീരനായുള്ളോരു വാസുകിതാൻ
ചാലെച്ചുരച്ചു കടിച്ചോരു നേരത്തു
ബാലെപ്പിടിച്ചു ചുഴററി നേരെ
അന്തരെത്ത നൽകുവാനാഞ്ഞന്നേരത്തു
സന്താപം പൂണ്ടുള്ള നാഗകന്നി
കണ്ണുനീർ വാർത്തു കരഞ്ഞുകൊണ്ടിട്ടു
കണ്ഠമിതന്നേയയച്ചു വിട്ടാൻ
ദീനത്തെ കൈവിട്ടു വാസുകിതാനപ്പോൾ
മാനസംകൊണ്ടങ്ങറിഞ്ഞു പിന്നെ
ചാരുവായുള്ളോരു കന്യകാരത്നത്തെ
വീരനായുള്ളോരു മാരുതിതൻ-
പത്നിയായമ്പോടു നൽകി നിന്നീടിനാൻ
രത്നങ്ങളും പിന്നെയവ്വണ്ണമെ
വേട്ടുനിന്നീടിന മാരുതനന്ദനൻ
വാട്ടമകന്നു വിളങ്ങും കാലം
സുഭ്രുവായുള്ളോരു പന്നഗനാരിയിൽ
ബഭ്രുബാഹ്രുവെന്ന പുത്രനുണ്ടായ്
ബാലകൻ തന്നെയും മാതാവു തന്നുടെ
ആലയം തന്നിലെ വെച്ചുനിന്നാൻ
തൻപുരിതന്നിലകത്തു പുക്കീടിനാൻ
വമ്പനായുള്ളവനൊമ്പതാംനാൾ

പിന്നെയൊരുദിനം ബാലകന്മാരെല്ലാ-
മൊന്നിച്ചു കാനനം പുക്കനേരം
ഏറാം വളർന്നോരു പാതാളം തന്നിലെ
ന്നൂററവരെല്ലാരും ചെന്നു പുക്കാർ
കണ്ടുനിന്നീടിനാൻ മാരുതനന്ദനൻ
മണ്ടിയണഞ്ഞങ്ങു ചെന്നാൻ മെല്ലെ
പാരത്തു മേവുന്ന പാറകൾ കൊണ്ടുപോയ്
ദ്വാരത്തെത്തന്നെയടച്ചു നന്നായ്
പാരാതെതന്നുടെ മന്ദിരം പൂകിനാ-
നാരുമേ കാണാതെ നേരമപ്പോൾ
ബാലകന്മാരെയും കണ്ടില്ലയാഞ്ഞിട്ടു
മാലുറവു മേവുന്ന ഗാന്ധാരിതാൻ
ചാലെ വിളിച്ചു നടന്നു തുടങ്ങിനാൾ
മാലോകരെല്ലാരുമവ്വണ്ണമെ
വാപികതന്നിലും കൂപങ്ങൾ തന്നിലും
കാവുകൾ തന്നിലും കാണാഞ്ഞപ്പോൾ
ഇങ്ങിനെ വന്നതിൻകാരണമെന്തെന്നു
തങ്ങളിൽ ചിന്തിച്ചു നിന്നനേരം
വാതജൻ ചെയ്യുന്ന കൌതുകമായതു
കൈതവമല്ലേതും പാർക്കുന്തോറും
നിശ്ചയമെന്നോരു വാർത്തകളിങ്ങിനെ
നൽചെവിതോറും നടന്നതായി
ഗാന്ധാരിതന്നുടെ വേദന കണ്ടിട്ടു
ദാന്തനായുള്ളൊരു ശാന്തനവൻ
മാരുതിതന്നുടെ ചാരത്തു ചെന്നനി-
ന്നാരുമേ കേളാതെ ചൊന്നാനപ്പോൾ
നീയറിയാതെയല്ലിങ്ങിനെ വന്നതു
ന്യായിതു ലോകവാദങ്ങളെന്നാൽ

* ആരാഞ്ഞു കാണേണം വൈകാതെയെന്നിട്ടു
മാതതിയോടു കലർന്നു മെല്ലെ
കാടകം പൂകീട്ടു നോക്കുന്നനേരത്തു
വാട്ടമകന്നുള്ള ഭീമസേനൻ
ദ്വാരത്തിൻവാതിലും തള്ളിക്കളഞ്ഞിട്ടു
പാരാതെ തന്നിലിറങ്ങി മെല്ലെ
ബാലകന്മാരെയും കൊണ്ടുവന്നമ്പോടു
ഭൂലോകപാലൻതൻമുന്നിലാക്കി
കാട്ടാളർ ചെയ്യോരു ഗോഷ്ഠിയിതെന്നൊരു
ധാർഷ്ട്യവൃത്തന്നെയും ചൊന്നാനപ്പോൾ
മത്സരം കൈവിട്ടു ഗംഗാത്മജൻ താൻ
വത്സന്മാരോടു കലർന്നു നന്നായ്
ചെന്താരിൻമാതു വിളങ്ങിനിന്നീടുന്ന
ഹസ്തിപുരത്തിലകത്തു പുക്കാൻ
സന്താപം പൂണ്ടുള്ള മാലോകരെല്ലാരും
സന്തോഷവാരിയിൽ മുങ്ങിനിന്നാർ.

---

* അന്വേഷിച്ചു.

# അദ്ധ്യായം ൧൩.

---

ദൂതരെ കൃഷ്ണൻ കൌരവന്മാരുടെ അടുക്കൽ അയച്ചതു്.

ആനായപ്പൈതലാമാനന്ദമൂർത്തിയൊ-
ടാനകദുന്ദുഭിയന്നൊരുനാറം
ചാരത്തു ചെന്നു പറഞ്ഞുതുടങ്ങിനാൻ
പാരിച്ചവേദന പൂണ്ടു മേന്മേൽ
കുന്തിയെന്നുണ്ടു നമുക്കൊരു സോദരി
മന്ദിപുരത്തിലിരുന്നു ഞായം
മാമുനിതന്നുടെ ശാപത്തിൻകാരണം
കാമുകൻ വീണു മരിച്ചുപോയി
ധർമ്മതനുജനും ഭീമനും പാർത്ഥനും
നിർമ്മലനായ നകുലൻതാനും
ചെമ്മെ നൽസഹദേവനുമിങ്ങിനെ-
യഞ്ചുകുമാരന്മാരുണ്ടുതാനും
ശാപത്തിൻമൂലം മരിച്ചുനിന്നീടിന
ഭൂപതിതന്നുടെയഗ്രജൻതൻ-
പുത്രന്മാരായുള്ള കൌരവവീരന്മാർ
ശത്രുക്കളായിട്ടു വന്നുകൂടി
തോയത്തിൽ ബന്ധിച്ചു ചാടിനിന്നീടിനാർ
പായസംതന്നിൽ വിഷംകൊടുത്താർ
മററുമങ്ങോരോരൊ മാരണകർമ്മങ്ങ-
ളററമില്ലാതോളം ചെയ്തുകൂട്ടി

അപ്പൻതാനിങ്ങിനെ ചൊന്നതുകേൾക്കയാ–
ലുൾച്ചൂട്ട പൂണ്ടുള്ളോരച്യുതൻതാൻ
നിർമ്മലരായുള്ള പാണ്ഡവന്മാരുടെ
അമ്മാമനായുള്ളൊരക്രൂരനെ
ചാരത്തുകണ്ടു പറഞ്ഞു തുടങ്ങിനാൻ
പാരറവുന്നിന്നൊരു വാർത്തയപ്പോൾ
ഹസ്തിപുരത്തിലകത്തുപുക്കവരോടു
ശന്തനസൂനുവോടൊന്നുചൊല്ലു
ഇക്കണ്ടലോകങ്ങൾക്കുൾക്കാതലായ്നിന്നു
രക്ഷിച്ചുപോരുന്നോരെന്നുള്ളത്തിൽ
തള്ളിനിന്നീടുന്ന പ്രാണങ്ങളത്രെയി–
ന്നഞ്ചാതെ പാണ്ഡവവീരരെന്നാൽ
ദുസ്സഹന്മാരായ കൌരവന്മാരെല്ലാം
മത്സരം കാട്ടുന്നതെന്നു കേട്ടു
ചൊല്ലുകൊണ്ടാകിലും തല്ലുകൊണ്ടാകിലും
വല്ലപ്രകാരമടക്കേണം താൻ
അല്ലായ്കിലെന്നുടെ ചക്രത്തിന്നവരോടു
നല്ലൊരു പാരണയാക്കുവൻ ഞാൻ
എന്നതുകേട്ടോരു ഗാന്ദിനീനന്ദനൻ
നന്ദജൻ തന്നെയും വന്ദിച്ചപ്പോൾ
വേഗത്തിൽ പോയങ്ങു കൌരവന്മാരുടെ
നാഗപുരത്തിലകത്തു പുക്കാൻ.
ശാന്തനായുള്ളോരു ഗംഗാതനൂജനോ–
ടാന്തരമൊട്ടു പറഞ്ഞനേരം
സന്താപം പൂണ്ടൊരു ശന്തനസൂനുതാൻ
ഹസ്തിപുരാധിപനോടു മെല്ലെ
ഉററവരെല്ലാരും കേൾക്കമാറിങ്ങിനെ
ഏററം വിഷണ്ണനായ്നിന്നു ചൊന്നാൻ

ചാലെ കൊതിച്ചു നാം കണ്ടുനിന്നീടിന
ബാലകന്മാരുടെ ശീലമിപ്പോൾ
തങ്ങൾമാതാക്കളിബ്ഭ്രമിക്ക നല്ലൊരു
കന്മകമായത്രെ കണ്ടുകൂടി
ആവതില്ലേതുമെ ദൈവത്തിൻവൈഭവ-
മാർക്കുമെ നീക്കാവതല്ലയല്ലൊ
ദേവകീനന്ദനൻ തന്നുടെ ചൊല്ലാലെ
കേവലം വന്നൊരു ദൂതനോടും
ഏതാനും ചൊൽവതെന്നേതുമെ വല്ലാതെ-
യന്ധനായല്ലൊ ഞാൻ മേവുന്നിപ്പോൾ
ബന്ധുക്കളായുള്ള ലോകരുമായിട്ടു
ചിന്തിച്ചുകണ്ടു പറഞ്ഞുതേറി
നന്നായിപ്പാലിച്ചു നിന്നുകൊള്ളാഞ്ഞിലൊ
നന്നല്ലായെന്നേ ഞാൻ ചൊല്ലാവല്ലു
ദുഷ്കലിതന്നുടെയംശകരല്ലൊ നിൻ-
മക്കളിന്നന്നു കാരണമായ്
സത്യവും ധർമ്മവും പാലിച്ചുപോരുന്നോ-
രുത്തമരല്ലിവരെങ്കിലും നാം
നീതിയിലായുള്ള ഗാഥകളോരോന്നെ
ഓതിനിന്നമ്പോടു രണ്ടുപാടും
വിഘ്നങ്ങൾ കൂടാതെ പാലിച്ചുകൊള്ളുവാൻ
യത്നത ചെയ്‌വു ഞാനെന്നേവേണ്ടു
താതനും മാതാവും കേൾക്കുമാറിങ്ങിനെ
ഓതിനിന്നീടിന ഗംഗാപുത്രൻ
നാരദകഥാരിതൻചൊല്ലാലെ വന്നൊരു
ഗാന്ധിനീനന്ദനനോടും ചൊന്നാൻ
വിശ്വത്തിനുള്ളിൽ വിളങ്ങിനിന്നീടിന
നിശ്ചലനല്ലൊ നിന്നച്യുതൻതാൻ

ഉത്തമരുള്ളിലും പാപികളുള്ളിലും
കർത്താവായുള്ളൊരു പാർത്ഥകണ്ണൻ
മുരമഥികാർമുകിൽവർണ്ണൻതാനെന്നിയെ
മററാരുമില്ലൊരു കാരണമായ്
കൌരവവീരരും പാണ്ഡവന്മാരുമായ്
വൈരമുണ്ടായതു തീർത്തുവെപ്പാൻ
നാനാഗുണങ്ങൾതന്നുള്ളിൽ വിളങ്ങുന്ന
നാരായണനെന്നൊഴിഞ്ഞാരുമില്ലെ
ഉത്തമനായൊരു ഗാംഗേയനിങ്ങിനെ
തത്വമറിഞ്ഞു പറഞ്ഞ നേരം
നന്ദിച്ചുപോയൊരു ഗാന്ദിനീനന്ദനൻ
കുന്തിതൻമന്ദിരംതന്നിൽ പുക്കാൻ
സോദരൻ വന്നതു കണ്ടൊരു നേരത്തു
മോദവും പൂണ്ടവളാദരവിൽ
ഇഷ്ടമായുള്ളൊരു ഭോജനംതന്നെയും
തുഷ്ടമാംവണ്ണമങ്ങൂട്ടിനിന്നാൾ
അമ്മാമൻ വന്നതു കണ്ടൊരു നേരത്തു
ധർമ്മജൻമുമ്പായ പാണ്ഡവന്മാർ
ചാരത്തു ചെന്നിന്നങ്ങവൻ തന്നുടെ
പാരററ പാദങ്ങൾ കൂപ്പിനിന്നാർ
ദുഷ്ടന്മാരായുള്ള കൌരവന്മാരുടെ
നിഷ്ഠുരകർമ്മങ്ങളൊന്നൊന്നേ താൻ
ദീനത പൂണ്ടുടനോതിനിന്നീടിനാൾ
മാനിനിമാർകുലമൌലിയപ്പോൾ
ഭക്തനായുള്ളൊരു നൽക്കരിവീരനെ-
ത്തത്തൽപെട്ടന്നൊരു നക്രംതന്നെ
അക്ഷണം വന്ന കലപ്പെട്ടതമ്പോടു
രക്ഷിച്ചുകൊണ്ടൊരു ലക്ഷ്മീശൻ താൻ

സന്തതം തൽപാദം ചിന്തിച്ചു നിന്നു താൻ
സന്താപം പോക്കുമെന്നുള്ളിൽ നണ്ണി
നാമസങ്കീർത്തനം ചെയ്തുകൊണ്ടിങ്ങിനെ-
യാമയം പോക്കി വസിക്കുന്നു ഞാൻ
എന്നതു കേട്ടൊരു ഗാന്ധിനീനന്ദനൻ
തന്നുടെ സോദരിയോടു ചൊന്നാൻ
നൽക്കരി തന്നുടെ ദുഃഖത്തെപ്പോക്കിയ
സൽകഥ ചൊല്ലുകയെന്നിങ്ങിനെ
ഉത്തമനാമവൻ ചൊന്നതു കേട്ടിട്ടു
ചിത്തം തെളിഞ്ഞവൾ താനും ചൊന്നാൾ
വാർമെത്തുമാറു ത്രികൂടമെന്നിങ്ങിനെ
പേർപെററ പാലാഴിതന്നരികിൽ
ഉത്തമമായൊരു ശൈലമുണ്ടമ്പോടു
മുത്തുരത്നങ്ങൾ കലർന്നു നന്നായ്
ചിത്രത പൂണ്ടുള്ള മാമല ചെമ്മെ
വൃത്തവും നീളവും തുല്യമായി
ആയിരണ്ടായിരം യോജനയുണ്ടുപോ-
ലായസരവ്യമിരണ്ടതമായ്
തുംഗത പൂണ്ടുള്ള ശൃംഗങ്ങൾ മൂന്നതു
ഭംഗികലർന്നു വിളങ്ങി നന്നായ്
രത്നങ്ങളായി വിളങ്ങിനിന്നീടുന്ന
രത്നതടാകങ്ങളുണ്ടു മേന്മേൽ
ദേവിമാരമ്പോടു മേവിനിന്നീടുന്ന
കാവുകളുണ്ടു കളത്ത മേന്മേൽ
നാരായണൻ തന്റെ പാദസരോജങ്ങൾ
പാരാതെ സേവിച്ചിരുന്നുകൊൾവാൻ
നിർമ്മലമായ മരങ്ങളുണ്ടങ്ങനെ
വെണ്മകലർന്നു നിന്നോരോ ദിക്കിൽ

ശൃംഗങ്ങൾ പൂണ്ടുള്ള തെങ്ങു കവുങ്ങുക-
ളെന്നമേയങ്ങളിതിൽ തിങ്ങിവിങ്ങി
പാരിജാതങ്ങളും നേരായി മേവുന്ന
ദാനക്കളെല്ലാരുമെന്നിയുണ്ടു മറ്റും
കേകികളും മുമ്പായ ഖേചരവൃന്ദങ്ങൾ
ക്രീഡിക്കഴിഞ്ഞുമുഴങ്ങാരാ ദിക്കിൽ
ഇത്ര ഗുണങ്ങളിണങ്ങിനിന്നീടുന്നൊ-
രുത്തമമാമല തന്നിൽ നേരെ
ഇന്ദിരാവല്ലഭൻ തൻപാദം ചിന്തിച്ചി-
ട്ടിന്ദ്രദ്യുമ്നനെന്ന മന്നവൻതാൻ
മൌനിയായ്നിന്നങ്ങു സേവിച്ചു ചെഞ്ചമെ
ആനന്ദവാരിയിൽ മുങ്ങുമപ്പോൾ
മുമ്പിൽവന്നാശുവോടിറങ്ങിനിന്നീടിനാൻ
കുംഭജന്മാവായ മാമുനിതാൻ
ഉത്ഥാനംമുമ്പായ പൂജകൾ ചെയ്യാതെ
ചിത്രത്തിൽപോലെയിരുന്ന നേരം
കോപത്തെപ്പൂണ്ടുള്ള മാമുനി താനപ്പോൾ
ശാപത്തിന്നായിട്ടിന്നിതു ചൊന്നാൻ.
ബോധമില്ലാതൊരു മന്നവ! നീയിന്നു
വേതണ്ഡവീരനാകെന്നിങ്ങനെ
വാരണരൂപത്തെക്കൈക്കൊണ്ടീടിന
വീരമഹീപതിയന്നൊരു നാൾ
കൂട്ടരും താനുമായ്വന്നിങ്ങു ചെഞ്ചമെ
വാട്ടമകന്നൊരു പൊയ്ക പുക്കാൻ
വെള്ളവും കോരിക്കുടിച്ചുനിന്നങ്ങിനെ-
യുള്ളം തെളിഞ്ഞൊരാ വീക്ഷനേരം
ദേവലശാപത്താൽ നക്രമായ് ചെഞ്ചമെ
കേവലം ഹൂഹൂവാം ഗന്ധർവ്വൻതാൻ

വെള്ളത്തിൽനിന്നവനോടിവന്നമ്പോടു
മെല്ലവെഗ്രാഹംതൻ കാൽപിടിച്ചാൻ
തോയത്തിൽ നിന്നങ്ങു സംഗരംചെയ്തുട-
നായിരത്താണ്ടു കഴിഞ്ഞവാറെ
വീരത കൈവിട്ടു നൽകരിയന്നേരം
നാരായണൻതന്നെ നണ്ണിയുള്ളിൽ
ഭക്തി പൊഴിഞ്ഞു പുകഴ്ന്നോരു നേരത്തു
ഉത്തമശ്ലോകൻതാനാദരവിൽ
പന്നഗവൈരിതൻ ചാരുത പൂണ്ടുള്ളൊ-
രുന്നതമായ കഴുത്തിലേറി
വാളുമായ്ച്ചക്രംതൻ തങ്കരേ പിടിച്ചു
മാൽപെട്ടീടിനാരോരോരം
ചാലെ വളർന്നു വിളങ്ങിനിന്നീടുന്ന
ജ്വാലകൾ പൂണ്ട സുവർണ്ണത്താൽ
ബാഹുക്കൾ പാദങ്ങളെന്നിവ ശോഭിച്ചു
ഭ്രാജിപ്പിച്ചീടിന നേരത്തപ്പോൾ
മാനിയായുള്ള വനാനയെക്കൈവിട്ടു
ദീനത പൂണ്ടങ്ങു നിന്നനേരം
വ്യഗ്രമകന്നുള്ള നൽ കരിവീരനെ
തൃക്കരംകൊണ്ടു തലോടുന്നേരം
സാരൂപ്യനായങ്ങു നിന്നു കാണായി
വീരനായുള്ളൊരു വാരണത്തെ
ലക്ഷ്മീശൻതന്നെ പുകഴ്ന്നുനിന്നീടിനാ-
രക്ഷണം ദേവകൾ ഭക്തിയോടെ
ഹൂഹൂതാൻ ശാപത്തെക്കൈവിട്ടു തന്നുടെ
ഗേഹത്തിലമ്പോടു ചെന്നുപുക്കാൻ.
ജംഭാരി മുമ്പായ ദേവകൾ കേൾക്കുമാ-
റംഭോജലോചനൻ ചൊന്നാനപ്പോൾ

ഭക്തനായുള്ളൊരു മന്നവ! നിന്നുടെ
ഉത്തമഗാഥകളോതി മേന്മേൽ
നിത്യവുമോതുന്ന മാനുഷരെല്ലാർക്കും
മുക്തി നൽകീടുവൻ സത്യമായ് ഞാൻ.
ഇങ്ങിനെ ചൊല്ലി മറഞ്ഞുനിന്നീടിനാൻ
മംഗലനായുള്ള മാധവൻതാൻ.
കുന്തിതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
സന്തോഷം പൂണ്ടുള്ളോരക്രൂരൻതാൻ
നന്ദകുമാരകൻ മേവിനിന്നീടുന്ന
മന്ദിരംതന്നിലകത്തു പുക്കാൻ
ഗോകുലനായകൻ തമ്പാദം വന്ദിച്ചു
നാഗമഹാപുരി തന്നിലുള്ള
വാസ്തവരീതികളോരോന്നെയന്നോടു
പേർത്തുപേർത്തോതി വിളങ്ങിനിന്നാൻ.



# അദ്ധ്യായം ൧൪.

കുരുപാണ്ഡവന്മാരുടെ അസ്ത്രാഭ്യാസം.

ധൎമ്മജൻമുമ്പായ പൈതങ്ങളെല്ലാരു-
മുത്തരപ്പൂങ്കാവിൽ ചെന്നിറങ്ങി
ആഴം കലൎന്നോരു കൂപത്തിൻചാരത്തു
പാഴമ പൂണ്ടു കളിക്കുന്നേരം
മംഗലനായുള്ള ധൎമ്മജൻ തന്നുടെ
ഭംഗി കലൎന്നുള്ളോരംഗുലീയം
വെള്ളത്തിൽ പോയിപ്പതിച്ചതുകണ്ടിട്ടു-
മുള്ളം തളൎന്നു നടുങ്ങി നേരെ
ചുററും നടന്നാഴ്ത്തുടങ്ങിനാർ
കൗരവന്മാരുമപ്പാണ്ഡവരും
തീരത്തു ചെന്നങ്ങു നോക്കിനിന്നെല്ലാരും
പാരിച്ച താപത്തെക്കൊള്ളുന്നേരം
ദ്രോണരും പുത്രനും വന്നിറങ്ങീടിനാർ
ചേണാറവുന്നിന്നോരു കാവിലപ്പോൾ
കണ്ടുനിന്നീടുന്ന പൈതങ്ങളെല്ലാരു-
മിണ്ടലും കൈവിട്ടു നിന്നു ചൊന്നാർ.
കണ്ടാലുമെത്രയും നല്ലോരു നന്മണി
പൂണ്ടുനിന്നീടുന്നോരംഗുലീയം
കാളിമകോലുമിത്തോയത്തിൽനിന്നു
കാളപയോദത്തിൻമിന്നൽപോലെ

പാരാതെ കണ്ടിങ്ങു തീരത്തു കൊള്ളുവാ-
നേതുമെ വല്ലില്ല ഞങ്ങളാരും
ആരണരായുള്ള നിങ്ങളിന്നാരോടു
ചാരത്തുകൊണ്ടാകിൽ നന്നായിതും
ചൊൽക്കൊണ്ടു മേവുന്ന പൈതങ്ങളിങ്ങനെ
വൃത്തിച്ചു ചൊന്നതു കേട്ടനേരം
മാനിയായുള്ളോരു ദേശികൻതന്നുടെ
സൂനുവെ നോക്കിത്തെളിഞ്ഞു ചൊന്നാൻ
മോതിരം തന്നെയെടുത്തു നീ നൽകുകിൽ
സാധിച്ചു നമ്മുടെ വാഞ്ഛിതമെല്ലാം
അപ്പൻതാനിങ്ങനെ ചൊന്നതു കേട്ടുള്ളൊ-
രശ്വത്ഥാമാവു തെളിഞ്ഞു മേന്മേൽ
ചെന്താറു നിന്നൊരു ചാപവും ഞാണിട്ടു
ബാണവും ബന്ധിച്ചു വാട്ടിനോടെ
മോതിരം തന്നുടെ രന്ധ്രത്തിലാമ്മാറൊ-
ന്നെയ്തു ശരത്തെ നിവൃത്തി നേരെ
രണ്ടാമതെയ്തോരു സായകമങ്ങതിൻ
കണ്ഠത്തിലമ്പോടു സന്ധിച്ചപ്പോൾ
പിന്നെയുമോരോരോ സായകമെയ്തെയ്തു-
ങ്ങൊന്നിന്മേലൊന്നൊന്നു ചേർത്തു മെല്ലെ
മെല്ലെട്ടുവന്നൊരു സായകപുംഖത്തെ
വാച്ചൊട്ടുചെന്നങ്ങെടുത്തുമെല്ലെ
തന്നെത്തപ്പൂണ്ടൊരു മോതിരംതന്നെയും
യത്നമകൂടാതെ നൽകിനിന്നാൻ.
കൌതുകവിദ്യകൾ കണ്ടൊരുനേരത്തു
പൈതങ്ങളെല്ലാരും പാഞ്ഞു പോയി
ശ്രേഷ്ഠനായുള്ള പിതാമഹൻ തന്നോടു
പെട്ടെന്നു കുമ്പിട്ടു കൂപ്പിച്ചൊന്നാർ.

ഗുരുത്വംനല്ലൊരു ശാസ്ത്രവിദ്യാചാൎയ്യ-
ന്നുദ്യാനംതന്നിലെ വന്നാനിപ്പോൾ
താപത്തെപ്പൂണ്ടുള്ളോരെങ്ങൾതൻചൊല്ലാലെ
കൂപത്തിൽവീണുള്ളൊരംഗുലീയം
പുത്രനായുള്ളോരു ബാലകൻ പൈയ്യവെ
അസ്ത്രങ്ങൾകൊണ്ടെടുത്തു തന്നാൻ.
ഇങ്ങിനെചൊന്നതു കേട്ടൊരുനേരത്തു
തിങ്ങിനിന്നീടുന്ന മോദത്താലെ
ആലവട്ടങ്ങളും വെഞ്ചാമരങ്ങളും
പീലിക്കുടത്തഴ തത്തികയും
വെള്ളികൊണ്ടുള്ളോരു താലങ്ങളോരോന്നിൽ
വെള്ളരിയും നല്ല പൂക്കുലയും
മുത്തുകളാദിയായ്മേവി നിന്നീടുന്ന
രത്നങ്ങൾ പൂരിച്ച കുംഭങ്ങളും
നിൎമ്മലമായുള്ളോരംബരജാലവും
വെണ്മ കലൎന്നുള്ള ദൎപ്പണവും
മംഗലദീപങ്ങൾ പൂണ്ടുനിന്നീടുന്നൊ-
രംഗനാരത്നങ്ങളാദിയായി
ഇഷ്ടത്തെ നൽകുന്നൊരഷ്ടമംഗല്യത്തെ-
പ്പെട്ടന്നു മുമ്പിൽ നടത്തി നേരെ
ആനകളാദിയായ്മേവിനിന്നീടുന്ന
സേനകളോടു കലൎന്നനായ്
ഭേരികൾ നാദവും പൂരിപ്പിച്ചൻപോടു
പാരാതെ ചെന്നങ്ങു കണ്ടു നേരെ
യോഗ്യമായുള്ളോരു പൂജയും ചെയ്തിട്ടു
ഭാഗ്യവാനായുള്ള ദ്രോണർതന്നെ
ആനക്കഴുത്തിലിരുത്തിനിന്നൻപോടു
മാനിച്ചു കൊണ്ടുപോയി മാൎഗ്ഗിനോടെ

മുത്തുകൾ കോരിച്ചൊരിഞ്ഞു നിന്നീടിനാ-
നുത്തമനായവൻ തൻതലയിൽ
പിന്നെയങ്ങൊന്നിച്ചു ധന്യമായ്മേവുമ-
മ്മന്ദിരം തന്നിൽ വിളങ്ങുമന്നാൾ
ആര്യനായുള്ളൊരു ദ്രോണരെ വന്ദിച്ചു
വീരനായുള്ളൊരു ഗംഗാപുത്രൻ
ജന്മവും കർമ്മവും ചോദിച്ചനേരത്തു
നിർമ്മലനാമവൻതാനും ചൊന്നാൻ.
നിശ്ചലമായുള്ള സേവയെച്ചെയ്തു പ-
ണ്ടപ്പൻതാനമ്പോടു മേവും കാലം
ചാരുവായുള്ള ഘൃതാചിയെക്കണ്ടിട്ടു
മാരമാലേറ്റവും പൊങ്ങുകയാൽ
പാരിടം തന്നിൽ പതിച്ചിതുപോൽ പണ്ടു
ധൈര്യവും കൈവിട്ടു ബീജമപ്പോൾ
അമ്പോടെടുത്തു കൊണ്ടെന്നുടെ താതൻതാൻ
കുംഭത്തിലാക്കി ജപിക്കുന്നേരം
സംഭവിച്ചുള്ള ഞാനെന്നതു കാരണം
കുംഭജനെന്നെന്നെച്ചൊല്ലിപ്പോരും.
ഗൌതമയാകുന്ന പത്നിയിലമ്പോടി-
പ്പൈതൽ താൻ പോന്നു പിറക്കുന്നേരം
ഉച്ചൈശ്രുവസ്സുകളായി വിളങ്ങുന്നോ-
രശ്വങ്ങൾ കോപിച്ചു നന്ദിഗയാൽ
അശ്വത്ഥാമാവെന്ന നാമത്തെച്ചൊല്ലിനാ-
രച്ചനിലാമ്മാറു നിർജ്ജരന്മാർ
അസ്ത്രം തുടങ്ങിയുള്ളായുധവിദ്യക-
ളച്ഛൻ താനെന്നെപ്പഠിപ്പിക്കുമ്പോൾ
ഉത്തമനായ പൃഷതമഹീപൻറെ
പുത്രനായുള്ളൊരു മന്നവൻ താൻ

ചൊൽകൊണ്ടു മേവുന്ന കോദണ്ഡവിദ്യക-
ളൊക്കെപ്പഠിച്ചു തെളിഞ്ഞകാലം
ദക്ഷിണയായിട്ടു ശിക്ഷയിലമ്പോട-
ങ്ങക്ഷണം നൽകിനാനർദ്ധരാജ്യം
ധന്യനായുള്ള മഹീപനാം പുത്രനാം
തന്നുടെ നാട്ടിന്നു പോയകാലം
ഇന്നിന്നു പോകേണം പാഞ്ചാലദേശത്ത-
ങ്ങെന്നെങ്ങൾ ചിന്തിച്ചു മേവുംകാലം
ഉണ്ടായിതന്നൊരു ദുർഭിക്ഷം ചൊല്ലമെ
തങ്ങൾമാതാളമിബ്ഭൂമി തന്നിൽ
ജ്യോതിഷവിദ്യയിലെത്രയും ചൊല്ലമെ
വൈദഗ്ദ്ധ്യമുള്ളോരു ഭൂമിദേവൻ
വാരങ്ങൾ തന്നുടെ നാഥന്മാർ മേവുന്ന
താരവും രാശിയുമംശകവും
ശീഘ്രവും മന്ദവുമുച്ചവും നീചവും
വക്രവും പാതം പിറപ്പുമെല്ലാം
സൂചിച്ചു ചൊല്ലമെ സൂക്ഷ്മത്തെക്കാണ്മാനായ്
സാക്ഷാൽ മുന്നാലെ നോക്കുന്നേരം
സൂര്യനും സോമനും ഭൌമനും സൌമ്യനും
പൂജ്യനും കാവ്യനും മന്ദനും
വൈരിയായ്മേവുന്ന രാഹുവുമേററവും
ഹീനനായുള്ളൊരു കേതുതാനും
വക്രിച്ചു ചെമ്മെ പന്ത്രണ്ടു വത്സരം
നില്പുമെന്നുള്ളതറിഞ്ഞു നേരെ
വൃഷ്ടിയില്ലായ്കയാൽ ഭൂമിയിലൊക്കെയും
പുഷ്ടിയില്ലാതെപോമെന്നുറച്ചു
മാതിയില്ലാത്തനാൾ പൂരിച്ചു പോരുന്ന
പാരററകോദ്രവം തന്നാനേരെ

ആരാമില്ലാതൊരും കൊണ്ടുവന്നപ്പോൾ
തെററെന്നു മുത്തിലമന്റുകൊണ്ടാൻ
ലോകങ്ങൾ നല്ല ഇന്നങ്ങളുമേറായന്ന
ചാലെ വരണ്ടു മുടിഞ്ഞുപോയപ്പോൾ
തള്ളിയണഞ്ഞു തളിന്റു നിന്നീടുന്ന
കള്ളിയും നട്ടുവളന്റുകൊണ്ടാൻ
വാട്ടമുണ്ടാകയില്ലാതപമേററാലു-
മാട്ടിൻകലങ്ങൾ മെലിഞ്ഞു നണ്ണി
ബാലങ്ങളായുള്ള മേഘവൃന്ദങ്ങളെ
ചാലെ വളർത്തി വസിച്ചുകാലം
വൃഷ്ടിയില്ലായ്കയാൽ നഷ്ടമായ്വരുന്ന
കഷ്ടമാംകാലവും വന്നതപ്പോൾ
മാന്യങ്ങളായുള്ള ധാന്യങ്ങളെല്ലാമെ
ശൂന്യങ്ങളായിട്ടു വന്നുകൂടി
ഇക്കഥ മുമ്പെയറിഞ്ഞുകൊണ്ടപ്പോൾ
ചൊൽക്കൊണ്ടു മേവുന്ന ബ്രാഹ്മണൻതാൻ
അന്നങ്ങളായുള്ളൊരൈശ്വര്യവും ക്ഷീരവു-
മാരപ്പാലുമുണ്ടാകലി തായവന്നും
നിത്യങ്ങളായുള്ള കർമ്മങ്ങളെല്ലാമെ
കൃത്യമായ് ചെയ്തു വിളങ്ങുമന്നാൾ
സൂര്യൻ തുടങ്ങിന രാശീശന്മാരെല്ലാ-
മാനവരായിച്ചമഞ്ഞു നേരെ
ഭൂലോകംതന്നിലിറങ്ങി വന്നപ്പോൾ
ചാലെ നടന്നങ്ങു നോക്കുന്നേരം
വൃഷ്ടിയില്ലായ്കയാൽ ഭൂലോകവാസികൾ
നഷ്ടമായ്പ്പോയതു കണ്ടു കണ്ടു
കാസ്ഥിരമേശന്നു ചെല്ലുമ്പോളങ്ങൊരു
വേശ്മത്തിലപ്പോൾ കാണാകുന്നു

കണ്ടകൾ കൂടക്ഷമലൂങ്ങിനിന്നീടുന്ന
തെന്നലും വന്നങ്ങു വീശുതിന്നും
കാർമേഘജാലങ്ങൾ വന്നുനിറഞ്ഞിതു
വാർതങ്കമാകാശന്തന്നിലപ്പോൾ
വാനവർകോനാടെ വാഹനമായുള്ളോ-
രാനതൻതുമ്പിക്കൈകളെന്നപോലെ
വണ്ണന്തിരണ്ടുള്ള മാരിയും ചെഞ്ചെമ്മെ
തിണ്ണം ചൊരിഞ്ഞിതു ഭൂതലത്തിൽ
തെട്ടിയുണർന്നുള്ള രാശീശന്മാരെല്ലാം
തുഷ്ടരായ്നിന്നു ശപിച്ചാരപ്പോൾ
മാനുഷനായ നീയെങ്ങളെയിങ്ങിനെ
നാണംകെടുത്തതുകാരണമായ്
ഉത്തമരായുള്ള ജ്യോതിഷകാരികൾ
നിർധനരാകട്ടെയെന്നിങ്ങിനെ
ഭാഷണങ്ങിന്നു രാശീശന്മാരെല്ലാം
വാനിടം മുന്നിട്ടു പോയാരപ്പോൾ
വൃഷ്ടിയും കാലത്തു തൂകിത്തുടങ്ങീതു
പുഷ്ടിയും പൂരിച്ചു ഭൂതലത്തിൽ
വൃഷ്ടിയില്ലാത്ത നാളേതുമില്ലാതെ
തൃപ്തി പൂണ്ടു ജനങ്ങളൊരുനാൾ
മിത്രനായുള്ളവൻ നൽകിനിന്നീടിനോ-
രർദ്ധരാജ്യത്തിന്നു ചെല്ലുന്നേരം
പൂജ്യരായുള്ളൊരു പൂജയെച്ചെയ്തില്ല
രാജ്യത്തിൽ പാതിയോപിയെല്ലൊ
എണ്ണമില്ലാതോളം കോപത്തെപ്പൂണ്ടിട്ടു
മന്നവൻതന്നോടങ്ങൊന്നു ചൊന്നാൻ
ശക്തനായുള്ളൊരു ശിഷ്യനെക്കൊണ്ടു ഞാൻ
സത്വരം ബന്ധിപ്പിച്ചുതരാമാഗം

പാദുകം ചെമ്മെ പൂണ്ടുനിന്നീടുന്ന
പാദങ്ങൾകൊണ്ടു ചവിട്ടിനേരെ
പൊന്മകുടത്തെയുടക്കി നിന്നീടുവൻ
കന്മഷൻതന്നാണെയെന്നിങ്ങിനെ
ഓരാതെ ചെയ്തോരു സത്യത്തെപ്പാലിപ്പാൻ
ആരുപോൽ നല്ലതെന്നോൎത്തുകാലം
ഇസ്ഥലംതന്നിലെ ബാലകന്മാരുടെ
താതന്മാരോരോന്നെ കേട്ടുപോന്നേൻ
നിൎമ്മലന്മാരായ ബാലകന്മാൎക്കെല്ലാം
നമ്മുടെ വിദ്യകൾ നൽകി നന്നായ്
പാഞ്ചാലഭൂപനെ ബന്ധിപ്പിച്ചീടുക
വാഞ്ഛിതമാകുന്നു തേറിനാലും.
ഉത്തമനായുള്ള ദ്രോണർതാനിങ്ങിനെ
വസ്തുത ചൊന്നതു കേട്ട നേരം
പ്രാജ്ഞനായുള്ളൊരു ഗംഗാതനൂജൻതാൻ
പ്രാജ്ഞികന്മാരെ വരുത്തി നേരെ
ചോദിച്ചു നല്ലൊരു രാശിയും കല്പിച്ചു
സാധനശാലയിൽ പുക്കു പിന്നെ
ഉത്തമന്മാരായ ബാലകന്മാരെയും
വിദ്യകൾ * കോലുവാനാക്കിനിന്നാൻ.
വിഘ്നങ്ങൾ കൂടാതെ പാലിച്ചുകൊള്ളുവാൻ
വിഘ്നനെപ്പൂജിച്ചു ദ്രോണാചാൎയ്യൻ
ധന്യന്മാരായുള്ള ബാലകന്മാരെയും
തന്നുടെ ചാരത്തു കൊണ്ടു നേരെ
കാൎമ്മുകമന്ത്രവും ചൊല്ലിനിന്നീടിനാൻ
ബ്രാഹ്മമായുള്ള മുഹൂൎത്തത്തിങ്കൽ.

* പഠിക്കുവാൻ പറയുന്നതാണ്.

ചാപവും കാലേക്കൊടുത്തുനിന്നീടിനാൻ
ഭൂപാലബാലകന്മാൎക്കെല്ലാൎക്കും
ദ്രോണർ തുടങ്ങിന ദേശികന്മാരെയും
ചേണാറു ചെന്നു വണങ്ങി നന്നായ്
പാടവമേറുന്നോരായുധവിദ്യക-
ളാരംഭിച്ചീടിനാർ ബാലകന്മാർ.
ശക്തന്മാരായുള്ള പൈതങ്ങളിങ്ങിനെ
നിത്യവുമഭ്യസിച്ചീടുമന്നാൾ
അന്യരായ് മേവുന്ന മന്നവന്മാരെല്ലാം
തങ്ങടെ തങ്ങടെ പൈതങ്ങളെ
ദ്രോണർതൻ പാൎത്തങ്ങാക്കിനിന്നീടിനാർ
ചേണാറ വിദ്യ പഠിപ്പതിനായ്.
ഭാനുതൻ ചൊല്ലാലെ വന്നുനിന്നീടിനാൻ
മാനിയായുള്ളൊരു കർണ്ണനപ്പോൾ
തങ്ങളിലൊന്നിച്ചു വിദ്യകളെല്ലാമെ
ഭംഗിയിൽനിന്നു പഠിച്ചുനിന്നാർ.
ആഢ്യന്മാരായുള്ള ബാലകന്മാരെല്ലാം
വീരത പൂണ്ടു ദിനങ്ങൾതോറും
വാരണവീരന്മേലേറിനിന്നാരൊട്ടു
നേരെ പൊരുന്ന പ്രയോഗങ്ങളും
തേരിൽനിന്നാഹവം ചെയ്യും പ്രകാരവും
പാരാത വാജിമേലേറി നേരെ
* ചീറാ തിരണ്ടു ചെല്ലും പ്രകാരവും
മാറാവും ഭാരുള്ള ചാട്ടങ്ങളും
അന്യങ്ങളായുള്ള പോരുകൾ പിന്നെയു-
മൊന്നൊന്നേ ചാലപ്പഠിച്ചു നന്നായ്

---

* കോപം വർദ്ധിച്ചു.

ചൊല്ലുണ്ടു മേവുന്ന ബാലകന്മാരിൽ വെ-
ള്ളതമനായുള്ള ധർമ്മജൻതാൻ
തേരിൽനിന്നാഹവം ചെയ്തു നിന്നീടുവാൻ
വീരനായ്നിന്നു ചമഞ്ഞതേറ്റം.
ധീരനായുള്ളൊരു കൌരവനാഥനാം
വീരനായുള്ളൊരു മാരുതിയും
ഗദയെടുത്തൻപൊടു ഗദിക്കന്നേരത്തു
ഗദിതന്മാരിലും ഗദയുണ്ടാം.
കല്യനായുള്ളൊരു കർണ്ണനും പാർത്ഥനും
വില്ലിങ്കൽ വല്ലഭമേറിവന്നു.
മറ്റുള്ള ബാലകന്മാരെല്ലാം വീരത
മറ്റൊന്നിലോരോരുത്തർക്കെന്നേ വേണ്ടു
സായമായുള്ളൊരു കാലത്തെക്കണ്ടിട്ടു
സന്ധ്യയിൽ കൈവിട്ടു ബാലരുമായ്
സ്നാനത്തിന്നായിട്ടു പോകുന്ന നേരത്തു
സ്വാന്താനന്ദമൊടു ദ്രോണർ ചൊല്ലിനാൻ
ബാലകന്മാരുടെ വൈദഗ്ദ്ധ്യം കാണ്മാനായ്
ചാലെ വളർന്നൊരു മാമരത്തിൽ
അണ്ഡജം തന്നുടെ രൂപമായ് നിർമ്മിച്ചു
മണ്ഡിതമായുള്ള പാവതന്നെ
ത്തുഞ്ചിനിന്നതിനോടു ബാലകന്മാരെയു-
മാഹ്വാനം ചെയ്തു പറഞ്ഞാനപ്പോൾ.
വൃക്ഷത്തിൻകൊമ്പത്തു തുഞ്ചിനിന്നീടുന്ന
ലക്ഷത്തെ ഭേദിക്കയെന്നിങ്ങിനെ
സൂരിതൻ സൂനുതാൻ ചൊന്നതു കേട്ടിട്ടു
സുജ്ജൻ മുമ്പായ കൌരവന്മാർ
പുള്ളിനെ എയ്തുടൻ തള്ളിവിട്ടീടുവാൻ
വല്ലാതെനിന്നതു കണ്ടനേരം

വമ്പനായുള്ളോരു ജംഭാരിനന്ദനാ-
നന്നു തൊടുത്തങ്ങു എയ്തു നേരം
പാരിടം തന്നിൽ പതിച്ചതു കാണായി
പാരാതെ മേവുന്ന പക്ഷിയന്ത്രം
ശത്രുവെ ബന്ധിച്ചു നൽകിനിന്നീടുവാൻ
ശക്തനിന്നുള്ളനെന്നു നണ്ണി
സന്തോഷം പൂണ്ടൊരു ദേശികൻതാനപ്പോ-
ളന്തകൻതന്നുടെ സോദരിയിൽ
സ്നാനിപ്പാനായിട്ടിറങ്ങിനിന്നീടുമ്പോൾ
ഭാനുവെക്കണ്ടുള്ള രാഹുപോലെ
പെട്ടെന്നു ചെന്നു പിടിച്ചുനിന്നീടിനാൻ
ധൃഷ്ടനായുള്ളൊരു വാർമുതല.
എന്നതു കണ്ടൊരു ബാലകന്മാരെല്ലാ-
മേതുമെ ചെയ്യാതെ നിന്ന നേരം
ശക്തനായുള്ളൊരു വാസവനന്ദനാ-
നസ്ത്രങ്ങൾകൊണ്ടു കത്തുന്ന വീഴ്ത്തി.
അക്ഷണം തന്നുടെ ദേശികൻതന്നെയും
രക്ഷിച്ചു മന്ദിരം പുക്ക നേരം
ബ്രഹ്മാസ്ത്രത്തിന്റെ പ്രയോഗനിവർത്തനം
സമ്മാനിച്ചമ്പോടു നൽകിനിന്നാൻ.
മംഗലരായുള്ള ബാലകന്മാരെല്ലാം
രംഗമേറീടുവാൻ ഭംഗിയോടെ
മംഗലജാലങ്ങൾ തിങ്ങിനിന്നീടുന്ന
ഗംഗയിൽ ചെന്നങ്ങിറങ്ങിനന്നായ്
മാലകളിച്ചു കരേറിനിന്നീടുമ്പോൾ
മാലേയച്ചാറണിഞ്ഞിട്ടു നന്നായ്
ആഭരണങ്ങളും പൂണ്ടുനിന്നീടിനാർ
ശോഭ കലർന്നുള്ള ചേലകളും

ഹാടകംകൊണ്ടുള്ള പട്ടങ്ങൾ ചേർത്തിട്ടു
കെട്ടുകന്നീടിന ചാപങ്ങളും
പുംഖത്തിൻതീരത്തും തൂവൽതൻ ചാരത്തും
പൊൻകൊണ്ടു ബന്ധിച്ച ബാണങ്ങളും
പൂണ്ടു തുടങ്ങിന ഭൂഷണജാലവും
ചേണാറ മെയ്യിൽ ധരിച്ചുനന്നായ്
ഏണാങ്കശേഖരൻ നാടകമാടുന്ന
മാണിക്യമണ്ഡപമെന്നപോലെ
ചാലെ വിളങ്ങുന്ന സാധനശാലയിൽ
ബാലകന്മാരെല്ലാം ചെന്നുപുക്കാർ.
നിശ്ചലനായൊരു ദേശികൻതാനപ്പോ-
ളുച്ചതരമാമൊട്ടു കൂടി നേരെ
മുത്തുകൾകൊണ്ടു വിതാനം തുടങ്ങിനാർ
രത്നങ്ങൾകൊണ്ടുമങ്ങവ്വണ്ണമേ.
ഉജ്ജ്വലിച്ചീടുന്ന ദീപങ്ങളോരോന്നെ
വെച്ചുനിന്നീടിനാരോരോ ദിക്കിൽ
വില്ലുകൾ തീർത്തു ഗുണത്തെ വരുത്തുവാൻ
വില്ലിന്നു പൂജ തുടങ്ങി മുമ്പിൽ
ദിക്കുകളോരോന്നെ പാലിച്ചു ചെമ്മെ
ചൊൽക്കൊണ്ടുനിന്നുള്ള ദേവകൾക്കും
ഭൂതേശനാദിയായുല്ലസിന്നീടിന
ഭൂതവൃന്ദങ്ങൾക്കും മാതൃകൾക്കും
അർച്ചിച്ചു വെവ്വേറെ നന്നായിപ്പൂജിച്ചു
നിശ്ചലനായ്നിന്നു കൈതൊഴുതാൻ.
ഭേരിതൻനാദത്തെപ്പൂരിപ്പിച്ചീടിനാൻ
വീരതപൂണ്ടുള്ള വാദ്യങ്ങളാൽ
മന്നവന്മാരെല്ലാം വന്നുതുടങ്ങിനാർ
തന്നുടെ തന്നുടെ തേരിലേറി

ഉന്നതരായുള്ള സിംഹങ്ങളെല്ലാരെ
ഖന്തകളൊരിവയെന്നപോലെ
അമ്പാതെ പൊന്നവർ താനും തന്നുടെ
മഞ്ചങ്ങളേറി വിളങ്ങിനിന്നാർ.
കാന്തി തുടങ്ങിന നാരിമാരെല്ലാരും
ബന്ധുരകാന്തി കലർന്നു നന്നായ്
മേനക മുമ്പായ മാനിനിമാരെല്ലാം
മേരുവിൻ മധ്യത്തിലെന്നപോലെ
നീടുറ്റുനിന്നുള്ള മാടങ്ങളേറിനാർ
മോദിതമോടു കലർന്നു നന്നായ്
ദേശികന്മാരെയും വന്ദിച്ചു പിന്നെ
കേശവൻതന്നെയുമുള്ളിൽ നണ്ണി
ഉത്തമനായുള്ള ധർമ്മജൻതാനപ്പോ-
ളുന്യത്തം സാധിച്ചു നിന്ന നേരം
തുമ്പിക്കൈയുള്ളൊരു ദേവനെ വന്ദിച്ചി-
ട്ടമ്പുകം മുന്നമെക്കാണെല്ലാം മുമ്പിൽ
ചിത്രം പൂണ്ടുള്ള ലക്ഷ്യവും പിന്നെയും
അസ്ത്രവും ശസ്ത്രവും ചേർത്തു നന്നായ്
വിക്ഷേപിച്ചീടിനൊരസ്ത്രങ്ങൾ ക്ഷണം
ലക്ഷത്തിൻവക്ഷസ്ഥലത്തിലേറ്റു
മല്ലാട്ടത്തോന്നാതെ ചേർന്നിരുന്നുള്ളൊരു
ഒപ്പവും പൂണ്ടൊരു സൽക്കരം
അന്നു പോയ്ച്ചെന്നു കർണ്ണനാ നേരത്തു
ദേശികൻതന്നുടെ ചൊല്ലിനാലെ
വാട്ടമകന്ന സുയോധനൻ തന്നുടെ
ജ്യേഷ്ഠനായുള്ളൊരു മാനത്തിനാൻ
നായകനായ വിനായകനെന്നോരു
സാധകംതന്നെയുമെല്ലാ മുമ്പിൽ

തുല്യമായുള്ള പരാക്രമം കണ്ടിട്ടു
കല്യനായുള്ള സുയോധനൻതാൻ
ജംഭാരിപുത്രനെ വെന്നുനിന്നീടുവാൻ
വൻപനെന്നിങ്ങിനെയുള്ളിൽ നണ്ണി
അംഗപുരത്തിനു നാഥനാക്കീടിനാൻ
വംശത്തിൽ നിന്നൊരു കർണ്ണൻതന്നെ
കണ്ടുനിന്നീടുന്ന പാണ്ഡവന്മാരെല്ലാ-
മിണ്ടലും കോപവും പൂണ്ടുനിന്നാർ.
അസ്ത്രജ്ഞനായുള്ളോരു ദ്രോണനുമെത്രയും
വീരനായുള്ള കൃപാചാര്യനും
ദക്ഷിണ വാങ്ങിയാദരിപ്പീടിനാ-
രക്ഷണം ബാലകന്മാർക്കു മേന്മേൽ.
പിന്നെയവരെല്ലാരും തന്റെ തന്റെ
മന്ദിരം തന്നിലകത്തു പുക്കാർ.

# അദ്ധ്യായം ൧൨.

ദ്രോണരുടെ പ്രതിക്രിയ.

പിന്നെയൊരുദിനം കൌരവന്മാരെല്ലാം
ധന്യനായുള്ളൊരു ദ്രോണർചൊല്ലാൽ
വീരനായുള്ളൊരു പാഞ്ചാലൻതന്നോടു
പാരാതെ ചെന്നു പൊരുന്ന നേരം
പാഞ്ചാലൻതന്നുടെ സോദരന്മാർ വന്നി-
ട്ടഞ്ചാതെ സംഗരം ചെയ്തുനിന്നാർ.
ചീററവും കൈവിട്ടു നൂററവരെല്ലാരും
തോറേറാടിപ്പോയതു കണ്ടനേരം
പാർത്ഥന്മാർ പാരാതെ ചെന്നതു കണ്ടിട്ടു
ആർത്തനായുള്ളൊരു മന്നവൻതാൻ
കാലന്റെ സുതൻകാലിണ വന്ദിച്ചു
പാലിച്ചുകൊള്ളേണമെന്നും ചൊല്ലി
പൂജ്യമായുള്ളോരഹിച്ഛത്രംതന്നെയും
രാജ്യാർത്ഥമായിട്ടു നൽകി നിന്നാൻ.
പണ്ടു താൻ ചെയ്തു പ്രതിജ്ഞയെപ്പോക്കുവാൻ
മണ്ടിയണഞ്ഞു ദ്വിജപ്രവരൻ
ശക്തനായുള്ളൊരു പാഞ്ചാലൻതന്നുടെ
ഉത്തമാംഗത്തിൽ ചവിട്ടിനിന്നാൻ.
ദ്രോണർ താൻ ചെയ്തോരു വേലയെക്കണ്ടിട്ടു
നാണമെത്തപ്പൂണ്ടുള്ള പാഞ്ചാലൻതാൻ

അർഘ്യമൌലിയെയസ്സേവിച്ചു ചെഞ്ചമ്മെ
പ്രത്യക്ഷമായിട്ടനുഗ്രഹത്താൽ
ഉത്തമമായുള്ള യാജനംകൊണ്ടന്നു
പുത്രകാമേഷ്ടിയെച്ചെയ്യുന്നേരം
പെട്ടന്നു വന്നിതു പൊങ്ങിനിന്നീടിനാൻ
ധൃഷ്ടനായുള്ളോരു ധൃഷ്ടദ്യുമ്നൻ
ധന്യനായുള്ളോരു മാമുനിപുംഗവ–
നന്യമായുള്ളതെടുത്തു നന്നായ്
ഉത്തമമന്ത്രവും ചൊല്ലിനിന്നവോടു
സത്വരമാഹുതി ചെയ്യുന്നേരം
മംഗലജാലങ്ങളും തിങ്ങിനിന്നീടുന്നൊ–
രംഗനാരത്നംതാൻ പൊങ്ങിനിന്നാൾ
യാഗം തുടങ്ങിന മാമുനിമാരെല്ലാം–
മാശയം ചാലെക്കൊള്ളുംവണ്ണം
ദക്ഷിണ നൽകിയയച്ചുനിന്നവോടു
മക്കളെപ്പാലിച്ചു വാണിരുന്നാൻ.

—***—

## അദ്ധ്യായം ൧൬.

### ധർമ്മപുത്രരുടെ രാജ്യാധിപത്യം.

ഉത്തമനായുള്ള ഗംഗാതനൂജൻതാൻ
നൽധൃതരാഷ്ട്രരും മന്ത്രികളും
ബന്ധുക്കളായുള്ള മററുള്ള ലോകരും
ചിന്തിച്ചുകണ്ടു നടന്നൊരു നാൾ
സൂര്യജൻതന്നുടെ സൂനുവായുള്ളോരു
വീരശിഖാമണിതന്നെ നേരെ
ആഴികളേഴിനകത്തു വിളങ്ങുന്നൊ-
രൂഴിക്കു നാഥനായ് വാഴിപ്പാനായ്
ധാത്രിയിലെങ്ങുമയച്ചു നിന്നീടിനാർ
തീർത്ഥജലങ്ങളെക്കോരുവാനായ്
പാരാതെ പോയൊരു ദാസന്മാരെല്ലാരു-
മോരോരോ ദിക്കിൽ നടന്നു മേന്മേൽ
പൊന്മയമായുള്ള കുംഭങ്ങളോരോന്നിൽ
കന്മഷം പോക്കുന്ന തോയമെല്ലാം
ശൌരിതൻനാമവും പൂരിപ്പിച്ചുമോദാൽ
കോരി നിറച്ചിങ്ങു കൊണ്ടുപോന്നാർ
പ്രാജ്ഞനായുള്ളോരു ധർമ്മതനൂജന്റെ
രാജ്യാഭിഷേകത്തെക്കാണ്മതിന്നായ്
മന്നവരെല്ലാരും വന്നുതുടങ്ങിനാർ
തന്നുടെ തന്നുടെ സേനയുമായ്
ധൌമ്യൻ തുടങ്ങിന മാമുനിമാരെല്ലാം
ബ്രാഹ്മമായുള്ള മുഹൂർത്തത്തിങ്കൽ

ഹേരംബൻതന്നെയും വന്ദിച്ചു ചെമ്പൊന്മ
ഹേമകുംഭങ്ങൾ നിറച്ചു നന്നായ്
രാജയോഗങ്ങൾ വിളങ്ങുകയെന്നിട്ടു
പൂജത്തുടങ്ങിനാരായവണ്ണം
മുത്തുകൾകൊണ്ടു പടുത്തു നിരന്നൊത്തയും
ചിത്രത പൂണ്ടുള്ള *പൊൽത്തറമേൽ
കേസരിവീരനായുള്ളവിനിരന്നൊത്തയും
ഭാസുരമായുള്ള പീഠമിട്ടാർ.
ഭൂമിക്കു നല്ലൊരു ഭൂഷണമായുള്ള
രാജകുമാരൻ ചെഞ്ഞിന്നപോലെ
നിർമ്മലനായുള്ള ധർമ്മജന്മാവു താൻ
പൊന്മയമായുള്ള പീഠമേറി
വാനവരെല്ലാരും ദീനത കൈവിട്ടു
ആനന്ദം പൂണ്ടാലുമായവണ്ണം
ഏന്നങ്ങു ചൊൽവാനായെന്നകണ്ണകെ പൊ-
ങ്ങിന്നിലകം പുക്കു ഭേരിനാദം
പൊന്മയമായുള്ള പട്ടവും ബന്ധിച്ചു
രമ്യമായുള്ള മുഹൂർത്തത്തിങ്കൽ
പ്രാജ്ഞനായുള്ളൊരു ധൌമ്യൻതാനൻപോടു
രാജ്യാഭിഷേകവുംചെയ്തു പിന്നെ
ഭൂമിക്കു നല്ലൊരു ഭൂഷണമായിട്ടു
$വാർമെത്തുമാറു വിളങ്ങുകെന്നാൻ.
ചൂഴവും മേവുന്ന മന്നവന്മാരെല്ലാം
¶കോഴയും നൽകി വിളങ്ങിനിന്നാർ

* പൊന്നിൻതറ.
$ ഭേരി ഘോഷംവാദ്യം.
¶ കപ്പം.

സാമ്യമകന്നുള്ള ധൎമ്മജൻ തന്നുടെ
മേന്മകളോരോന്നെ കണ്ടനേരം
ദുസ്സഹന്മാരായ കൌരവന്മാൎക്കെല്ലാം
മത്സരമുണ്ടായി പാരം പാരം
ബ്രാഹ്മണരാദിയായ് നാലുവൎണ്ണത്തെയും
ആചാരസൌഖ്യങ്ങളോടുകൂടി
പാലിച്ചു ചെമ്മെ മയാലയം തന്നിലെ
ഭൂലോകപാലകൻ മേവുംകാലം
വൃഷ്ടിയും കാലത്തു തൂകിത്തുടങ്ങിതു
പുഷ്ടിയും പൂരിച്ചു ഭൂതലത്തിൽ
തുഷ്ടനായുള്ളോരു മന്നവൻ ചൊല്ലാലെ
ദുഷ്ടജനങ്ങളെ നിഗ്രഹിപ്പാൻ
ദിക്കുകൾതോറും നടന്നുതുടങ്ങിനാർ
ദിഗ്ഗജതുല്യപരാക്രമന്മാർ
അന്തകൻതന്നോടു തുല്യരായ്‌വരുന്ന
കുന്തളനും മന്ദവക്രൻതാനും
ആഹവം കോലുവാൻ വന്നതു കണ്ടിട്ടു
സിംഹപരാക്രമനായ പാൎത്ഥൻ
ഭാനുതനൂജന്റെ മന്ദിരം പൂകിച്ചാൻ
ഹീനന്മാരായ യവനന്മാരെ
അന്തമില്ലാതോളം ഭൂതികൾ കൊണ്ടന്നു
മന്ദിപുരത്തിൽ നിറച്ചു നേരം
അന്യരായ്‌വരുന്ന മന്നവരോരോരോ
മന്നവവീരരെ വെന്നുവന്നാർ
സൂതജൻമുമ്പായ കൌരവന്മാരെല്ലാം
ഭൂലോകം തന്നിൽ നടന്നു നേടി
ഗാന്ധാരിതന്നുടെ സോദരനായുള്ള
ഗാന്ധാരൻതന്നെപ്പിടിച്ചുകെട്ടി

ഭോജനം മാത്രം കൊടുത്തുവന്നീടിനാർ
ഭൂതലം വീണ്ടങ്ങു കൊള്ളുവാനായ്
സന്താപം പൂണ്ടുള്ള മന്നവന്മാരെല്ലാം
ചിന്തിച്ചുകണ്ടുടനന്നൊരുനാൾ
ബാലനായുള്ള ശകുനിക്കു ചെമ്മെ
ചാലെ നൽകീടിനാർ ഭോജനത്തെ
പട്ടിണിവിട്ടു മരിച്ചുനിന്നീടിനാ-
രെട്ടുമൊരമ്പതും പിന്നെയൊന്നും
ദുഷ്ടമായുണ്ടു വളർന്നുതുടങ്ങിനാൻ
ധൃഷ്ടനായുള്ള ശകുനിതാനും
ചാകുന്ന നേരത്തു മന്നവരൊന്നിച്ചു
മാഴ്കാതെ തന്നോടു ചൊന്നവണ്ണം
വൈരികളായുള്ള കൌരവവീരരെ
വേരറുത്തീടുവാൻ സാധനമായ്
അഗ്രജൻതന്നുടെ അസ്ഥികൊണ്ടമ്പിനോ-
ടക്ഷവും നിർമ്മിച്ചു വെച്ചുകൊണ്ടാൻ
അന്ധനായുള്ള സുയോധനൻതാനപ്പോൾ
സന്താപം പൂണ്ടുള്ളോരമ്മ ചൊല്ലാൽ
മന്ത്രിയായുള്ള കണികനെപ്പോലെതാൻ
ബന്ധുവായുള്ളൊരാനന്ദസൌബലനെ
വൈരവുമുള്ളിലടക്കിനിന്നമ്പോടു
കാര്യമായുള്ളതു സാധിപ്പാനായ്
ഇഷ്ടനായുള്ള സുയോധനൻതന്നുടെ-
യിഷ്ടവുമോതിയിരുന്നുകൊണ്ടാൻ
കാലൻറെ സൂനുതാൻ ഭൂതലം പാലിച്ചു
കാലങ്ങളേറ്റമങ്ങു ചെന്ന കാലം
ആര്യനായുള്ളോരു ധർമ്മജൻതന്നുടെ
പൌരുഷമോരോന്നേ കാൺകകൊണ്ടും

വീരതയേറവും പൂണ്ടുനിന്നീടുന്ന
മാരുതപുത്രനെപ്പേടിച്ചിട്ടും
ആത്മജനായുള്ള സുയോധനൻ തന്നോടു
ധൂർത്തനായുള്ള കണികൻതാനും
മാതുലനായ ശകുനിയും കർണ്ണനും
സോദരനായ ദുശ്ശാസനനും
ബന്ധുക്കളായുള്ള മറ്റുള്ള ലോകരും
ചിന്തിച്ചുകണ്ടു പറഞ്ഞാരപ്പോൾ
താനെയുഴന്നോരു സൂകരവീരനെ
ചേണാറവൃക്ഷത്തിൻ ഫലം കണക്കെ
മാരുതപുത്രന്റെ പക്ഷത്തിലമ്പോടു
വാരിജലോചനൻ താനെന്നല്ലോ
ശക്തികൊണ്ടെന്നുമൊന്നാവതില്ലോർക്കുമ്പോൾ
ബുദ്ധികൊണ്ടെന്തെന്നിയെന്നോ വേണ്ടു
ഇങ്ങിനെ ചിന്തിച്ചു പിന്നെയും പിന്നെയും
തങ്ങളിലന്യോന്യമോർത്തുകൊണ്ടു
ചിത്രത പൂണ്ടുള്ള മന്ദിരം നിർമ്മിച്ചു
സന്താപമങ്ങതിലാക്കി മെല്ലെ
ദഗ്ദ്ധമാക്കീടുകയെന്നിയെയൊന്നുമി-
ന്നുത്തമമായിട്ടു വന്നീലെടോ.
തങ്ങളിലിങ്ങിനെ ചിന്തിച്ചു കല്പിച്ചു
തിങ്ങിനിന്നീടുന്ന മോഹത്താലെ
ദുഷ്പ്രയോഗങ്ങളിൽ കെല്പനായെത്രയും
ശില്പിതനായ പുരോചനൻതാൻ
ചാരത്തുകൊണ്ടു പറഞ്ഞുതുടങ്ങിനാ-
നാരുമെ കേളാതെ നേരെയപ്പോൾ
ശത്രുക്കളായോരെ ഭസ്മമാക്കീടുവാൻ
ചിത്രമായുള്ളൊരു മന്ദിരത്തെ

നിർമ്മിച്ചു ഞങ്ങൾക്കു നൽകിനിന്നീടേണം
പൊന്മയമായ അരക്കുകൊണ്ടു
ന്നുരയായുള്ളതു കേട്ടോരു നേരത്തു
നീചനായുള്ള പുരോചനൻതാൻ
മാടങ്ങൾ മാളിക നാടകശാലകൾ
കേടകന്നീടുന്ന ഗോപുരങ്ങൾ
ഇട്ടു തിരണ്ടുള്ള നൽ ചതുശ്ശാലകൾ
മച്ചുകൾ കച്ചുകൾ മാളികകൾ
ഇത്തരമോരോരോ വസ്തുക്കളെത്രയും
ചിത്രമായ്നിർമ്മിച്ചുതോരോരോ ദിക്കിൽ
ചാരുവായുള്ളൊരു മന്ദിരം തന്നുടെ
മാരുതകോണിൽ നിന്നാദിയായി
ഹന്താവായുള്ള ഹിഡിംബവനത്തോളം
കുന്തീതനൂജരെപ്പാലിപ്പാനായ്
നൽഗുഹതന്നെയും നിർമ്മിപ്പിച്ചീടിനാൻ
ഇഹ്യമാസ്ഥിന്നെയുമച്ചുടീപുത്രൻ
ലാക്ഷാഗൃഹത്തിന്റെ തീർച്ചയെക്കണ്ടിട്ടു
ദീക്ഷിതനായ സുയോധനൻതാൻ
അച്ഛനെ വന്ദിച്ചിട്ടിച്ഛയായുള്ളത-
ങ്ങാരുമെ കേളാതെ മെല്ലെ ചൊന്നാൻ.
സമ്മാനിച്ചൻപോടു ഭൂമി കൊടുത്തു
തിണ്ണമായ്ലുന്നു നമുക്കു പാർത്താൽ
സമ്മതനായിട്ടു പാലിച്ചുപോരുന്നു
ധർമ്മതനൂജനോ? മാരുതിയോ?
പാണ്ഡുമഹീപന്റെ പുത്രരാകുന്നതി-
ഗ്ഗാണ്ഡീവധന്വാവോ? ബാലന്മാരോ?
ഏവരുമെന്നുള്ള പ്രമാണത്തെക്കാട്ടിനാൽ
കേവലം വാഴട്ടെ ഭൂമിയെല്ലാം

അല്ലാഞ്ഞിലെങ്ങും വഴങ്ങുകയില്ല ഞാൻ
ചൊല്ലാമിന്നിതെന്നോടു മെല്ലെയിപ്പോൾ.
വേണമെന്നാകിലോ രാജ്യത്തെപ്പാതിയും
ചേണാറു നൽകിനിന്നിന്നു നേരെ
പുത്തനായ് നിർമ്മിച്ച മന്ദിരം തന്നിലെ
സത്വരം വാഴുമാറാകിനാലും
അല്ലാഞ്ഞിൽ വീണു മരിച്ചുകൊണ്ടീടുവൻ
ചൊല്ലാമിന്നിതെന്നോടിതൊന്നു നേരെ
ക്രുദ്ധനായ് നിന്നവൻ ചൊന്നതു കേട്ടിട്ടു
പുത്രവാത്സല്യത്താൽ മന്നവൻതാൻ
ബന്ധുക്കളായുള്ള മന്നവന്മാരെയും
മന്ത്രിജനത്തെയുംകൊണ്ടുചൊന്നാൻ.
എത്രയുമേററം കൊതിച്ചുനിന്നുള്ളായ
പുത്രന്മാർ ചെയ്യുന്ന വേലയിപ്പോൾ
ഇന്നിലം തന്നിലെ മാലോകരെല്ലാരു-
മത്തലാസ്സുന്ന ചമത്വക്രൂടി
ഒന്നായിരുന്നിന്നു പാലിച്ചുപോരുന്ന
മന്നിടം പാതി പകുത്തു നിങ്ങൾ
നാനാഗുണങ്ങളിണങ്ങിനിന്നീടുന്ന
സേനകളോടു കലർന്നു നന്നായ്
ധന്യന്മാരായുള്ള പാണ്ഡവന്മാരെയു-
മെന്നുടെ നന്ദനന്മാരെയും താൻ
പുത്തനായ് നിർമ്മിച്ച മന്ദിരംതന്നിലു-
മിസ്ഥലം തന്നിലുമാക്കുകെന്നാൽ
തങ്ങളിലേതുമേ വൈരവും ക്രൂടാതെ
മങ്ങാതെ പാലിച്ചിരുന്നുകൊള്ളൂ.
എന്നതു കേട്ടോരു മന്ത്രികളെല്ലാരും
ചെന്നങ്ങു ചാരത്തു നിന്നു നേരെ

അന്തകസൂനുവെ വന്ദിച്ചു ചെഞ്ചമെ
സന്തോഷം പൂണ്ടു പറഞ്ഞാരപ്പോൾ.
പാരിടപാലനം കാരണം നിങ്ങളിൽ
വൈരസ്യം കൂടാതെയാകവാനായ്
ഭ്രാതികളോടു കലൎന്നു നിന്നീടുമി-
ബ്ഭൂതലം തന്നെപ്പകുത്തു നിങ്ങൾ
അമ്പോടു പാലിച്ചു കൊള്ളേണമിന്നിപ്പോ-
ളംബികാനന്ദനൻ ചൊല്ലി വിട്ടു.
മന്ത്രികളിങ്ങിനെ ചൊന്നതു കേട്ടിട്ടു
അന്തകസൂനു തെളിഞ്ഞു ചൊന്നാൻ.
അപ്പൻ താൻ കല്പിച്ചു കാരിയമൊന്നുമി-
ങ്ങിപ്പൊയല്ലെന്നങ്ങിനിക്ക വരാ.
മന്നവന്മാരുടെ ചിന്തിതമെല്ലാമെ
ഇന്നതെന്നല്ലൊ ധരിച്ചു നിങ്ങൾ.
സമ്മതരായുള്ള മന്ത്രികളെല്ലാരും
ധൎമ്മജൻ തന്നോടു ചൊന്നാരപ്പോൾ
ശക്തന്മാരായുള്ള കൌരവന്മാരുമി-
ത്തരമെന്നത്രെ ചൊല്ലിക്കേട്ടു
ഭൂലോകപാലനംകൊണ്ടവരിങ്ങിനെ
ചാലെപ്പറഞ്ഞു നിരത്തി നന്നായ്
ആനകളാദിയായ്മേവിനിന്നീടുന്ന
സേനകളോടു കലൎന്നു നേരെ
പുത്തനായ് നിൎമ്മിച്ച മന്ദിരം തന്നിലെ
സത്വരമാക്കിനാർ പാണ്ഡവരെ
അന്ധനായുള്ളവൻ തന്നുടെ പുത്രനായ്
ളന്തിപുരത്തിലുമവ്വണ്ണമെ.



# അദ്ധ്യായം ൧൨.



## വിദുരരുടെ ഗുണദോഷകഥനം.

പുത്രന്മാർ ചെയ്യുന്ന ദുഷ്കൎമ്മമോരോന്നെ
ചിത്തത്തിലോൎത്തു തളൎന്നു മേന്മേൽ
വേദന പൂണ്ടുള്ള മന്നവൻ തന്നുടെ
സോദരനായുള്ള ദാസീപുത്രൻ
ചാരത്തു ചെന്നങ്ങു ചൊല്ലിനിന്നീടിനാൻ
വാരുറവ, നിന്നോടു വാത്സല്യപ്പോരം
നന്ദനന്മാൎക്കു വിരുദ്ധമായ്ച്ചെഞ്ചമെ
നിന്നുടെ അഞ്ചാമടത്തുണ്ടല്ലോ
നിൽക്കുന്നു ഭൗമനും രാഹുവുമാകയാൽ
മക്കൾക്കു ദൂഷണമുണ്ടു മേലിൽ
ഈശനെപ്പോലും പിഴയ്ക്കയില്ലേതുമെ
രാശീശന്മാരുടെ കല്പിതങ്ങൾ
അൎക്കൻ തുടങ്ങിന ജ്യോതിൎഗ്ഗണങ്ങളാൽ
മുക്കണ്ണനർജ്ജരായ ദീനം ചൊല്ലാം
ദുഷ്കൃതി വേരററ മാമുനിമാർ പണ്ടു
നിഷ്കളരൂപനെ നിശ്ചയിപ്പാൻ
സേവിച്ചു ചെഞ്ചമ്മെ മേവുന്ന കാലത്തു
ദേവന്മാർ മൂവരുമൊത്തുകൂടി
നിൎമ്മലരായുള്ള മാമുനിമാരെല്ലാം
ചിന്മയരൂപനെ നിശ്ചയിപ്പാൻ

ചെങ്കനൽനേത്രന്റെ ചൊല്ലാലെ ചെഞ്ചമ്മെ
പങ്കജലോചനൻ പന്നിയായി
ഭൂതലം തന്നെയും കുത്തിയെടുത്തങ്ങു
പാതാളലോകത്തു ചെന്നു പിന്നെ
ബാലേന്ദുമൌലിതൻചാരത്തു ചെന്നിട്ടു
കാലിണ കണ്ടതില്ലെന്നു ചൊന്നാൻ.
പഞ്ചശരാരിതൻ നന്മുടി കാണ്മാനായ്
ക്രൌഞ്ചനായ്പ്പോയോരു നാന്മുഖൻതാൻ
ഒട്ടേടം ചെല്ലുമ്പോൾ വന്നു കാണായി
പുഷ്ടമായുള്ളൊരു പുഷ്പമാല
എങ്ങുന്നു വന്നു നീ എങ്ങിനെപ്പോകുന്നു
എന്നവൻ ചൊന്നതു കേട്ടനേരം
വമ്പോലും മാല താനൻപോടു ചൊന്നിതു
ശംഭുവിന്മൌലിയിന്നിന്നിങ്ങിനെ
ധാതാവു താനതു കേട്ടോരു നേരത്തു
കേതകിമാലികയോടു ചൊന്നാൻ.
അർദ്ധനിശാകരശേഖരൻമൌലിയി-
ന്നെത്ര നാളുണ്ടിങ്ങു പോന്നിതും നീ.
ചെഞ്ചമ്മെ ഞാനിങ്ങു പോന്നതിൽപിന്നെയോ-
രഞ്ചാറു നാന്മുഖന്മാർ കഴിഞ്ഞു
സ്രഷ്ടാവായുള്ളോരേ! ഒട്ടേടം ചെല്ലുമ്പോൾ
നഷ്ടമായ്പ്പോമത്രെയെന്നിങ്ങിനെ
മാലതാൻ ചൊന്നതു കേട്ടോരു നേരത്തു
ചാലെപ്പറഞ്ഞു നിരന്നു തമ്മിൽ
ഒക്ക നാം ചെന്നിനി കൈലാസം പുക്കീട്ടു
മുക്കണ്ണൻതന്നെ വണങ്ങിച്ചൊൽവു.
പുഷ്പശരാരിതൻ നന്മുടികണ്ടതി-
ന്നൊക്കമതിന്നു താൻ സാക്ഷിയെന്നും

ഇങ്ങിനെ ചൊന്നവരിങ്ങു വന്നമ്പിനോ-
ടങ്ങിനെ തന്നെ പറഞ്ഞനേരം
മിത്ഥ്യയായുള്ളതു കേട്ടോരു നേരത്തു
ക്രുദ്ധനായുള്ളോരു കാലവൈരി
വെണ്മഴുകൊണ്ടങ്ങു പോയിപ്പുറത്തുള്ളോ-
രന്മുഖംതന്നെയറുത്തുപിന്നെ
കൈതവം കൂടപ്പറഞ്ഞുനിന്നീടുന്ന
കേതകീമാലികയോടും ചൊന്നാൻ.
ആരാധിച്ചീടുവാൻ കൊള്ളായ്ക നിന്നെയി-
ന്നാദിയായ്പ്പാരിടം തന്നിലെങ്ങും.
അററുവീണീടിന നാന്മുഖൻതൻതല
അററമില്ലാതോളം കോപത്തോടെ
ക്ഷിപ്രമന്തകവൈരിതൻപാതകം
ക്ഷിപ്രമായുള്ളോരു മർമ്മംതന്നിൽ
ചാലെക്കടിച്ചു മുറുകിനിന്നീടുവോ-
ളാലസ്യമേററവുമുണ്ടായ്‌വന്നു.
സന്താപം പൂണ്ടുള്ളോരന്തകവൈരിയോ-
ടന്തണരെല്ലാരും ചൊന്നാരപ്പോൾ.
ചാരിത്രം പാലിച്ചു മേവിനിന്നീടുന്നോ-
രാരണനാരിമാർ വീടുതോറും
*അയ്യമേററീടേണം വൈകാതെ കണ്ടിപ്പോൾ
കയ്യിൽ ധരിച്ചു കപാലം തന്നിൽ
പുഷ്ടമായ് മേവുമ്പോൾ സ്രഷ്ടാവുതൻതല
പൊട്ടുന്നു വീണുപോം തേറിനാലും.
നന്മുനിമാരുടെ ചൊല്ലെല്ലാം ചെഞ്ചമ്മെ
ബ്രഹ്മഹതിദോഷം പോവതിനായ്

* ഭിക്ഷ

നിശ്ചലമായ കപാലത്തിലമ്പോടു
പിച്ചയേററീടിനാനച്ഛയോളം
പൂൎണ്ണമായ്വന്നിതോയെന്നറിഞ്ഞീടുവാൻ
തിട്ടതി പൂണ്ടങ്ങു നോക്കുന്നേരം
ദൃഷ്ടിയിൽ മേവുന്ന പാവകജ്വാലയിൽ
നഷ്ടമായ്പോയതു കാരണമായ്
താപവും പൂണ്ടു നടന്നുനിന്നീടുമ്പോൾ
ചെന്താരിൽമാതുതൻകാമുകൻതാൻ
പങ്കജം മേവുന്ന തങ്കരംകൊണ്ടങ്ങു
ചെങ്കനൽക്കണ്ണടച്ചു നേരെ
നോക്കുകയെന്നങ്ങു ചൊന്നതു കേട്ടിട്ടു
സൂക്ഷ്മമായ് നോക്കിനാൻ കാലവൈരി
വീണതു കാണായി ഭൂതലം തന്നിലെ
പൂൎണ്ണമായുള്ള കപാലമപ്പോൾ.
കണ്ടുനിന്നീടുന്ന മാമുനിമാരെല്ലാ-
മിണ്ടലും കൈവിട്ടു നിന്നു ചൊന്നാർ.
ആമ്നായം തന്നുടെ കാതലായമ്പോടു
മൂന്നായി മേവുമിമ്മൂൎത്തികൾക്കും
സാരത്തിന്നുള്ളിൽ വിളങ്ങുന്ന ദൈവതം
കാരണമായതെന്നുള്ളിൽ നണ്ണി
നിഷ്കളസേവയെച്ചെയ്തു തുടങ്ങിനാർ
നിഷ്കൃതി വേററ മാമുനിമാർ
ഇക്കഥയെല്ലാമറിഞ്ഞുനിന്നമ്പോടു
മുക്കണ്ണൻ തന്നുടെ സൂനു പണ്ടെ
ജ്യോതിഷവിദ്യകൾ ചിന്തിച്ചു ചൊല്ലിയ
ആദരവോടു പറഞ്ഞ നേരം
ക്രുദ്ധനായുള്ളൊരു മുണ്ഡശേഖരൻ
പുസ്തകമെല്ലാമെടുത്തു നേരെ

നോക്കുന്ന നേരത്തു പാതിയും ചെഞ്ചമ്മെ
തീക്കനൽകണ്ണിൽ ദഹിച്ചുപോയി.
അദ്ധാംശമായുള്ളതബ്ധിയിലാക്കിനാൻ
ക്രുദ്ധനായുള്ളൊരു കാലവൈരി.

ഷണ്മുഖൻ പണ്ടു പറഞ്ഞവയെല്ലാമെ
ഉണ്മയായ് നിന്നു പറഞ്ഞ നേരം
ലജ്ജയും പൂണ്ടങ്ങു ചൊല്ലിനിന്നീടിനാൻ
നിർജ്ജരദീർഘികാപൂണ്ണവൻതാൻ

ഭൂതലം തന്നിൽ വിളങ്ങിനിന്നീടുക
ജ്യോതിഷവിദ്യകൾ മുന്നേപ്പോലെ
ഇഷ്ടമായുള്ളതു കേട്ടൊരു നേരത്തു
തുഷ്ടനായുള്ളൊരു മന്നവൻതാൻ
ഈശ്വരൻതന്നുടെ പാദസരോജങ്ങ-
ളാശ്രയിച്ചുകൊണ്ടു വാണിരുന്നാൻ.

—***—

# അദ്ധ്യായം ൧൮.

---

## ലാക്ഷാഗൃഹദഹനം.

കന്മഷവൈരിതൻ കാരുണ്യംതന്നാലെ
നിൎമ്മലനായുള്ള ധൎമ്മജൻതാൻ
മാരുതിമുമ്പായ മന്നവന്മാരുമായ്
പാരിടം പാലിച്ചു മേവുംകാലം
വാതജൻ തന്നോടു ചൊല്ലിനിന്നീടിനാൻ
ദാസീതനൂജന്റെ ദൂതനപ്പോൾ
ശത്രുക്കളായുള്ള കൌരവന്മാരുടെ
മിത്രമായുള്ള പുരോചനൻതാൻ
ഭദ്രമായ് മേവുന്ന ഗേഹത്തിലെല്ലാരും
നിദ്രയും പൂണ്ടു കിടക്കുന്നേരം
ചുട്ടുനിന്നീടുവാൻ ഭാവിച്ചു നില്ക്കുന്നു
ദുഷ്ടമിച്ചൊന്നു തേറിനാലും
രക്ഷയായ് നിൎമ്മിച്ച പാതാളംതന്നിലെ-
ന്നക്ഷണം പൂക മറഞ്ഞുകൊൾവിൻ.
വസ്തുതയെല്ലാമെ കേട്ടോരു നേരത്തു
ശക്തനായുള്ളോരു ഭീമസേനൻ
ശത്രുവായുള്ള പുരോചനൻ താനിതിൽ
നിദ്രയും പൂണ്ടു കിടന്ന നേരം
ശ്രേഷ്ഠനായുള്ളോരു ജ്യേഷ്ഠനെത്തന്നെയും
വാട്ടമകന്നുള്ള പാൎത്ഥനേയും

നിർമ്മലന്മാരായ ബാലകന്മാരെയും
അമ്മയായുള്ളോരു കുന്തിയേയും
സുപ്തരായ്ത്തീരുന്ന നേരത്തു ചെമ്മെ
മെത്തമേൽനിന്നങ്ങെടുത്തു മെല്ലെ.
ദിവ്യമായ് നിർമ്മിച്ച മന്ദിരംതന്നെയും
പാവകദേവനു നൽകി നേരെ.
ദ്വാരത്തിൻവാതില്ക്കൽ നിർമ്മിച്ചൊരാനയെ-
ദ്ദ്വാരം തകർത്തങ്ങുകളഞ്ഞു പുക്കാൻ.
കാലം പുലർന്നു കണ്ടൊരു നേരത്തു
മാലോകർ വന്നിങ്ങു നോക്കുന്നേരം
വിസ്മയമായുള്ള മന്ദിരം ചെമ്മെ
ഭസ്മക്കുന്നായിട്ടു കാണായ്‌വന്നു.
കുന്തീതനുജന്മാർ വെന്തുപോയെന്നിട്ടു
സന്തോഷം പൂണ്ടുള്ള കൌരവന്മാർ
ആനന്ദബാഷ്പത്തെ തൂകിത്തുടങ്ങിനാർ
ദീനതകൈക്കൊണ്ടു തോന്നുംവണ്ണം
സന്താപം പൂണ്ടു തളർന്നു നിന്നീടിന
കുന്തിതൻചാരത്തു ചെന്നു മെല്ലെ
ചിത്തവിഷാദത്തെ പോക്കിനിന്നീടിനാ-
നുത്തമനായുള്ള ചേടിപുത്രൻ
പാതാളം കൈവിട്ടു മാരുതനന്ദനൻ
പാരാതെ പോയൊരു കാനനത്തിൽ
പുക്കൊരു നേരത്തു മന്നവർ നാൽവരും
ഉൾപ്രീതി വേററ കുന്തിതാനും
യാനംകൊണ്ടുണ്ടായ ദീനത്തെപ്പോക്കുവാ-
നാനന്ദനിദ്രയെ പൂണ്ടനേരം

ഹിഡുംബവധം.

ഹന്താവായുള്ള ഹിഡിംബനങ്ങേററവും
സന്തോഷം പൂണ്ടു പറഞ്ഞാനപ്പോൾ
മാനുഷന്മാരുടെ നന്മണമുണ്ടിന്നു
കാനനം തന്നിന്നു പൊങ്ങുന്നെന്നാൻ
സോദരിയായ നീ വൈകാതെ കൊണ്ടുവ-
ന്നോദനമായിട്ടു നൽകവേണം.
ജ്യേഷ്ഠൻതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
വാട്ടമകന്ന ഹിഡിംബിയപ്പോൾ
അല്ലിനെ വെല്ലുന്ന തന്നുടെ കാന്തിയെ
മെല്ലെ മറച്ചുടൻ മായത്താലെ.
പഞ്ചശരങ്ങളംതൻനെഞ്ചകം പൂകയാ-
ലഞ്ചാതെ ചെന്നങ്ങു നിന്നു ചൊന്നാൾ.
ഒട്ടുനാളുണ്ടു ഞാൻ കാമിച്ചുപോരുന്നു
പൊട്ടനെപ്പോലെ വനത്തിലെല്ലാം
ഇഷ്ടനായുള്ളൊരു കാമുകനില്ലാഞ്ഞു
തിട്ടതി പൂണ്ടു ഞാൻ മേവുംകാലം
മാരനുനേരായ നിന്നെയിന്നൊന്നുടെ
ചാരത്തു കണ്ടതു ഭാഗ്യമെന്നാൽ
മാനുഷന്മാരെ ഭുജിച്ചുനിന്നീടുന്ന
മാപാപിതന്നുടെ ചൊല്ലിനാലെ
ചെഞ്ചോര കാമിച്ചു വന്നൊരു ഞാനിപ്പോൾ
പഞ്ചശരാർത്തി മുഴുക്കയാലെ
ചേണുററു മേവുന്ന നിന്നുടെ വാമലർ
തേനുമുണ്ടീടുവാനിച്ഛിക്കുന്നേൻ.
അംഗജമാൽ പിണഞ്ഞാർത്തയാമങ്ങവ-
ളിങ്ങിനെ ചൊന്നതു കേട്ടനേരം

കോപിച്ചു ചൊല്ലിനാൻ മായതനന്ദൻ
പേ പറഞ്ഞീടാതെ ബാലികേ! നീ
ശാരികാതന്നോടങ്ങാൻ ചൊന്ന ചെഞ്ചമ്മ
ചേരുന്ന കാലമാസ്സന്നിതോ? താൻ
മാനിനീമാരഹോ? പുംസരോടിങ്ങിനെ
മാനവും കൈവിട്ടു ചൊല്ലുമാറു
പാരിടം തന്നിലെ നാരിമാർ കേൾക്കുമ്പോൾ
പോരായ്മയില്ലയോ? ചൊല്ലു തോഴി!
ഭാഷണമായുള്ള വേലയിന്നെത്രയും
ദൂഷണമായിട്ടു തോന്നുന്നാകിൽ
അന്യരായ്‌മേവുന്ന കാമുകന്മാരെപ്പോ-
യന്വേഷിച്ചീടുകയെന്നേ വേണ്ടൂ.
എന്നതു കേട്ടുള്ളോരാ സുരനാരിതാൻ
ഖിന്നതയേററവും പൂണ്ടു ചൊന്നാൾ.
ഉഗ്രതയേററവും പൂണ്ടുനിന്നീടുന്നൊ-
രഗ്രജനുണ്ടെനിക്കുള്ളവൻതാൻ
ഞാനങ്ങു ചെല്ലുവാൻ വൈകിനിന്നീടുകിൽ
മാനവും പൂണ്ടിങ്ങു വന്നു നേരെ
നിന്നെയും നിന്നുടെ സോദരന്മാരെയും
കൊന്നങ്ങു തിന്നീടും തേറിനാലും
എന്നെ നീ വൈകാതെ കൈപിടിച്ചീടുകിൽ
നിന്നുടെ ഹാനി വരാതെ കൊള്ളാം.
മാരമാൽ പൂണ്ടുവളിങ്ങിനെ ചൊന്നതു
മായതനന്ദനൻ കേട്ടു ചൊന്നാൻ.
ഉഗ്രനായുള്ളൊരു ദാനവൻ വന്നിങ്ങു
നിഗ്രഹത്തിന്നു തുനിഞ്ഞു നേരെ
എന്നെയുമെന്നുടെ സോദരന്മാരെയും
തിന്നുമുടിക്കിലും നിന്നെയിപ്പോൾ

ഗാന്ധർവ്വമായിട്ടു കൈപിടിച്ചീടുമെ–
ന്നാന്ധ്യമെത്തക്കാലേണതില്ല ചൊല്ലാം.
എന്നതു കേട്ടോരു രാക്ഷസനാരിതാൻ
മുന്നോതിലോരാം തളർന്നു മേന്മേൽ
വേവുററുനിന്നുള്ളൊരുള്ളവുമായിട്ടു
പോവാനും വല്ലാതെ നിന്നനേരം
പൈപെരുത്തീടിന മാനവനായകൻ
വായും പിളർന്നങ്ങു വന്നണഞ്ഞാൻ.
മാററാനായുള്ളൊരു ഭീമനെക്കണ്ടിട്ടു
ഏററം കരുത്തു പിണഞ്ഞ നേരം
മുഷ്കരനാമവൻതന്നെയും മാരുതി
കൈക്കീഴിലിട്ടു ഞെരിച്ചു കൊന്നാൻ.
ദുഷ്ടൻതൻനാശത്തെക്കേട്ടോരു നേരത്തു
ഞെട്ടിയുണർന്നുള്ള പാണ്ഡവന്മാർ
മൂക്കിന്മേൽ കൈവെച്ചു നോക്കിനിന്നെത്രയും
ദീർഗ്ഘമാശ്ശീത്തു പറഞ്ഞാരപ്പോൾ
ഭ്രാന്തരെപ്പോലെ നീയിങ്ങിനെയോരോന്നേ
താനേതോന്നിയായിട്ടു കാട്ടുന്നാകിൽ
വൈരികളോർന്നു കൈവന്നുകൂടുന്ന
വേലകളെന്നേ ഞാൻ ചൊല്ലാവല്ലു.
വന്മദം പൂണ്ടുള്ള ഭീമനോടിങ്ങിനെ
ധർമ്മസുതാദികൾ ചൊന്നനേരം
പിച്ചകബാണങ്ങളേല്ക്കയാലെത്രയു–
മുൾച്ചൂടു പൂണ്ടൊരു രാക്ഷസിതാൻ
കാലന്റെ സൂനുതൻമാതാവെ വന്ദിച്ചു
മാലിന്നു വന്നുള്ള മൂലം ചൊന്നാൾ
കുന്തിതാനാവിന്നോടങ്ങവൾ ചിന്തിത–
മെല്ലാമറിഞ്ഞു പറഞ്ഞു നേരെ

വാതജനായുള്ള സൂനുവെ നോക്കിയ-
ങ്ങാദരവോടു പറഞ്ഞ നേരം
പാരാതെ ചെന്നങ്ങു ചൊല്ലിനിന്നീടിനാൻ
ഭാരതം നിർമ്മിച്ച മാമുനിതാൻ
യാചിച്ചുനിന്നോരു നാരിയെയിന്നിവൻ
വാശിയും കൈവിട്ടു വേട്ടുകൊണ്ടാൽ
ദേവകൾക്കൊന്നുടെ നന്ദനൻ തന്നുടെ
ജീവനു രക്ഷയായ്‌വന്നുകൂടും
ശ്രേഷ്ഠമായുള്ളതു കേട്ടോരു നേരത്തു
പെട്ടെന്നു ചെന്നവൻ കൈപിടിച്ചാൻ
അക്ഷണം വേണ്ടുന്ന കർമ്മവും ചെയ്തവൻ
രാക്ഷസിയോടു രമിച്ചു കാലം
പുത്രനായ്‌വന്നു പിറന്നുനിന്നീടിനാ-
നുത്തമനായ ഘടോൽക്കചൻതാൻ
പണ്ടു സുകേശന്റെ ശൈശവനായോരന്നെ
കണ്ടുനിന്നീടിന പാർവ്വതിതാൻ
പെറവുനിന്നീടുമ്പോൾ രാക്ഷസരെല്ലാർക്കും
മുറവുകയെന്നുമെന്നിങ്ങിനെ
ചാലവേ കൊടുത്തൊരു നൽവരം കാരണം
ബാലകവേഷത്തെ കൈവെടിഞ്ഞാൻ
പുത്രനെക്കണ്ടുനിന്നാനന്ദിച്ചീടുന്നോ-
രത്തമാതാവും തെളിഞ്ഞു ചൊന്നാൾ
തീർത്ഥത്തിനായിട്ടു ഞങ്ങളിന്നെല്ലാരും
യാത്രതുടങ്ങുന്നതെന്നാലിപ്പോൾ
മേന്മേൽ വളരുന്ന ലോകരെപ്പാലിച്ചി-
ട്ടമ്മാമൻതന്നുടെ കോട്ട തന്നിൽ
ഖിന്നത കൂടാതെ അമ്മാമൻ ചാരത്തു
നിന്നു വിളങ്ങുക പൈതലേ! നീ

ശത്രുക്കളായുള്ള കൌരവന്മാരുമായ്
യുദ്ധമുണ്ടായ്‌വരും മേലിലെന്നാൽ
പാരാതെ വന്നു തുണച്ചുനിന്നീടേണം
വീരനായുള്ളോരു ബാല! യെന്നും ചൊല്ലി
ശാലിഹോത്രനെന്ന മാമുനിതന്നുടെ
ശാലയിൽ ചെന്നങ്ങു പുക്കു പിന്നെ
കററച്ചിടയും ധരിച്ചുനിന്നമ്പോടു
തെറെറന്നു വല്ക്കല പൂണ്ടു നന്നായ്
ബ്രാഹ്മണവേഷത്തെക്കൈക്കൊണ്ടന്നമ്പോടു
വീരന്മാരൈവരുമമ്മതാനും
മാഴ്കാതെ ചെന്നങ്ങു പുക്കുനിന്നീടിനാ-
രേകചക്രയെന്ന ഗ്രാമം തന്നിൽ
ധന്യയായേല്വുമന്നൊരാരണൻതന്നുടെ
മന്ദിരം തന്നിലെ മേവുമന്നാൾ
ചൊൽക്കൊണ്ടു മേവുന്ന പാണ്ഡവരൈവരും
ഭിക്ഷയേറ്റുണ്ടാക്കിയോരോദനത്തെ
അമ്മതാനമ്പോടു ഭീമന്നു നൽകിനാൾ
ചെമ്മേ പകുത്തതിൽ പാതി നേരെ
മററുള്ള മക്കളും താനുമായമ്പോടു
തെറെറന്നു പാതികൊണ്ടുണ്ടുകൊണ്ടാർ
കോകിലവാണിക്കും പുത്രന്മാർ നാല്വർക്കും
ആഗളപൂരിതമായി മേന്മേൽ
വീരനായുള്ളൊരു മാരുതപുത്രനു
പാരണ മാത്രമായേല്വുമല്ലൊ.
അന്നൊരുനാളങ്ങു ഭോജനം വാങ്ങുവാൻ
മന്നവരൈവരും പോയനേരം
കുന്തിതാനമ്പോടു മേവിനിന്നീടുന്നോ-
രന്തണൻ തന്നുടെ മന്ദിരത്തിൽ.

## ബകവധം.

ഘോരനായുള്ളൊരു ദാനവൻ ചൊല്ലാലെ
പാരാതെ വന്നൊരു ദൂതനപ്പോൾ
കെല്പനായുള്ള ബകാസുരനായിട്ടു
കല്പിച്ചുനിന്നു പറഞ്ഞു നേരെ.
ചാലെ വളർന്നൊരു ചാട്ടിൽ നിറച്ചങ്ങു
കാലത്തു കൊണ്ടുപോയ് നൽകകെന്നാൻ
ദൂതൻതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
വേദന പൂണ്ടൊരു വിപ്രപത്നി
പാരിടം തന്നിലെ വീണങ്ങു കേഴുമ്പോൾ
പാരാതെ ചൊല്ലിനാൾ കുന്തിദേവി.
ദൂതൻതാൻ വന്നിങ്ങു പോയതിൽപിന്നെ നീ
വേദന കോലുവാനെന്തുമൂലം
എന്നതു കേട്ടുള്ള ബ്രാഹ്മണനാരിതാൻ
ധന്യയായുള്ളവളോടു ചൊന്നാൾ.
ഭീമനായുള്ളൊരു രാക്ഷസൻ ഞങ്ങളി-
ഗ്രാമത്തിൽ ചാരത്തെക്കാനനത്തിൽ
അന്നന്നു വന്നിങ്ങു കൊന്നുകൊന്നങ്ങവൻ
തിന്നു മുടിച്ചു നശിപ്പിക്കയാൽ
കുന്നോളം ഭോജനം നിർമ്മിച്ചു ചെഞ്ചെമ്മെ
നന്നായി നല്ലൊരു ചാട്ടിലാക്കി
പാഴനായുള്ളൊരു ദാനവവീരനു
കോഴ നൽകീടേണം നാളുതോറും
ഭോജനം നൽകുവാനില്ലാഞ്ഞതല്ലയെൻ-
വേദനയായതു ചൊല്ലാമെല്ലൊ.
ചാട്ടോടു ചോറ്റുള്ള പോത്തുകൾ തന്നെയും
വാട്ടമകന്നുള്ള ഭോജനവും

അക്ഷണം കൊണ്ടങ്ങു ചെന്നവൻതന്നെയും
ഭക്ഷിച്ചുകൊള്ളും മദ്ദാനവൻതാൻ.
ഒന്നൊരുനാളല്ലല്ലോയെന്നുടെ മക്കളെ-
ക്കൊന്നു ഭുജിച്ചതിമ്മഹാപാപി താൻ.
വൃദ്ധനായുള്ളൊരു ഭർത്താവുമിന്നൊരു
പുത്രനമെന്നിയെയില്ലതാനും
ഭർത്താവു പോകിലൊ പുത്രനില്ലാശ്രയം
പുത്രനോ ശൈശവകാലമെല്ലോ.
പാരമെത്ര കൊണ്ടുപോയ് നൽകിനിന്നീടുവാ-
നാരെയും കാണുന്നതില്ലംബികെ ഞാൻ.
എന്നതുകേട്ടൊരു കുന്തിതാനമ്പോടു
ഖിന്നയായുള്ളവളോടു ചൊന്നാൾ.
ഏറ്റവുമെന്നുടെ പുത്രന്മാരങ്ങതിൽ
കൈബലം പൂണ്ടുള്ള ഭീമസേനൻ
വമ്പനായുള്ളൊരു ദാനവൻമുമ്പില-
ങ്ങമ്പോടു കൊണ്ടുപോയ് നൽകുമല്ലോ.
തുഷ്ടയായുള്ളവളെന്നതു കേട്ടിട്ടു
ഇഷ്ടനായുള്ളവൻ താനുമായി
കന്നോളം ഭോജനം നിർമ്മിച്ചു ചെമ്മെ
നന്നായി നല്ലൊരു ചാട്ടിലാക്കി
ധന്യങ്ങളായുള്ള വ്യഞ്ജനജാലങ്ങ-
ളൊന്നൊന്നെ കൊണ്ടു നിറച്ച നേരം
അംബതാൻചൊല്ലാലെയന്നിലം പൂകിനാൻ
വന്മദം പൂണ്ടുള്ള ഭീമസേനൻ.
പുഷ്ടമായുള്ളൊരു ഭോജനം കണ്ടിട്ടു
തുഷ്ടനായ് ചെന്നങ്ങു തേരിലേറി.
ഉണ്ടുണ്ടു ചെല്ലുന്ന മാരുതപുത്രനെ
കണ്ടൊരു ത്രൈലോകകണ്ടകൻതാൻ

വണ്ണം തിരണ്ടൊരു മാരുവേഗക്കൈക്കൊണ്ടു
തിണ്ണമങ്ങനെയൊന്നടിച്ചു നേരം
ചീർത്തൊരു രോഷത്താൽ മാരുതനന്ദനൻ
ദോസ്ഥലംകൊണ്ടതു താങ്ങി മെല്ലെ
മാററാനായുള്ളൊരു ദാനവവീരനോ-
ടേററം ചിരിച്ചു പറഞ്ഞാനപ്പോൾ.
ശക്തനായുള്ളൊരു വിപ്രകുലാന്തക
സത്രുത്തെ കൊല്ലുവാനെന്തുമൂലം.
ഉണ്ടൊരു ചോറുമങ്ങെന്നായുമൊന്നിച്ചി-
ട്ടുണ്ടുകൊള്ളാമെല്ലാം എന്നു ചോതം.
ഇങ്ങിനെ ചൊല്ലിയണഞ്ഞു ചെന്നവനോട്ട
തുംഗനായുള്ളൊരു ദാനവനെ
തീച്ചാതിശീടിന കണ്ണമായ് ചെന്നപ്പോൾ
പാർശ്വത്തിൽ വെച്ചു ഞെരിച്ചു കൊന്നാൻ.
ദീനത വേറിട്ട വേദിയരെല്ലാരും
ദാനവവീരനു നൽകുംവണ്ണം
ഓദനമമ്പോടു നൽകിനിന്നീടിനാർ
വാതതനൂജനു വാഴ്ത്തിനോടെ.
സന്താപം കൂടാതെ മന്നവരൈവരും
ചെന്താമരക്കണ്ണൻതന്നെ നണ്ണി
ധന്യമാരേഷുവന്നൊരന്നിലംതന്നിലെ
നിന്നു വിളങ്ങിനാർ നീതിയോടെ.

# അദ്ധ്യായം ൧൯.

---

പാഞ്ചാലീസ്വയംവരം.

ഉത്തമനായുള്ള പാഞ്ചാലൻതന്നുടെ
പുത്രിയായുള്ളൊരു കന്യകതാൻ
ചാലെ വളൎന്നു ചമഞ്ഞുതുടങ്ങിനാൾ
ബാലേന്ദു നാൾതോറുമെന്നപോലെ.
ശ്യാമളകാന്തി കലൎന്നിന്നൊത്തുയും
കോമളമായൊരു പൂവൽമേനി
വാരുററ പൂമലർ പൂണ്ടുനിന്നീടുമ-
ക്കാർകുഴൽതന്നുടെ കാന്തി കണ്ടാൽ
താരങ്ങൾതന്നുടെയങ്കുരം പൂണ്ടുള്ള
കാർമേഘജാലങ്ങളെന്നു തോന്നും
കാർകുഴൽതന്നിലലങ്കരിച്ചീടിന
താർമധുവുണ്ടു മദിച്ചു മേന്മേൽ.
സന്തതം മേവുന്ന വണ്ടിണയെന്നത്രെ
കുന്തളകാന്തിയെച്ചൊല്ലിക്കൂടൂ.
ആനനം തന്നോടു നേരായിപ്പോരുവാൻ
ഞാനിന്നു പോരായെന്നുള്ളിൽ നണ്ണി
ശങ്കിച്ചു പാതി മറഞ്ഞുനിന്നീടിന
തിങ്കൾതാനത്രെയെന്നുന്നിടലാം.
മാലോകരുള്ളത്തിൽ മാൽപെടുത്തീടുന്ന
ബാലപ്പോർകൊങ്കകൾ പൊങ്ങുന്നേരം

പാരാതെ ചെന്നു പിണങ്ങിനിന്നീടുന്ന
വാരിജബാണനെ വെന്നുകൊൾവാൻ
തെണ്ടിവെച്ചീടിന ചാപമെന്നിങ്ങിനെ
കൊണ്ടാടിച്ചൊല്ലാമച്ചില്ലി കണ്ടാൽ.
മേളമെന്നു ചൊല്ലുകിൽ വേലിന്നു മീനമാം
വേലെങ്കിൽ മാനിന്നുമവ്വണ്ണമേ
അംഗനാതന്നുടെ കൺമുന കാരണം
തങ്ങളിൽ നിന്നു കയർത്തീടാവ്വാൻ
കന്ദർപ്പൻതന്നുടെ ബാണങ്ങളെന്നോ ഞാൻ
കൺമുനതന്നെയിന്നറിഞ്ഞു.
ഗണ്ഡസ്ഥലങ്ങളിൽ മിന്നിനിന്നീടുന്ന
കർണ്ണപാശങ്ങൾതൻകാന്തി കണ്ടാൽ
തോയജബാണൻതാനാട്ടിനിന്നീടുന്നൊ-
രൂയലെന്നിങ്ങിനെ ചൊല്ലാമത്രെ.
നീടുറ്റുനിന്നുള്ള ചോരിവാ കണ്ടിട്ടു
കേടറ്റ ചെന്തൊണ്ടിയെന്നു നണ്ണി.
മണ്ടിവന്നീടുന്ന പൈങ്കിളിതന്നുടെ
ചുണ്ടെന്നു ചൊല്ലാമന്നാസ കണ്ടാൽ
ചെന്തൊണ്ടിവായതിൽ ചെന്നുനിന്നീടുന്ന
ദന്തങ്ങൾ കണ്ടുമെന്നല്ലാ പോയ്
അംബുധിതന്നിൽ മറഞ്ഞുനിന്നീടുന്നു
വെണ്മ കലർന്നുള്ള നന്മണികൾ.
ആനനം തന്നുടെ കാന്തിയെ വാഴ്ത്തുവാ-
നാവതല്ലേതുമെയെന്നാലിപ്പോൾ
നന്മൊഴിയായൊരു പീയൂഷവാരിധി
ചെമ്മെ നികന്നൊരു ത്തുൾക്കനാൽ
തിങ്കളെന്നുള്ളൊരു ശങ്കയുണ്ടുള്ള തി-
ലങ്കരിച്ചീടുന്ന ഫാലമിപ്പോൾ.

ശ്വേതമായുള്ളൊരു പക്ഷത്തിലല്ലൊ താൻ
ശീതാംശുവിന്നു വിളക്കമേറൂ.
കൃഷ്ണാതൻപുഞ്ചിരിച്ചന്ദ്രികയ്ക്കൊന്നുമെ
കൃഷ്ണപക്ഷത്തിലും ഭേദമില്ലെ
അംബുധിതന്നിൽ വിളങ്ങിനിന്നീടുന്ന
കംബുതാനന്നെമ്പാടു പണ്ടു പണ്ടെ
പങ്കജലോചനൻതൻകരമായുള്ള
സങ്കേതംതന്നിലിരുന്നുകൊണ്ടു
തങ്ങിനേർവാണീതൻകണ്ഠത്തെപ്പേടിച്ചു
മങ്ങിപ്പോയെന്നതങ്ങിന്നറിഞ്ഞു
മാലോകരുള്ളത്തിൽ മാൽപെടുത്തീടുന്ന
മാരൻതന്മാനസം ബന്ധിപ്പാനായ്
സ്വാമിയായുള്ളൊരു നാന്മുഖൻ നിർമ്മിച്ചു
ദാമങ്ങളത്രെയക്കൈകൾ കണ്ടാൽ.
പങ്കജകോരകം കൊങ്കകളെന്നതൊ
ശങ്കയുംകൂടാതെ ചൊല്ലാമെല്ലൊ
കാമുകന്മാരുടെ കണ്ണുകളായൊരു
കാർവണ്ടു ചേരുമോ? അല്ലയാകിൽ
കാളിമപൂണ്ടുള്ള രോമാളിതന്നെ
മേളമാണീടും മുകൾപ്പരപ്പിൽ
കൂടികലന്നു വിളങ്ങിനിന്നെത്രയും
കേടററു മേവുന്ന കാന്തി കണ്ടാൽ
തുമ്പികൈ താഴ്ത്തങ്ങു പാദത്തിൽ മേവുന്ന
കുംഭീന്ദ്രമസ്തകമെന്നു തോന്നും
നേരിട്ടുനിന്നൊരു നാഥൻ തന്നോടു
പോരാതെ ചെന്നു പിടിച്ചുകൊണ്ടു

തേർത്തടമെന്നത്രെ തോന്നിനിന്നീടുന്നു
ചിത്തജഘനത്തെയോർത്തോറും [ന്നാ—
പൊൽത്താരിൽബാണൻതാനാഭിയിൽ ദേവ്യ—
രാധാനമണ്ഡപം ചേർന്നുനിന്ന
പൊൽക്കമ്പംതന്നെയെന്നൂരുക്കൾതന്നെയി—
ന്നാർക്കവും കൂടാതെ ചൊല്ലാമെല്ലൊ.
വശ്യമായ്മേവുന്ന മന്ത്രത്തെ ധ്യാനിപ്പാ—
നിഷ്ഠയിൽ നിർമ്മിച്ച മാലകളെ
വെച്ചുനിന്നീടുന്ന ചെപ്പുകളെന്നത്രെ
നിശ്ചയിച്ചീടുമിജ്ജനങ്ങളെ.
കേതകീപുഷ്പവും കേകിതൻകണ്ഠവും
ചൂതശരൻ തന്റെ തൂണീരവും
സന്തതം വന്നു വണങ്ങുമാറേറ്റവും
ചന്തം തിരണ്ടുള്ള ജംഘകളും
കല്പകം തന്നിലങ്ങൾച്ചൂട നൽകുന്ന
തൽചരണങ്ങൾതൻ ഭംഗികളും
നാളീകം തന്റെ ദളങ്ങൾ വന്നെപ്പൊഴും
കാൽ പിടിച്ചീടുന്ന കാൽവിരലും
വെൺമുത്തു നേരൊത്ത തൂനഖഭംഗിയും
നിർമ്മലമെന്നെ ഞാൻ ചൊല്ലുന്നിപ്പോൾ
ഇങ്ങിനെയോരോരോ മംഗലകാന്തികൾ
തിങ്ങിനിന്നീടുന്നക്കന്യകാതാൻ
ചങ്ങാതിമാരായ ബാലികാമാരുമായ്
ഗംഗയിൽ ചെന്നു കുളിച്ചു നന്നായ്
കന്നികൾക്കുള്ള വ്രതങ്ങളെപ്പിന്നെന്ന—
ങ്ങൊന്നൊന്നെ നോറ്റു ചിലങ്ങുംകാലം
കാമനും ചെന്നു കുളുർത്തുതുടങ്ങിനാ—
നോമലെന്നുള്ളേ ചിന്തിയാതെ

കോലവും ചാലെ മെലിഞ്ഞുതുടങ്ങീതു
*ശീലവും വേറൊന്നായ്‌വന്നുകൂടി
കൂരിരുളായൊരു കഞ്ചുകംതന്നിൽ പോ-
യാരുമേ കാണാതെ നിന്നുകൊള്ളും
ചങ്ങാതിമാരായ ബാലികമാരിലും
സംഗമില്ലേതുമേ മുന്നേപ്പോലെ
ഇങ്ങിനെ കണ്ടോരു ബാലികമാരെല്ലാം
തങ്ങളിൽ കൂടിപ്പറഞ്ഞാരപ്പോൾ
മാക്ഷീകവാണീതാൻ മാരൻതന്നമ്പിനു
ലാക്കായി വന്നു ചമഞ്ഞുകൂടി
ധന്യനായുള്ളോരു മന്നവൻ തന്നിലെ
ചെന്നിവൾ മാനസം ചേൎച്ചു പൂക
അന്നന്നു വന്നിങ്ങു യാചിച്ചുപോരുന്ന
മന്നവരാരിലുമല്ല താനും
മച്ചകം തന്നിൽ പുക്കിരിപ്പൂതൊടങ്ങിവ-
ളിപ്പൂയിൽ നേരെയുറങ്ങുന്നേരം
ചെൽക്കണ്ണിമാരുടെ കണ്ണുകൾക്കെല്ലാമെ
പാൽക്കുഴമ്പായുള്ള പാൎത്ഥൻതന്നെ
എന്നുടെ കാന്തനായ് നല്കേണമെന്നങ്ങു
തന്നുടെ കൈകളും കൂപ്പി നന്നായ്
കണ്ണിലിണങ്ങുമുറക്കം കലൎന്നങ്ങു
തന്നിലെ ചൊല്ലുന്നോൾ മന്ദം മന്ദം
ഇങ്ങിനെ ചൊല്ലിയമ്മങ്കമാരെല്ലാരും
തങ്ങളിൽ നോക്കിച്ചിരിക്കുന്നേരം
ഇഷ്ടമായുള്ളൊരു ദൃഷ്ടമാരെന്നിട്ടു
കഷ്ടത പൂണ്ടുള്ള കന്യകാതാൻ

* സ്വഭാവം; ശീലം.

പെട്ടന്നു ചെന്നങ്ങു ചാരത്തു മേവുന്ന
കെട്ടകം തന്നിൽ മറഞ്ഞുകൊണ്ടാരം
കാമനായായി വളർന്നിന്നിട്ടമ-
ന്നുമന്ദഹാസമനോരമൻ താൻ
അംഗജതാപമാഴ്ത്തുവുന്ന വാരിയി-
ലിങ്ങിനെ മുങ്ങി വിളങ്ങിനാൻ.
ബാലികാതന്നുടെ മംഗലം കൊള്ളുവാൻ
കാലമണഞ്ഞുതെന്നുള്ളിൽ നണ്ണി
നന്മതിൽ ഗോപുരം മാളികജാലവും
പൊന്മയമായിട്ടു നിർമ്മിപ്പിച്ചാൻ.
മുത്തുകൾകൊണ്ടു പട്ടുന്നിന്നോത്രയും
ചിത്രമായുള്ളോരു ചിത്രങ്ങളും
ചേണുറ്റുനിന്നുള്ള തൂണുകളെല്ലാമെ
മാണിക്യംകൊണ്ടു കടഞ്ഞു തീർത്തു
മുത്തുകൾകൊണ്ടു വിതാനങ്ങൾ തൂക്കിനാൻ
രത്നങ്ങൾകൊണ്ടുമങ്ങൊപ്പുന്നമെ
പക്ഷിയെപ്പോലെ ചമച്ചുനിന്നീടിനാ-
നക്ഷവും ബന്ധിച്ചു ദീക്ഷയോടെ
മുപ്പുരവൈരിതൻ കോദണ്ഡം തന്നോളം
കെല്പു പുലമ്പിന വില്ലുമന്നും
ഉച്ചമായുള്ളൊരു കമ്പത്തിൻ ചാരത്തു
വെച്ചങ്ങു പൂജിച്ചാൻ വില്ലുമന്നും.
തോരണം തൂക്കിനാരാശകൾ നാലിലും
ഭേരിതൻനാദവും പൂരിപ്പിച്ചാൻ.
വേളിയുണ്ടെന്നതു കേട്ടോരു നേരത്തു
ഭൂലോകം തന്നിലെ ലോകരെല്ലാം
തന്നുടെ തന്നുടെ മാനിനിമാരുമായ്
വന്നുതുടങ്ങിനാർ മന്ദം മന്ദം.

ആരണ്യപർവ്വത്തെക്കേളുടന്നീടിന
ഭാരതന്മാരുമങ്ങനെതാനും.
ഏകചക്രത്തിലെ വിപ്രന്മാരായിട്ടു
മാഴ്കാതെ കഴിഞ്ഞു പോകുന്നേരം
വേദത്തെപ്പണ്ടു പകുത്തു നിന്നീടുന്ന
വ്യാസമഹാമുനിതന്നെക്കണ്ടാർ.
മാനസംകൊണ്ടങ്ങറിഞ്ഞുനിന്നന്യോന്യ-
മാനന്ദിച്ചെല്ലാരും പോകുന്നേരം
ചാരുവായുള്ളോരു ദ്രൗപദി തന്നുടെ
പൂർവ്വജന്മത്തിലെ വർത്തമാനം
കല്യനായുള്ളോരു പാർത്ഥന്മാർ കേൾപ്പാനായ്-
ച്ചൊല്ലിത്തുടങ്ങിനാനാമുനിതാൻ.
ശാന്തനായുള്ളോരു മാമുനിതന്നുടെ
കാന്തയായുള്ള ദിക്കന്യാ മുന്നം
നൈഷ്ഠികമായപതിവ്രതയായവൾ
വാട്ടമകന്നു വിളങ്ങും കാലം
അല്പമായുള്ളോരു പാപത്തെയെല്ലാമെ
മുല്പാടു തീർപ്പതിന്നോർത്ത നേരം
വണ്ണം തിരണ്ടോരു പുണ്ണുകളുണ്ടായി
തിണ്ണമെഴുന്ന ചലത്തൊടുമപ്പോൾ
പൊട്ടിവിരിഞ്ഞവയോരോന്നിൽ നിന്നങ്ങു
ദുഷ്ടമായുള്ള * വഴമ്പു തൂകി
തിട്ടതി പൂണ്ടോരു ജായതാനൻപോടു
ഒട്ടുവും മുടക്കാതെ നാളുതോറും
ലാളനംചെയ്തവൻ തന്നുടെ ദേഹത്തെ
ക്ഷാളനംചെയ്തു വളർത്തിനാനായ്

---

* ചലം.

ഈശ്വരൻ തന്നുടെ പാദസരോജങ്ങ-
ളാശ്രയിച്ചുപോട്ട മേവുംകാലം
ഊണിന്നു ചെന്നങ്ങിരുന്നൊരുനേരത്തു
ക്ഷീണനായുള്ളൊരു മാമുനീതാൻ
കൈവിരലങ്ങു മുറിഞ്ഞങ്ങു വീണിതു
ദിവ്യമായുള്ളൊരു ഭോജനത്തിൽ
വണ്ണം തിരണ്ട പുഴുക്കളും പിഞ്ഞവും
തിണ്ണം ചൊരിഞ്ഞിതതിൻപിന്നാലെ
ഉല്ലാസം പൂണ്ടവനോദനം വെണ്ണുവാൻ
വല്ലാതെ നിന്നതു കണ്ട നേരം
ഭിന്നമായ്ത്തീർന്നൊരു കൈവിരൽതന്നെയും
പിന്നാലെ വീണ പുഴുക്കളെയും
ദുഷ്ടമായുള്ളൊരു ലോഹിതന്തന്നെയും
പെട്ടന്നു ചെന്നു തുടച്ചുനീക്കി
ശിഷ്ടമായുള്ളൊരു ഭോജനം ചെമ്മെ
തുഷ്ടമായുണ്ടതു കണ്ട നേരം
തുഷ്ടനായുള്ളൊരു മാമുനി ചൊല്ലിനാ-
നിഷ്ടമായുള്ള വരത്തെയിനി
ചൊല്ലിനിന്നീടുകയെന്നതു കേട്ടിട്ടു
വല്ലഭയാമിവൾ താനും ചൊന്നാൾ
ഇഷ്ടമായുള്ളതോ രോഗവും കൈവെടി-
ഞ്ഞിഷ്ടനായുള്ളൊരു നീയുമായി
ഗാഢം പുണർന്നനംഗജലീലതൻ-
പ്രൗഢിമയേറുക തേറിനാലും.
ജായതാനിങ്ങിനെ ചൊന്നതു കേട്ടിട്ട-
ങ്ങായാസം തീർത്തു മഹാതപസ്വി
കാമിനീ നിന്നുടെ വാഞ്ഛിതം പൂരിപ്പാൻ
കാമവിലാസങ്ങളുണ്ടു മേന്മേൽ

ഒട്ടനാളിങ്ങിനെ ചെന്നോരു കാലത്തു
ഇഷ്ടയായുള്ളവളോടു ചൊന്നാൻ.
ഭോഗങ്ങൾ കൈവിട്ടു യോഗങ്ങൾ പൂരിപ്പാൻ
പോകുന്നേൻ ഞാനിനിയെന്നിങ്ങിനെ
ചാലെത്തുനിന്നൊത്തു നിന്നാളു കണ്ണിട്ടു
ചേലതന്മൂല പിടിച്ചു ചൊന്നാൾ.
വൻകനിവാണ്ടുള്ളോരെന്നെ നീയിങ്ങിനെ
പങ്കജബാണന്നു തീർത്തിട്ടു
പോവതിനെന്നും വഴങ്ങുകയില്ലെന്നു
ദേവിതാൻ ചൊന്നതു കേട്ട നേരം
ശാപത്തെത്തന്നെയും നൽകിനിന്നീടിനാൻ
കോപിച്ചു പിന്നെയും മാമുനിതാൻ
ധന്യയായുള്ളോരു കന്യകയായിട്ടു
മന്നിടംതന്നിൽ പിറന്നു മേന്മേൽ
കോമളരായുള്ള കാമുകന്മാരുമായ്
കാമവിലാസങ്ങൾ കോലുകെന്നാൻ.
വൃത്തിതൻനാശത്തെക്കേട്ടോരു നേരത്തു
ചിത്തവിഷാദവും പൂണ്ടിവൾതാൻ
ചാരിത്രം നൽകുവാനാശിച്ചു നേരത്തു
മാരാരിസേവയെ ചെയ്തുതെന്നാൾ.
എന്നതു കേട്ടോരു ദേവിതാനന്നു പോയ്
പന്നഗഭൂഷണൻ തന്നെ നന്നി
സേവിച്ചു മുമ്പിൽ വരുത്തിനിന്നിങ്ങിനെ
കേവലം കുമ്പിട്ടു കൂപ്പി നേരെ
അയ്യേ ൟ ചൊല്ലിനാൾ ഭർത്താവെ നൽകുവാൻ
പഞ്ചശരാരിയോടന്നിവൾതാൻ
എന്നതു കാരണമൈവർക്കും ഭാര്യയായ്
വന്നീടുമിന്നിവൾ തേറിനാലും.

മാരാരിതന്നുടെ കാരുണ്യം ഹേതുവായ്
ചാരിത്രദൂഷണമില്ലതാനും
അങ്ങിനെ തന്നുടെ കീഴിലെ വൃത്താന്ത-
മിങ്ങിനെ ചൊല്ലി നടന്നു പിന്നെ
പാതിരനേരത്തു തീൎത്ഥത്തിന്നായിട്ടു
ഭാഗീരഥിയിലിറങ്ങുന്നേരം
ഗംഗയിൽനിന്നുടനംഗനമാരുമാ-
യംഗാരവൎണ്ണനാം ചിത്രരഥൻ
പാരാതെ ചെന്നങ്ങെതൃത്തോരു നേരത്തു
വീരനായുള്ളോരു ബീഭത്സുതാൻ
ധൎമ്മജന്മാരുടെ ഭീതിയെപ്പോക്കുവാ-
നന്മകം ധ്യാനിച്ചെറിഞ്ഞ നേരം
ചുട്ടുകൊണ്ടങ്ങു പൊറാഞ്ഞയാലങ്ങവൻ
പേടിയും പൂണ്ടുടനോടിവന്നു
കാലന്റെ സൂനുതൻകാലിണ വന്ദിച്ചു
പാലിച്ചുകൊള്ളുകയെന്നും ചൊല്ലി
അശ്വങ്ങളെല്ലാമെ കൊണ്ടുചെന്നവരോടു
വെച്ചുനിന്നീടിനാനിച്ഛയോടെ.
ശാന്തനായുള്ളോരു മന്നവൻ താനപ്പോൾ
ശാന്തനായുള്ളവനോടു ചൊന്നാൻ
പേടിക്കവേണ്ട നീയന്മകം തന്നുടെ
ഭീതിയില്ലെന്നുമെ തേറിനാലും.
അശ്വങ്ങളെല്ലാമെ കൊണ്ടുപോയമ്പോടു
വെച്ചുകൊണ്ടാലും നീ മുന്നെപ്പോലെ
ഇങ്ങിനെ ചൊല്ലിയമന്നവവീരൻതാൻ
മംഗലവേദിയരോടും കൂടി
തീൎത്ഥവുമാടിപ്പുലന്നു തുടങ്ങുമ്പോൾ
യാത്ര തുടങ്ങിനാർ മന്ദം മന്ദം

ചെമ്പല്ലാപാംഗിതൻചാരത്തെ ഗേഹത്തിൽ
കുംഭകാരൻ തന്റെ മന്ദിരത്തിൽ
പാരാതെ ചെന്നങ്ങു പുക്കനിന്നീടിനാ-
ളാൎയ്യയായുള്ളൊരു കുന്തിദേവി
മററുള്ളോരെല്ലാരും തെറെറന്നു പോയങ്ങു
കററമകന്നുള്ള കോട്ടു പുക്കാർ.
പാണ്ഡവൎക്കന്നോടു പാങ്ങായി മേവുന്ന
പാഥോജലോചനനാദരവിൽ
മംഗലദേവതാ തങ്ങിനിന്നീടുന്ന
മന്ദിരംതന്നിലകത്തു പുക്കാൻ.
സൃഞ്ജൻമുമ്പായ സേനകൾ പൂഴററു
കൌരവവീരരും വന്നാരപ്പോൾ.
മാഗധൻ ചേദിപൻ കേകയനെന്നിവർ
മാഴ്കാതെ വന്നു നിറഞ്ഞുകൂടി.
അന്യരായ്മേവുന്ന മന്നവന്മാരുമ-
ക്കന്യകാതന്നുടെ വീടു പുക്കാർ.
ധന്യനായുള്ളോരു പാഞ്ചാലഭൂപതി
വന്ന ജനങ്ങളെ വാഴ്ത്തിനോടെ
അൎഗ്ഘ്യം തുടങ്ങിന പൂജയെച്ചെയ്തിട്ടു
സല്ക്കരിച്ചീടിനാൻ ഭക്തിയോടെ.
പാലഞ്ചുംവാണിതാൻ ചങ്ങാതിമാരുമായ്
ചാലക്കുളിച്ചിങ്ങു വന്നു പിന്നെ
ശോഭകലർന്നുള്ള ചേലകളും മററു-
ള്ളാഭരണങ്ങളും പൂണ്ടു നന്നായ്
അംബികാതന്നെയും വന്ദിച്ചു നല്ലൊരു
ചമ്പകമാലയും കയ്യിലേന്തി
മന്നവന്മാരുടെ മാനസമായുള്ള
സ്യന്ദനന്തന്നെയുമേറി മെല്ലെ

വാരിജബാണൻകാമുകൻ തന്നുടെ
വൈരിയായുള്ളൊരു ചേദിപൻ താൻ
അമ്പോടു ചെന്നങ്ങടുത്തൊരു നേരത്തു
കമ്പിട്ടു ഭൂതലം തന്നിൽ വീണാൻ.
പാഞ്ചാലി തന്നുടെ ദാസികളെല്ലാരു-
മഞ്ചാതെ പുഞ്ചിരിയിട്ടാരപ്പോൾ
കല്യരായുള്ളൊരു മറ്റുള്ള വീരരും
വില്ലെടുത്തീടുവാൻ വല്ലില്ലൊട്ടും
വില്ലെടുത്തീടുവാൻ ചെന്നുതുടങ്ങിനാൻ
കല്യനായുള്ളൊരു സൂര്യപുത്രൻ
വഞ്ചിച്ചുനോക്കിനാൾ കിഞ്ചനമങ്ങവൾ
പഞ്ചശരാർത്തിയാലവനന്നുമെല്ലെ
തെറ്റെന്നു ചെന്നങ്ങടുത്തു തുടങ്ങിനാൻ
പറ്റാതെ കൈബലം പൂണ്ട കർണ്ണൻ
കുന്തിതൻനന്ദനനെന്നതു കാരണം
ബന്ധുരഗാത്രിതൻമാനസത്തിൽ
തഞ്ചിനിന്നീടിന പഞ്ചശരാർത്തിയാൽ
വഞ്ചിച്ചുനോക്കിനാളൊന്നു മെല്ലെ.
ധൃഷ്ടനായുള്ളൊരു സൂര്യതനൂജൻതാ-
നിഷ്ടത്തിൽ നിന്നു കലങ്ങുന്നേരം
മല്ലാരി തന്നുടെ വല്ലഭം കാരണ-
മെള്ളിട പോരാതെ നിന്നുപോയി
കൗരവവീരനു കാന്തയായ് നൽകുവാൻ
സീരവരായുധനായി നേരെ
വില്ലെടുത്തീടുവാൻ ചെല്ലുന്ന നേരത്തു
കല്യനായുള്ളൊരു മല്ലവൈരി
മന്ത്രിച്ചു ചെമ്മനെ ചൊല്ലിനിന്നീടിനാ-
നന്തകവൈരിതാനിന്നു നേരെ

പാർത്ഥന്മാർക്കായിട്ടു കല്പിച്ച കന്യകാ
ധാർത്തരാഷ്ട്രന്നിന്നു നൽകാമോ? ചൊൽ.
എന്നതു കേട്ടോരു ലാംഗലി താനപ്പോൾ
വന്നെഴുന്നീടുന്ന കോപത്താലെ
ശത്രുക്കളാരുള്ളു കൌരവവീരരിൽ
മത്സരായ്പ്പോരെന്നു കേട്ടവരെ
എന്നെയും കൂട മറച്ചുവെച്ചങ്ങിനെ-
യെന്നിലന്തന്നിലൊളിച്ചുവെച്ചു.
ഇങ്ങിനെ ചൊല്ലി മടങ്ങിനിന്നീടിനാൻ
മംഗലനായുള്ള ലാംഗലി താൻ.
വില്ലെടുത്തീടുവാൻ പോന്നിന്നോരോരോ
വല്ലായ്മ കാട്ടുന്നതെന്തു നണ്ണി
മന്നവരേവരും മതിച്ചു നേരത്തു
വന്ദിച്ചു ചൊല്ലിനാൻ ധൃഷ്ടദ്യുമ്നൻ.
അന്തണനാകിലും ബന്ധിച്ചു വെച്ചുള്ളോ-
രെന്നുടെയുള്ളിങ്ങു വീണ്ടി നേരെ
പെണ്ണിതൻ കണ്ഠാലയോടു നല്ലൊരു
ചമ്പകമാലയുമേറ്റുകൊണ്ടീവിൻ.
ഇങ്ങിനെ കേട്ടോരു ഭൂദേവന്മാരെല്ലാം
തങ്ങളിലന്യോന്യം നോക്കുന്നേരം
വാരിജനേത്രന്റെ സമ്മതം പാർത്തുപാർത്താ-
ന്നർമദ്ധ്യത്തിൽ നിന്ന പാർത്ഥൻ
ഭൂസുരന്മാരുടെ പാദസരോജങ്ങ-
ളാദരവോടു വണങ്ങി നേരെ
ധ്യാനിച്ചുവെച്ചോരു ചാപമതിനെയും
മാനിച്ചു ചെന്നങ്ങെടുത്തു മെല്ലെ
കാണുന്നോർ കണ്ണിന്നു കൌതുകമാംവണ്ണം
ചേണുററു നിന്നങ്ങു ഞാണുമേററി

ജംഭാരിതൻപാദമുള്ളിലുറപ്പിച്ചു
കുംഭജൻതന്നെയുമുള്ളിൽ നണ്ണി
സായകം തന്നെയും ബോധിച്ചു ചെഞ്ചമ്മെ
തോയത്തിൽ മേവുന്ന ഛായ നോക്കി
യന്ത്രപ്പുള്ളെയുമങ്ങു വീഴ്ത്തിനിന്നൻപോടു
കുന്തിതനൂജൻതാൻ നിന്നനേരം
വാനവർകോനുടെ സൂനുവിനൻപോടു
മാനസം ചേർത്താൾ കന്യകതാൻ
കെല്പനായുള്ള ധനഞ്ജയനെന്നിയെ
മൽപ്രിയനായിട്ടീ വിപ്രനാമൊ?
ഭർത്താവായൻപോടു കല്പിച്ചു വെച്ചതു
മുഗ്ദ്ധേന്ദുശേഖര! തമ്പുരാനെ!
ഇങ്ങിനെ ചിന്തിച്ചു പാഞ്ചാലിമാരായു-
ള്ളംഗനമാരുമായ് [illegible]
ഇന്ദ്രതനൂജന്റെ മണ്ഡപമായുള്ള
സ്യന്ദനമേറിയങ്ങൊന്നു മെല്ലെ.
വമ്പനായുള്ളോരു വിപ്രൻതന്മാറില-
ങ്ങൻപോടു ചമ്പകമാലയിട്ടാൾ.
വൃത്രാരി തന്നോടു പുത്രൻതൻ വീരത
സത്വരം ചൊല്ലുവാനെന്നപോലെ
വണ്ണം തിരണ്ടൊരു ഭേരീതൻനാദങ്ങൾ
വിണ്ണിലകം പുക്കു തിണ്ണമപ്പോൾ
അസ്ത്രങ്ങളെങ്ങിനാർ ചീർത്തോരു മോദത്താൽ
ധാത്രീസുരന്മാരും മറ്റുള്ളോരും
കണ്ടുനിന്നീടിന ദുഷ്ടന്മാരെല്ലാരു-
മിണ്ടലും കോപവും പൂണ്ടു ചൊന്നാർ.
ബാണവും ചാപവും ധ്യാനിച്ചു വെച്ചിട്ടു
നാണം കെട്ടതിന്നു കാരണമായ്

ധൃഷ്ടനായുള്ള പാഞ്ചാലൻ തന്നുടെ
ദർപ്പവും കത്തിയടങ്ങി നന്നായ്
മൈക്കണ്ണി തന്നുടെ കാന്തനെ ബന്ധിച്ചു
കാൽക്കവരകയും വേണമിപ്പോൾ.
ഇങ്ങിനെ കല്പിച്ചു മന്നവരെല്ലാരും
സംഗരത്തിന്നു മുതിർന്ന നേരം
മന്നവന്മാരെ മുടിച്ചുനിന്നീടിനാൻ
കന്യകാതന്നുടെ കാമുകൻതാൻ
ആദ്യനായുള്ളോരു സൂര്യനും പോയങ്ങു
വാരിധിതന്നിൽ മറഞ്ഞാനപ്പോൾ.
വമ്പനായുള്ളോരു ജംഭാരിനന്ദനൻ
ചെമ്പല്ലവാംഗിയും താനുമായി
അമ്പോടു പിന്നെയങ്ങമ്മയെക്കാണ്മതിനായ്
കുംഭകാരൻ തന്റെ വീടു പുക്കാർ.
മാതാവു തന്നുടെ പാദസരോജങ്ങ-
ളാദരവോടു തൊഴുന്ന നേരം
ലജ്ജപൂണ്ടീടിന ദ്രൗപദീദേവിതാ-
നുള്ളുനൻതന്നെ മറഞ്ഞുനിന്നാൾ.
അമ്മയോടമ്പോടു ചൊല്ലിനിന്നീടിനാൻ
നിർമ്മലനായുള്ള പാർത്ഥനപ്പോൾ.
ശത്രുക്കൾ ചെയ്യുള്ള ധൃഷ്ടത കാരണ-
മത്തൽ പെട്ടെങ്ങും നടക്കും കാലം
നാരായണൻ തന്റെ കാരുണ്യം തന്നാലെ
ഓരോരോ വസ്തു ലഭിച്ചപോലെ
ധന്യമായ്മേവുന്നൊരിന്നിലും തന്നിന്ന-
ങ്ങിന്നൊരു വസ്തു ലഭിച്ചതായി.
പുത്രൻതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
ചിത്തം തെളിഞ്ഞുള്ള കുന്തീദേവി

ഓദനമാകിലും മോദകമാകിലും
ശ്രുതികളാകിലുമേതാകിലും
ദൈവതം കൂടപ്പകുത്തുകൊണ്ടീടുവിൻ
കേവലം മക്കളേ! യെന്നും ചൊല്ലി
മാതാവു തന്നെ മറന്നുനിന്നീടുന്നോ-
രുത്തമനാരിതാനന്ന നേരം
ചെഞ്ചററ പാദതാർ വന്ദിച്ചു നേരുള്ള
നാണത്തെപ്പൂണ്ടൊരു കുന്തീദേവി
മൂക്കിന്മേൽ കൈവെച്ചു നോക്കിനിന്നങ്ങിനെ
ദീർഗ്ഘമായ്‌വീർത്തു പറഞ്ഞാളപ്പോൾ
ഭദ്രയായ്‌ മേവുമീകന്യകയെന്നു ഞാൻ
നിദ്രയിൽ പോലുമറിഞ്ഞതില്ല.
ഓരാതെ ഇങ്ങിനെ ചൊന്നതുമൂലമായ്‌
വൈരമുണ്ടാകൊല്ലയെന്മകനേ!
എന്നതു കേട്ടോരു വാസവനന്ദനൻ
തന്നുടെ മാതാവെ നോക്കിച്ചൊന്നാൻ.
ദൈവത്തിൻ ചിന്തിതമല്ലോയിതമ്മേ! കേൾ
കേവലം നീയിപ്പോൾ ചൊന്നതെന്നാൽ
പാതകസാധനമായവയാകിലും
മാതാവിൻ ചൊല്ലാലെയാചരിച്ചാൽ
മായയായുള്ളൊരു പാതകം കൈവിട്ടു
സായൂജ്യസാധനമായിടും
സത്യമാകുന്നതും ധർമ്മമാകുന്നതും
മുക്തിയാകുന്നതുമമ്മയല്ലോ
മാതാവിൽ മേലേട്ടു മറെറാരു ദൈവതം
വേദശാസ്ത്രങ്ങളിൽ കണ്ടില്ലെങ്ങും
ഈശ്വരന്മാർക്കിന്നമ്മതാനോർക്കുമ്പോ-
ളാശ്രയമായതു തേറിനാലും.

ജംഭാരിപുത്രന്റെ വാൎത്തയെക്കേട്ടിട്ടു
സംഭ്രമപ്പെട്ടുള്ള കുന്തീദേവി.
മറവുള്ള മക്കളെ പാൎത്തു കൊണ്ടുടൻ
തെറെറന്നു കൂടിപ്പറഞ്ഞ നേരം
ഉണ്മയായുള്ളതറിഞ്ഞൊരു നേരത്തു
ധൎമ്മജന്മാവുതാനോൎത്തു കണ്ടാൻ
സമ്മതമായിട്ടു വന്നീടായെങ്കിലു-
മമ്മതാനിങ്ങിനെ ചൊന്ന മൂലം
ചേൽക്കണ്ണിതന്നെയിന്നൈവരുമൊന്നിച്ചു
വേൾക്കയെന്നിങ്ങിനെ വന്നുകൂടും
വന്മദം പൂണ്ടുള്ള ഭീമനങ്ങളും
സമ്മതമായിച്ചമഞ്ഞുകൂടി
ബാലികമൂലമായുള്ള പ്രതിജ്ഞയും
ബാലകന്മാരും വഴങ്ങിനിന്നാർ.
അംബരം തന്നിൽ വന്നുദിച്ചീടിനാൻ
വെണ്മ കലൎന്നുള്ള തിങ്കളപ്പോൾ
ചേണെറുന്നുള്ള കന്യകാതന്നുടെ
പാണിഗ്രഹത്തിന്നു കാലമായി
കന്യകതന്നുടെ കൈപിടിച്ചീടുവാൻ
മന്നവരൈവരും വന്നുനിന്നാർ.
പണ്ടെന്നും കാണാത്ത വേലകൾ കാണ്കയാ-
ലിണ്ടൽ പൂണ്ടീടിന മന്നവനെ
വ്യാസൻ തുടങ്ങിന മാമുനിമാരെല്ലാ-
മാദരവോടു പറഞ്ഞുതേറ്റി
ബാലികതന്നെയമ്മന്നവരൈവൎക്കും
ചാലെ വഴങ്ങിച്ചു വേൾപ്പിച്ചപ്പോൾ

പാരാതെ വന്നിങ്ങെതൃത്തുനിന്നീടിന
വൈരികളോടു ജയിച്ചു പിന്നെ
മാൎത്ഥൻഗേഹത്തിലൊരാണ്ടു പിന്നെയും
വീരന്മാരൈവരും മേവുംകാലം
യോഗിയായുള്ളോരു മാസീതനൂജൻതാൻ
നാഗപുരത്തിന്നു കൊണ്ടുപോയാൻ
വാനവർ മേവുന്ന ഖാണ്ഡവപ്രസ്ഥത്തിൽ
വീരന്മാരൈവരും മേവുംകാലം
കംസാരിതന്നുടെ ചൊല്ലാലെ ചെമ്മെ
തക്ഷാവായുള്ളോരു വിശ്വകൎമ്മാ
ഇന്ദ്രപ്രസ്ഥമെന്ന നാമമാണ്ടീടുന്ന
മന്ദിരം നിൎമ്മിച്ചു സമ്മാനിച്ചാൻ.



---

## അദ്ധ്യായം ൨൦.

### പാൎത്ഥന്റെ തീൎത്ഥയാത്ര.

നന്ദകുമാരകൻ തന്നുടെ ചൊല്ലാലെ
ഇന്ദ്രപ്രസ്ഥംതന്നിലന്നൊരുനാൾ
നാരദമാമുനി താനെഴുന്നെള്ളിനാൻ
നാരായണായെന്നു ചൊല്ലിച്ചൊല്ലി.
അർഗ്ഘ്യം തുടങ്ങിന പൂജകൾ ചെയ്തിട്ടു
നില്ക്കുന്ന മന്നവന്മാരെ നോക്കി
ചിന്തിച്ചു വന്നൊരു കാൎയ്യത്തെത്തന്നെയും
മന്ത്രിച്ചു ചൊല്ലിനാനെല്ലാരോടും
നാളീകലോചനാ തന്നെയിന്നിങ്ങിനെ
നാളിടയിട്ടു പുണർന്നുകൊണ്ടാൽ
വല്ലായ്മ വന്നീടുമെന്നതിന്നിപ്പോൾ
തുല്യമായൊന്നു ഞാൻ ചൊല്ലാമിപ്പോൾ
പണ്ടു ഹിരണ്യകശിപുവിന്റെ വംശത്തി-
ലുണ്ടായി രണ്ടു നിശാചരന്മാർ
നാലുമുഖനെ സേവിച്ചു ചെഞ്ചെമ്മെ
ത്രൈലോക്യം തൻവശമാക്കുവാനായ്
വിന്ധ്യങ്കൽനിന്നു തപസ്സു തുടങ്ങിനാർ
സുന്ദനും പിന്നെയുപസുന്ദനും
പ്രത്യക്ഷനായ്വന്നു വാരിജസംഭവൻ
തുഷ്ടിച്ചു നൽവരം നൽകിനിന്നാൻ.

ദാനികളായുള്ള സുന്ദോപസുന്ദന്മാർ
സേനകളോടു കലർന്നു നന്നായ്
ഭൂലോകവാസിയായ്വിനിന്നീടുന്ന
ത്രൈലോക്യമൊക്കെ ജയിച്ചു പിന്നെ
മാമുനിമാരെയുപദ്രവിച്ചീടിനാർ
ഭീമന്മാരായ്‌വന്നു നാളുതോറും
മാമുനിമാരുടെ താപത്തെപ്പോക്കുവാൻ
കോമളയായ തിലോത്തമതാൻ
സുന്ദോപസുന്ദന്മാർ തന്നുടെ ചാരത്തു
ചെന്നുതുടങ്ങിനാൾ മന്ദം മന്ദം
സുന്ദനെന്നിങ്ങിനെ നാമമാണ്ടെത്രയും
സുന്ദരനാമവൻ കണ്ടനേരം
ചാരുവായ്വരുമീകന്യകതന്നെയെൻ-
ഭാര്യയായ്ക്കൊള്ളേണമെന്നു നണ്ണി
സത്വരം ചെന്നു ചെറുതവൾ തന്നുടെ
കൈത്തലം കോർത്തു പിടിച്ചനേരം
സോദരനാമുപസുന്ദനുമെത്രയും
ചൂതശരാർത്തി മുഴുക്കയാലെ
അന്യമായ്മേവുന്ന കൈത്തലം പൂണ്ടു നീ-
യെന്നുടെ ഭാര്യയായ്മേവുകെന്നാൻ.
ഇങ്ങിനെയുള്ള വിവാദത്തെക്കേട്ടിട്ടു
മംഗലയാമവൾ താനും ചൊന്നാൾ
വീരനായുള്ളൊരു കാമുകൻ തന്നെയി-
ന്നാരാഞ്ഞുപോകുന്നു ഞാനിതെന്നാൽ
സന്നദ്ധരായിട്ടു നിങ്ങളിന്നെന്നുടെ
മുന്നലെ നിന്നു പിണങ്ങുകെന്നാൽ
വെന്നവൻ തന്നുടെ ഭാര്യയായ്മേവുകെ-
ന്നെന്നവൾ ചൊന്നതു കേട്ടനേരം

ചൂതകരാത്രി മുഴുത്തതു കാരണം
സോദരന്മാരും കൈകവെടിഞ്ഞു
ചണ്ഡരായ് നിന്നു പിണങ്ങി മുടിഞ്ഞോര-
സ്സുന്ദോപസുന്ദന്മാരെന്നപോലെ
ദ്രൗപദിയാലുള്ള ആയതൻകാരണ-
മാപത്തു വന്നു പിണങ്ങീടൊല്ലാൻ
വത്സരംതോറും പുണർന്നു നിന്നീടേണം
മത്സരം കൂടാതെ കണ്ടു നിങ്ങൾ
തന്നുടെ തന്നുടെ കാലമല്ലാതനാൾ
തന്വംഗി മേവുന്ന മന്ദിരത്തിൽ
നിത്യവും സത്യമായിച്ചൊന്നീടേണ-
മസ്തമിച്ചീടുവോളമായുധങ്ങൾ
പിന്നവരൊന്നിലും തന്നിൽ പോയ് ചെല്ലുകിൽ
മന്നിടംതന്നെ പ്രദക്ഷിണമായ്
പാതറാ തീർത്ഥങ്ങളാടി നടക്കേണ-
മോരാണ്ടു ബ്രഹ്മചാരിത്വമായി
എന്നതു കേട്ടോരു മന്നവരൈവരും
ധന്യനാം നാരദൻ ചൊന്നവണ്ണം
ഘോരമായുള്ള പ്രതിജ്ഞയും ചെയ്തിട്ടു
ഭാര്യയോടൊന്നിച്ചു ധർമ്മപുത്രൻ
ഭൂലോകവാസികൾക്കാലംബമായിട്ടു
പാലിച്ചു നന്നായിപ്പാരിടം കാലം
ചോരന്മാർ ചെന്നങ്ങു കട്ടുതിന്നീടിനാ-
രാരണർക്കുള്ളൊരു ധേനുക്കളെ
എന്നതു കേട്ടോരു വാസവനന്ദനൻ
വന്നെഴുന്നീടുന്ന കോപത്തോടെ
സത്യത്തിൽനിന്നു പിഴയ്ക്കയാലെത്രയും
മുക്തിതൻദൂഷണമെന്നുകിലും

ബ്രാഹ്മണർക്കുണ്ടായ വേദന പോക്കുക
മേന്മയാകുന്നതെന്നുള്ളിൽ നണ്ണി
മല്ലികാവേണിതാൻ മേവുന്ന ശാലയിൽ
വില്ലെടുത്തീടുവാൻ ചെല്ലുന്നേരം
സത്യത്തിൽനിന്നു പിഴച്ചതിൻകാരണം
സത്വരം ചോദിച്ചറിഞ്ഞു ചൊന്നാൻ.
അന്യരായുള്ളോർതൻകാലത്തു ചെമ്മെ
തന്വംഗി ചാരത്തു ചെന്നവൻതാൻ
ഭാരാഘു തീർത്ഥത്തിന്നായിട്ടു പോകേണം
നാരദൻ ചൊന്നതിൽ നാലു മാസം
വാരിജലോചനൻ മേവിനിന്നീടുന്ന
ദ്വാരകതന്നിലിരുന്നുകൊണ്ടാൽ
പണ്ടു നീ ചെയ്തോരു സത്യത്തിന്നന്തര-
മുണ്ടാകയില്ലയെൻകാരുണ്യത്താൽ
ജ്യേഷ്ഠൻതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
വാട്ടമകന്ന ധനഞ്ജയൻതാൻ
വില്ലുമെടുത്തു നടന്നുതുടങ്ങിനാൻ
കള്ളന്മാരായോരെയന്വേഷിപ്പാൻ
ഗംഗയിൽ ചെന്നങ്ങിറങ്ങിനാനമ്പോടു
മുങ്ങിനിന്നീടുന്ന പാർത്ഥൻതന്നെ
ഐരാവതത്തിന്റെ വംശജനായിട്ടു
കൌരവ്യനായുള്ള പന്നഗത്തിൻ-
പുത്രിയായുള്ളോരു ലൂപികാതാനപ്പോൾ
സത്വരം വന്നു പിടിച്ചുകൊണ്ടു
ഭർത്താവാക്കീടുവാൻ കൊണ്ടങ്ങു പോകുമ്പോ-
ളുത്തമനായുള്ള പാർത്ഥൻ ചൊന്നാൻ.
നന്മുനിതന്നുടെ ചൊല്ലാലെയിന്നു ഞാൻ
ബ്രഹ്മചര്യത്തെയനുഷ്ഠിക്കുന്നേൻ.

എന്നതു കേട്ടോരു പന്നഗനാരിതാൻ
ഖിന്നനായ്നിന്നവനോടു ചൊന്നാൾ
ദുഃഖത്തെപ്പൂണ്ട ജനങ്ങളെയൻപോടു
രക്ഷിച്ചുകൊള്ളുന്നതാകിലിപ്പോൾ
ബ്രഹ്മചര്യത്തെയും മേൽക്കൊണ്ടു മേവുന്ന
ധർമ്മമെന്നുള്ളതു തേറിനാലും
വസ്തുതയായതു കേട്ടോരു നേരത്തു
ഉദ്യോഗം ചെയ്തു ധനഞ്ജയൻതാൻ
പ്രാലേയതോയത്താലാവൃതമായുള്ള
ശൈലത്തിലൻപോടു പുക്കു പിന്നെ
കുംഭജനായുള്ള മാമുനിതന്നെയും
കുമ്പിട്ടു വന്ദിച്ചു ഭൂസുരർക്കും
ഗോക്കളെത്തന്നെയും നൽകിനിന്നൻപോടു
മാർഗ്ഗമായോടീ ഹിരണ്യബിന്ദു
നന്ദിനീനൈമിശമെന്നവയോരോന്നെ
പിന്നെയും കണ്ടുകണ്ടോടിയാടി
ചൊല്ലുന്ന കാവേരി ഗോദാവരി മറ്റും
നല്ല തിരുമണലേശപദവും
കണ്ടോരു നേരത്തു ഭൂപതിതന്നുടെ
വണ്ടണിപ്പൂങ്കുഴലാളെ വേട്ടു
ധന്യനായുള്ളവൻ തന്നുടെ ഗേഹത്തിൽ
നിന്നു വിളങ്ങിനാൻ മൂന്നു മാസം
സൌഭദ്രതീർത്ഥത്തിൽ പോയങ്ങു മുങ്ങിനാൻ
വാസവൻ തന്നുടെ സൂനുവപ്പോൾ
കാൽപിടിച്ചീടിന നക്രത്തെത്തന്നെയും
ചാലപ്പിടിച്ചങ്ങു കൊണ്ടുപോന്നാൻ.

ചാരുവായുള്ളൊരു നാരിയായ്നിന്നിതു
വീരനായുള്ളവൻ തൊട്ട നേരം
നീയാരെന്നിങ്ങിനെ ചോദിച്ചു നേരത്തു
തോയജലോചനതാനും ചൊന്നാൾ.
ശ്രേഷ്ഠനായുള്ളോരയി! നല്ല കളേബരൻതൻ-
നിഷ്ഠയായ് മേവുന്നോരപ്സരി ഞാൻ.
നമ്മുടെ ചങ്ങാതിമാരായവരോടു
നന്മുനിമാരുടെ ശാലതോറും
നിഷ്ഠൂരസേവയിളക്കുവാൻ ചെന്നപ്പോൾ
നക്രമായ്പ്പോയി ഞാൻ ശാപത്താലെ
ഇങ്ങിനെ ചൊല്ലിത്തൻമന്ദിരം തന്നിലെ
മങ്കമാർമൌലിക പോയ നേരം
നാരദൻ ചൊല്ലാലെ ചിത്രാംഗദയായ
ഭാര്യതാൻ ചാരത്തു വന്നു പിന്നെ
സുഭ്രൂവായുള്ളൊരു ഭാര്യയിലന്നോടു
ബഭ്രുവാഹനനെന്ന പുത്രനെയായ്
നന്മനിയോടു കലന്നു നീ നമ്മുടെ
ഇന്ദ്രപ്രസ്ഥമെന്ന മന്ദിരത്തിൽ
ആഗമിച്ചാലും നീ കാലത്താലെന്നിട്ടു
ഗോകർണ്ണത്തിന്നു നടന്നു പാർത്ഥൻ.
നാരകമേറ്റം പ്രഭാസമാം തീർത്ഥത്തിൽ
പാരാതെ ചെന്നവൻ പുക്കനേരം
നൽഗദനാകുന്ന യാദവൻതന്നെയ-
ങ്ങക്ഷണം കാണായി വന്നിതപ്പോൾ
കൊണ്ടൽനേർവ്വർണ്ണന്റെ ലീലകളോരോന്നെ
കൊണ്ടാടിക്കൊണ്ടു പറഞ്ഞ ശേഷം.

സുഭദ്രാഹരണം.

സീരിതൻസോദരിയായിട്ടു മേവുന്ന
നാരിമാർനായികാ തന്നെയിപ്പോൾ
കൌരവവീരനു നൽകിനിന്നീടുവാ-
നാരംഭിച്ചീടുന്നിതെന്നു കേട്ടു
അങ്ങിനെയുള്ളോരു കന്യകാതന്നെയി-
ന്നെങ്ങുമെ കണ്ടില്ല ഒന്നുകൊണ്ടും.
കോമളമായുള്ള കാന്തിയെക്കാണുമ്പോൾ
പൂമകൾതാനത്രെയെന്നു തോന്നും.
പാരാതെ മേവുന്ന വാൎത്തകൾ കേൾക്കുമ്പോൾ
ഭാരതീദേവിതാനെന്നു തോന്നും.
അംഗങ്ങൾ തന്നുടെ ഭംഗികൾ കാണുമ്പോൾ
ഗംഗയെന്നിങ്ങിനെ ചൊല്ലാമല്ലോ.
ഏണാക്ഷി തന്നുടെ നന്മിഴി കാണുമ്പൊ-
ളേണംതൻനേത്രങ്ങളെന്നു ചൊല്ലാം.
കൊങ്കകൾ കാണുമ്പോൾ പങ്കജമൊട്ടുകൾ
ശങ്കയും കൈവിട്ടു തോറ്റോടിപ്പോം.
ചന്തത്തിലുള്ള നടക്കൊപ്പു കാണുമ്പോൾ
മന്ദിച്ചുപോകുമരയന്നവും.
നേരൊത്ത വാൎത്തകളിങ്ങിനെ കേട്ടപ്പോൾ
മാരശരാൎത്തി മുഴുത്തവൻതാൻ
നിൎമ്മലയായുള്ള കന്യകാ തന്നുടെ
നന്മയെക്കാണ്മാനായെന്നപോലെ
മാനസം തന്നെയയച്ചിതു പിന്നെയ-
മ്മാനിനീതന്നുടെ മേനിതന്നിൽ
പാരാതെ പോയൊരു മാനസം ചെഞ്ചമ്മെ
പാരാതെ മേനിയിൽപ്പുക്കനേരം

കാർകുഴമ്പായൊരു കൂരിരുൾ പൂകയാൽ
നേർവഴി കാണാതെ നിന്നുപോയി.
എന്തെന്നി നല്ലതെന്നിങ്ങിനെ തന്നിലെ
ചിന്തിച്ചു കണ്ടു തെളിഞ്ഞു പിന്നെ
കാർമ്മുകിൽവർണ്ണനെ കണ്ടു ഞാനെന്നുടെ
കാരിയം സാധിപ്പനെന്നു നണ്ണി
രൈവതന്തന്നുടെ ചാരത്തു ചെല്ലുമ്പോൾ
ദേവകീനന്ദനൻ വന്നു നേരെ
അംഗനതന്നെ രമിച്ചുനിന്നീടുവാ-
നിങ്ങിനെയെന്നു പറഞ്ഞു പോയാൻ.
കന്യകാരത്നത്തെ വഞ്ചിപ്പാനായിട്ടു
സന്ന്യാസിവേഷത്തെപ്പൂണ്ടു മെല്ലെ
ദ്വാരകാ തന്നുടെ ഗോപുരവാതിക്കൽ
നില്ക്കുന്നിതെന്നതു കേട്ടനേരം
ആൎയ്യനായുള്ളൊരു രോഹിണീനന്ദനൻ
വാരിജലോചനനോടും കൂടി
പെട്ടെന്നു വന്നു നമസ്കരിച്ചമ്പോടു
തുഷ്ടനായങ്ങിനെ നിന്നു പിന്നെ.
യോഗികളായവരാചരിച്ചീടുന്നോ-
രാഗമംകൊണ്ടു പറഞ്ഞു നന്നായ്
ദിവ്യനെന്നിങ്ങിനെ ഉള്ളിലുറപ്പിച്ചു
കേവലനായൊരു ലാംഗലി താൻ
ഉൾക്കമലത്തിലങ്ങോർത്തു കണ്ടീടിനാൻ
നിഷ്കളസേവയെച്ചെയ്തുകൊൾവാൻ
രമ്യമായെത്രയും ഗുഹ്യമായുള്ളൊരു
നിർമ്മലസ്ഥാനത്തു വേണമെല്ലാ
കന്യകാ തന്നുടെ ഗേഹത്തിലാക്കിയാ-
ലൊന്നിനുമില്ലൊരു ഹാനിയേതും.

കന്യകാ തന്നുടെ ചിന്തിതമെല്ലാമെ
കൈവരുത്തീടുവാൻ പോരുമല്ലൊ.
ഇങ്ങിനെ കല്പിച്ചു വന്ദിച്ചു കൊണ്ടുപോ-
യംഗനാ തന്നുടെ മന്ദിരത്തിൽ
ഉവ്യമായുള്ളൊരു മന്ദിരം തന്നില-
ങ്ങക്ഷണമാക്കിനാൻ തൈറിണെയൻ
പെട്ടെന്നു ചെന്നു നമസ്കരിച്ചമ്പിനോ-
ടിഷ്ടനായുള്ളൊരനവനൌനപോലെ
മട്ടലർബാണനാലുള്ളിൽ മൂർത്തിട്ടു
കട്ടങ്ങു നോക്കിനാൾ കന്യകാ താൻ
സന്ന്യാസി തന്നുടെ ചിത്തവും നേത്രവും
കന്യകാതന്നിലങ്ങായ് മറന്നു.
ധന്യനായുള്ളൊരു സന്ന്യാസി താനും തൻ-
മുന്നിൽ നിന്നീടുമക്കന്യകയും
ചെഞ്ചെറു നിന്നുള്ള മാനസം കൊണ്ടങ്ങു
വാണിതം ചെയ്തു തുടങ്ങിരുവരും.
മാലോകരെല്ലാരും വന്നൊരു നേരത്ത-
ങ്ങാലയം പൂകിനാർ ബാലികാ താൻ
ധ്യാനത്തെക്കൊണ്ടങ്ങു ബാലികാ തന്നെത്തൻ
മാനസം തന്നിലങ്ങാക്കി മെല്ലെ
കണ്ണുമടച്ചങ്ങു ദിവ്യനായ് നിന്നു
കണ്ടുനിന്നീടിന ലോകരെല്ലാം
ബ്രഹ്മത്തെക്കണ്ടൊരു യോഗിതാനിങ്ങിനെ
മന്നിലില്ലെന്നു പറഞ്ഞാരപ്പോൾ.
വന്നവർ വന്നവരിങ്ങിനെ ചിന്തിച്ചു
വന്ദിച്ചു വന്ദിച്ചു പോയനേരം
മഞ്ജുളവാണിതാൻ രഞ്ജിതമായുള്ള
വ്യഞ്ജനജാലവും ഭോജനവും

ശിക്ഷയിൽ നിൎമ്മിച്ചു വന്നനിന്നീടിനാൾ
മസ്സൂരിമാൎക്ക വിധിച്ചവണ്ണം.
ഊണു കഴിഞ്ഞങ്ങു വിശ്രമിച്ചീടുവാൻ
ചെന്നൊററ മന്ദിരം പുക്കനേരം
കാണാതെ നിന്നൊരു ചേവു പൊറാഞ്ഞയാ-
ലേണാക്ഷിമാർകലമൌലിമാല
ഭദ്രനായുള്ളവൻ തന്നുടെ വാതിക്കൽ
നിദ്രയും കൈവിട്ടു നിന്നകൂട്ടം
മാക്ഷികവാണീതാൻ കണ്ടുന്നാൽ നിന്നങ്ങു
കാൽക്ഷണം വേൎവിട്ടു പോയനേരം
മെയ്യിലെഴുന്നൊരു ചൂടു പൊറാഞ്ഞയാ-
ലായാസം പൂണ്ടൊരു മായിയൻതാൻ
ദീപവും വാലെത്തകറ്റു കളഞ്ഞിട്ടു
ദീപമില്ലെന്നു വിളിച്ചു ചൊല്ലും.
നേറ്റുനിന്നുള്ളൊരു ചേല മൂറിച്ചുട-
നാസ്ഥയിൽ നിന്നു തിരിച്ചു നന്നായ്
പാവകൻതന്നെയും പേറ്റുകൊണ്ടമ്പിനോ-
ടാവോളം വേഗത്തിൽ ചെച്ചുകൊള്ളും
തോയജബാണങ്ങളേല്ക്കയാൽ മാനസം
പേയായിപ്പോയൊരു ബാലികാതാൻ
വെള്ളവും കൊണ്ടപ്പകൻതുടങ്ങിനാൾ
വെള്ളികൊണ്ടുള്ള വിളക്കതന്നിൽ
വെള്ളമില്ലെന്നവൻ ചൊന്നതു കേട്ടിട്ടു
വെള്ളം നിറയുന്ന ഭാജനത്തിൽ
ദീപത്തിന്നായിട്ടു വെച്ചുനിന്നീടുന്ന
ധൂപത്തെക്കൊണ്ടു നിറച്ചുനിന്നാൾ.
അന്യോന്യമുള്ളൊരാകാംക്ഷ മുഴുക്കയാൽ
കന്യകാരത്നവും സന്യാസിയും

സംഗതി ചൊല്ലാതൊഴിഞ്ഞിനിയുള്ളൊരു
ഭംഗികളോരോന്നെ കാട്ടിക്കൊട്ടി
ദിക്കുന്നും വന്ന തികഞ്ഞിട്ടു ചൊവ്വൊടെ
മസ്കരിതന്നുടെ ചാതുൎമ്മാസ്യം
അംഗനാ തന്നുടെ പങ്ങാതിമാരെല്ലാം
തങ്ങളിൽ കൂടിപ്പറഞ്ഞൊരപ്പോൾ.
ദിവ്യനായുള്ളൊരിസ്സന്ന്യാസി തന്നുടെ
ശീലവും ഭാവവും പാൎത്തുകണ്ടാൽ
കന്നിയെക്കാമിച്ച മന്നനായുള്ളൊരു
മന്നവവീരൻതാനെന്നു തോന്നും
ഇന്നിവർ തന്നുടെ മാനസതാരിലി-
മെന്നവർ തന്നിലെ ചൊല്ലി പുക്ക
ബാലികാമാരുടെ നൽചെവിതോറുമീ-
വാൎത്ത നടന്നിതു മന്ദം മന്ദം.
പൌരകാവാസികൾ കാളിയെപ്പൂജിപ്പാ-
നാരണ്യം തന്നിലെ പോയനേരം
മാരാരി പണ്ടൊരു * മാണിയായ് ചെന്നിട്ടു
ഗൌരിതൻ പാണി പണ്ടെന്നപോലെ
മാലിയന്നീടുമക്കന്യകയ്ക്കാനനം
ചാലെ വിരിഞ്ഞു ചമഞ്ഞിതപ്പോൾ
മന്ദം നടന്നങ്ങു സ്യന്ദനമേറിനാൾ
സുന്ദരിയാമവൾ ഭംഗിയോടെ
വാരിജലോചനൻ തന്നെയും ചിന്തിച്ചു
പാരാതെ കണ്ടങ്ങു പോയനേരം
കന്യകാതന്നെയും കൊണ്ടങ്ങു മണ്ടിനാൻ
സന്ന്യാസിയെന്നൊരു വാൎത്ത നേരെ

* ബ്രാഹ്മണശിശു, വടു.

കേട്ടോരു നേരത്തു രോഹിണീനന്ദനൻ
വാട്ടമകന്നോരു തേരിലേറി
ദ്വാരകാ കൈവിട്ടു പോകത്തുടങ്ങിനാൻ
ഘോരമായുള്ളൊരു സീരവുമായ്.
എന്നതു കേട്ടൊരു വാരിജലോചനൻ
പിന്നാലെ ചെന്നു പാരാതെ തേരേറി
പ്രദ്യുമ്നനായുള്ളൊരു ജ്യേഷ്ഠനെ മുന്നിട്ടു
വാട്ടമകന്നുള്ള തേരിലേറി
പാർത്ഥന്മാർ മേവുന്ന ദിക്കിനെ നോക്കീട്ടു
യാത്ര തുടങ്ങിനാൻ ചിത്തമോദാൽ
ഇന്ദ്രതനൂജൻതാൻ ജായയുമായിട്ടു
ഇന്ദ്രപ്രസ്ഥത്തിലും ചെല്ലുന്നേരം
ധന്യന്മാർ മേവുന്നോരുദ്യാനം തന്നിലേ
തന്വംഗി തന്നെയും വെച്ചു മെല്ലെ
അമ്മതൻപാദസരോജങ്ങൾ വന്ദിച്ചി-
ട്ടങ്ങവരായുള്ളു ചെന്ന നേരം
പൂഞ്ചായലാകുലമാലിതായുള്ളോരു
പാഞ്ചാലിതന്നെപ്പുറത്തുതേറി
പോരായ്മയോരാതെ ബാലികേ! നിന്നുടെ
മാരനാമർജ്ജുനൻ തന്നെയിപ്പോൾ
നോക്കുകൊണ്ടുള്ളൊരു കോപമുണ്ടാകിലും
വാക്കുകൊണ്ടെങ്ങും വധിച്ചീടൊല്ല.
സന്തോഷം പൂണ്ടൊരു കുന്തിതാനവരോടു
ബന്ധുരനാസികമാരുമായി
മംഗലപാണിയായ്ച്ചെന്നിന്നവരോടു
അംഗനാതന്നെയും പാർത്ഥനെയും
ആലയം തന്നിലേ കൊണ്ടുപോയവരോടു
വേളിവിശേഷവുമാരംഭിച്ചാർ.

മാധവൻതാനപ്പോൾ രാമനും താനുമാ-
യാദരവോടങ്ങു ചെന്നു പുക്കാർ.
മററുള്ള ലോകരും മാനിനിമാരുമാ-
യററമില്ലാതോളം വന്നുകൂടി.
സോദരിതന്നുടെയുത്സവംതന്നെയു-
മാദരവോടു കഴിച്ചു പിന്നെ
ദ്വാരകാതന്നിലകത്തു പുക്കീടിനാൻ
വാരിജലോചനൻ സീരിയുമായ്
ഭക്തന്മാരായുള്ള പാണ്ഡവരൈവരും
ചിത്തവും ചാലത്തെളിഞ്ഞിരുന്നാർ.



# അദ്ധ്യായം ൨൭.



## കൌരവന്മാരുടെ വിവാഹം.

ഭാനുമാനായുള്ള മന്നവൻതന്നുടെ
ഭാനുമതിയെന്ന കന്യകയെ
ശ്രേഷ്ഠനായുള്ളോരു ഭീഷ്മർതൻചൊല്ലാലെ
വേട്ടു നിന്നീടിനാൻ നാഗകേതു
മററുള്ള കൌരവവീരന്മാരെല്ലാരും
കുററം കൂടാതെ കുലത്തിലുള്ള
കന്യകമാരെയും വേട്ടു നിന്നതോടു
മന്ദിരം തന്നിൽ വിളങ്ങുമന്നാൾ
പാണ്ഡവന്മാരുടെ ഭാര്യയായുള്ളോരു
പാഞ്ചാലരാജതനയയപ്പോൾ
പഞ്ചദ്രുപദരെന്നിങ്ങിനെ നാമമാ-
മഞ്ചുകുമാരരെപ്പെററാളപ്പോൾ
വമ്പനായുള്ളൊരു ജംഭാരിപുത്രന്റെ
ചെമ്പല്ലവാംഗിതൻനൽപിള്ളയായ്
മന്ദിരം തന്നിൽ പിറന്നു നിന്നീടിനാൻ
ധന്യനായുള്ളഭിമന്യുവപ്പോൾ
വീരനായുള്ള സുയോധനൻ തന്നുടെ
ഭാര്യയായുള്ളൊരു നാരിയിങ്കൽ
വമ്പന്മാരായുള്ള പുത്രന്മാരുണ്ടായി
ഒമ്പതുമെഴുമൊരെട്ടുമഞ്ചും

അന്ധരായ്മേവുന്ന കൌരവന്മാരെല്ലാം
തന്നുടെ തന്നുടെ ഭാൎയ്യമാരിൽ
ശക്തിയും ബുദ്ധിയും പൂണ്ടു നിന്നീടുന്ന
പുത്രന്മാരുണ്ടായിതവ്വണ്ണമെ
വേരറു പോരായോരു വംശത്തെ പ്പണ്ടുമേ
പൂരിച്ചു കണ്ടോരു പത്മഗന്ധി
ഈശ്വരൻ തന്നുടെ പാദസരോജങ്ങ-
ളാശ്രയിച്ചമ്പോടു മേവുംകാലം
പുത്രനായുള്ളോരു വ്യാസമഹാമുനി
സത്വരം വന്നു വണങ്ങി നേരെ
ശാശ്വതമായുള്ള കൈവരുത്തീടുവാ-
നാശ്രമം തന്നിലെ കൊണ്ടുപോയാൻ.
മാധവൻ തന്നുടെ പാദയുഗങ്ങളിൽ
മാനസം ചേൎത്തു വിളങ്ങുമന്നാൾ
സ്വൎഗ്ഗത്തിലാമ്മാറു നിൎഗ്ഗമിച്ചമ്പോടു
സൽഗതി തന്നോടു കൂടി നിന്നാൾ.

—***—

# അദ്ധ്യായം ൨൨.

## ഖാണ്ഡവദാഹം.

പ്രാജ്ഞനായുള്ളോരു ധൎമ്മജൻതന്നുടെ-
യാജ്ഞയെക്കൊണ്ടതിന്നന്നൊരു നാൾ
വാരിജലോചനൻതാനെഴുന്നെള്ളിനാൻ
പാരെഴുന്നീട്ടുമമ്മന്ദിരത്തിൽ
കണ്ടുനിന്നീടിന പാണ്ഡവരെവരും
കൊണ്ടാടിപ്പൂജിച്ചു നിന്നനേരം
പൂമകളുമോടു പൂണ്ടു നിന്നീടുന്ന
പൂമേനി തന്നുടെ കാന്തികൊണ്ടും
കാരുണ്യമായുള്ള പീയൂഷവാരിധി
പാരം ചൊരിഞ്ഞുള്ള വാക്കുകൊണ്ടും
ധന്യന്മാരായുള്ള മന്നവന്മാരുടെ
കണ്ണുയുഗങ്ങൾക്കും കൎണ്ണകൾക്കും
ആനന്ദം പൊങ്ങിച്ചു മേവി നിന്നീടുന്നൊ-
രാനായനായകനന്നൊരു നാൾ
ആയാസം കൈവിട്ടു പാൎത്ഥനും താനുമായ്
നായാട്ടുലീലയെക്കൊള്ളുവാനായ്
കാനനംതന്നിലകത്തു പുക്കതോടു
നാനാമൃഗങ്ങളെക്കൊന്നു കൊന്നു
പാരാതെ മേവുന്ന പൂക്കൾതൻ നന്മധു
പൂരിച്ചു പെയ്യുന്ന കാവു പുക്കു

കന്മഷവൈരിതാനർജ്ജുനൻ തന്നുടെ
നന്മടി തന്നിൽ വെച്ചുത്തമാംഗം
നിദ്രയും പൂണ്ടു കിടന്നപ്പൊ കണ്ടിട്ടു
ഭദ്രനായുള്ളൊരു പാണ്ഡവൻ താൻ
തിങ്ങി വളർന്ന ഫലങ്ങൾ കലർന്നിട്ടു
തുംഗത പൂണ്ടുള്ള മാവുകളും
മല്ലിക മുല്ലകളെന്നിവയാദിയായ്
ചൊല്ലാർന്ന നല്ല പൂവല്ലികളും
പാരമരു മേവുന്ന ജംഗ/ജാതിയും
പൂരിച്ചു കണ്ടു കൊതിച്ചു മെല്ലെ
കല്യനായുള്ള ധനഞ്ജയൻ തന്നോടു
വിപ്രനായ് വന്ന പറഞ്ഞാനപ്പോൾ
പട്ടിണികൊണ്ടു പൊറായ്കയാലെത്രയും
തിട്ടതി പൂണ്ടിങ്ങു വന്നതെന്നാൽ
തണ്ഡുലംകൊണ്ടുള്ള ഭോജനമേതിനിപ്പോ-
ളിന്നിലം തന്നിലങ്ങില്ലതാനും
കാദളം മുമ്പായ കായ്കനിയങ്ങളെല്ലാ
കാനനം തന്നിൽ വളർന്ന നന്നായ്
അക്ഷീണവിക്രമ! ക്ഷുത്തിനെപ്പോക്കുവാൻ
ഭക്ഷണം നൽകുകിൽ പോരുമിപ്പോൾ
ഇന്നതിലൊന്നങ്ങു തൊട്ടുനിന്നീടുകിൽ
ഖിന്നതയോരാതെ വിണ്ണവർകോൻ
ഭീമമായുള്ളൊരു വജ്രമെറിഞ്ഞിട്ടു
നാമാവശേഷനായ് പോക്കുമല്ലോ
എന്നതു കേട്ടോരു പാണ്ഡവമുഖ്യൻ
തന്നിലെ ചിന്തിച്ചു കണ്ടു ചൊന്നാൻ
കേവലമെന്നുടെ ചൊല്ലാലെയിന്നു നീ
കാടോടുകൂട വിഴുങ്ങുകിലോ

വാസവൻ തന്നുടെ ഭീതിയില്ലെന്നുമെ
കാതരനായുള്ള ഭൂസുരശേഖരം.
എന്നതു കേട്ടൊരു വഹ്നി താനേറ്റവും
നന്ദിച്ചു നന്ദിച്ചു നിന്നനേരം
ചങ്ങാതിയായ ധനഞ്ജയൻ തന്നോടു
മംഗലമൂർത്തിയുണർന്നു ചൊന്നാൻ.
ആരണനല്ലിവൻ വാസവൻതന്നുടെ
ആരണ്യമൊക്കെദ്ദഹിപ്പതിന്നായ്
ഖിന്നനായിങ്ങിനെ നിന്നുടെ ചാരത്തു
ഛന്നനായ്വന്നൊരു വഹ്നിയത്രെ
എന്നതു കേട്ടൊരു പാണ്ഡവൻ ചൊല്ലിനാ-
നെങ്കിലും നൽകിനേനെന്നിങ്ങിനെ
എന്നതു കേട്ടൊരു പാവകദേവൻ താൻ
വന്നെഴുന്നീടുന്ന മോദത്തോടെ
തിണ്ണമെഴുന്നു ദഹിച്ചു തുടങ്ങിനാൻ
വിണ്ണവർകോനെയും പേടിയാതെ
എട്ടാശയെല്ലാമെ ഞെട്ടുമാറന്നേരം
പൊട്ടിപ്പൊരിഞ്ഞു തുടങ്ങീതെങ്ങും
കാടകം തന്നിൽ വസിച്ചു നിന്നീടുന്ന
കാട്ടാന കാട്ടി മലയാടുവാ
കൂട്ടരെയൊക്കെ വെടിഞ്ഞോട്ടം തുടങ്ങിനാർ
വാട്ടമകന്നുള്ള പന്നികളും
കൂട്ടമായ് നിന്ന പൊരുന്നരത്താളുമായ്
ചാടിത്തുടങ്ങീതങ്ങെങ്ങുമാളും
മേളത്തിൽ പൂണ്ടൊരു പാവകദേവനു
കാളം വിളിക്കുന്നതെന്നപോലെ
കേകികൾ മുമ്പായ പക്ഷിവൃന്ദങ്ങൾ
മാഴ്കിത്തളർന്നങ്ങു കൂകിനിന്നു

നൂതനമായൊരു സായകംകൊണ്ടങ്ങു
ദീപിച്ചു വീഴ്ത്തിനാൻ ഭൂതലത്തിൽ
തണലായിപ്പോയതിൽ ചെൽപ്പുറി പോയങ്ങു
വിണ്ണവർനാട്ടിലകത്തു പുക്ക
മന്നിൽ വീണീടിന തക്ഷകശേഖരത്തെ
തന്നിലടക്കിനാൻ വഹ്നിതാനും
വട്ടം ചുഴന്നോരു വഹ്നിയെക്കണ്ടിട്ടു
തിട്ടതിപൂണ്ടു മയൻതാനപ്പോൾ
പാലിച്ചുകൊള്ളുകയെന്നെയെന്നിങ്ങിനെ
ചാലെ വിളിച്ചു പറഞ്ഞനേരം
മാനിയായുള്ളൊരു രാഘവൻ പണ്ടുതാൻ
വാനരവീരനെയെന്നപോലെ
കോദണ്ഡംകൊണ്ടങ്ങെടുത്തുനിന്നീടിനാൻ
കോഴയും കൂടാതെ വാസവിതാൻ
കാനനം തന്നുടെ ദാഹത്തെക്കേട്ടിട്ടു
ദീനനായുള്ളൊരു വാനവർകോൻ
ഘോരമായുള്ളൊരു മാരിയെപ്പെയ്യിച്ചാൻ
വീരന്മാരായവരെന്നതോരാ
ഭീതനായുള്ളൊരു പാവകദേവനോ-
ടെള്ളുമേ പേടിയായ്കെന്നും ചൊല്ലി
ബാണങ്ങൾകൊണ്ടങ്ങു വാനോട്ടു ചെമ്മെ
ചേണാറും മന്ദിരം തീർത്തു നന്നായ്
പാരിച്ചു പെയ്യുന്ന മാരിയങ്ങേതുമേ
ചോരാതവണ്ണമടച്ചുനിന്നാൻ.
തിട്ടതി കൈവിട്ടു പാവകദേവൻ താൻ
തുഷ്ടനായുള്ളിൽ തെളിഞ്ഞു പിന്നെ
പാണ്ഡവവീരനു നൽകുവാൻ ഗാണ്ഡീവ-
ചാപവും ബാണവും കയ്യിലേന്തി

പൊന്മയമായുള്ള കഞ്ചുകം പൂണ്ടുള്ള
നിർമ്മലവാജികളോടുംകൂടി
മെല്ലവെ വന്നു വണങ്ങിനിന്നീടിനാൻ
മല്ലാരിതന്നുടെ പാദപത്മം
ഖാണ്ഡവകാനനം നൽകിന കാരണം
പാണ്ഡവവീരനു നൽകിനിന്നാൻ
ഗാണ്ഡീവമാകുന്ന ചാപവും ചെഞ്ചെമ്മെ
പാണ്ഡരവർണ്ണമാം വാജികളും
സന്താപമേതാനും വന്നുനിന്നീടുമ്പോൾ
ബന്ധുവായ്വന്നു തുണപ്പനെന്നും
ഇങ്ങിനെ ചൊല്ലി മറഞ്ഞു നിന്നീടിനാൻ
മംഗലനായ ധനഞ്ജയൻതാൻ
ശക്തനായായ ശതക്രതുപുത്രനും
മുക്തിദനായ മുരാന്തകനും
പാവകൻ തന്നുടെ വേലകളോരോന്നു
* വാപാടിച്ചൊല്ലുന്നങ്ങു കേട്ടു പുക്കാർ
ബന്ധുക്കളായുള്ള മന്നവന്മാരുമായ്
ദ്വാരക പുക്കിനാൻ വാസുദേവൻ.

* സംസാരിച്ചു.

# അദ്ധ്യായം ൨൩.

---

മിഗ്ജതം.

കന്മഷവൈരിതൻചൊല്ലാലെ ചെഞ്ചമെ
ധൎമ്മതനൂജനെകാണ്മതിന്നായ്
നാരദമാമുനിതാനെഴുന്നെള്ളിനാൻ
പാരററ കോട്ടയിലന്നൊരു നാൾ
ഇഷ്ടനായുള്ളൊരു മന്നവൻതാനപ്പോൾ
പെട്ടെന്നു കമ്പിട്ടു കൂപ്പിച്ചൊന്നാൻ.
രാപ്പകലുള്ളത്തിൽ മേവീടും വേദന
വാദ്ധ്യാഢ്യ മാമുനെ ചൊല്ലീടുന്നേൻ.
ക്രുദ്ധിച്ചുപോരുന്നതൊട്ടുനാളുണ്ടു ഞാൻ
മിത്രനായുള്ളൊരു സ്വാമിതന്നെ
ഉള്ളത്തിലുള്ളൊരു വേദനയായതു
ചൊല്ലുന്നതുണ്ടു ഞാൻ മെല്ലെയിപ്പോൾ
ശാപത്തെക്കൊണ്ടു മരിച്ചൊരു താതനു
പാപവും പുണ്യവുമുള്ളവണ്ണം
ചിന്തിച്ചു കണ്ടു പറഞ്ഞു നിന്നീടേണം
സന്താപമായതു മറെറാന്നല്ലെ.
എന്നതു കേട്ടൊരു നാരദമാമുനി
തന്നിലെ ചിന്തിച്ചു കണ്ടു ചൊന്നാൻ.
സ്വൎഗ്ഗത്തിൽ ചെന്നു കരേറുന്ന നേരത്തു
നിൎഗ്ഗമിച്ചീടരുതെന്നു ചൊല്ലി

താഡനം നൽകിയകച്ചുനിന്നീടിനാർ
കേടകന്നീടിന വാതിലെല്ലാം.
എന്നതു കേട്ടോരു മന്നവവീരന-
മ്മന്നിടം തന്നിൽ മയങ്ങി വീണാൻ.
ഘോരനായുള്ളോരു മാരുതിതാനൊരു
ഓരവും കണ്ണിലെടുത്തുയത്തി
വിണ്ണവർനാഥനെ നീക്കുവാനെന്നിട്ടു
തിണ്ണം നടന്നങ്ങു പോകുന്നേരം
എത്രയും നന്നെടോ! താതനു നീയിപ്പോൾ
മുക്തി വരുത്തുവാനോത്ത യുക്തി
എന്നങ്ങു ചൊല്ലിച്ചുവരുത്തുനിന്നീടിനാൻ
മന്നവവീരനെ മാമുനിയും
വീരനായുള്ളോരു മാരുതിതന്നുടെ
വൈരവും മന്ദമായ് വന്നതപ്പോൾ
പാപത്തെപ്പോക്കുവാൻ നല്ലതു ചൊൽകെന്നു
ദ്രൗപതി ചൊന്നതു കേട്ടനേരം
ആര്യനായുള്ളോരു നാരദൻ ചൊല്ലിനാ-
ലാരണശാപത്താൽ വന്ന പാപം
വേരറുപോമാറില്ലെങ്കിലുമൊന്നു കേ-
ളോരാതെ വന്നതു കാരണമായ്
പാരറു മേവുന്ന രാജസൂയമെന്നു
പേരായിട്ടുള്ളോരു യാഗമിപ്പോൾ
പൂരിച്ചുകൂട്ടുകിൽ കന്മഷജാലങ്ങൾ
വേരറുപോയീടും തേറിനാലും
എന്നതു കേട്ടോരു ധർമ്മതനൂജൻതാൻ
വന്ദിച്ചു മാമുനിയോടു ചൊന്നാൻ.
കാർമുകിൽവർണ്ണന്റെ കാരുണ്യമുണ്ടെങ്കി-
ലാരംഭിച്ചീടുന്നതുണ്ടിന്നിപ്പോൾ.

കൊണ്ടൽനേർവ്വർണ്ണന്റെ ചിന്തിതമെന്തെന്നു
കണ്ടിട്ടുവേണം താനെന്നു നണ്ണി
ധർമ്മതനൂജന്റെ വാഞ്ഛതാൻ സാധിപ്പാൻ
ബ്രഹ്മതനൂജൻതാനാദരവിൽ
പാരാതെ പോയങ്ങു ദ്വാരക പൂകിനാൻ
നാരായണനെന്നു ചൊല്ലിച്ചൊല്ലി
നന്ദതനൂജൻതാൻ മേവിനിന്നീടുന്ന
മന്ദിരംതന്നിലകത്തു പുക്കാൻ.
ദേവകീസൂനുവെ വന്ദിച്ചു ചൊല്ലിനാൻ
കേവലം വന്നോരു കാര്യമെല്ലാം
ജിഷ്ണുതൻപ്രാണനായ്മേവിനിന്നീടുന്ന
വൃഷ്ണികൾനാഥനാം കൃഷ്ണനപ്പോൾ.
ഉദ്ധവനാദിയായ്മേവിനിന്നീടുന്നോ-
രുത്തമമന്ത്രികളോടു ചൊന്നാൻ.
ഇന്ദ്രപ്രസ്ഥത്തിന്നു പോവതിന്നായിട്ടു
നന്നായ്മുതിരേണമെന്നിങ്ങിനെ.
എന്നതു കേട്ടവരെല്ലാരും ചെമ്മെ
മന്നിടമൊക്കെക്കലുങ്ങുംവണ്ണം
ഭേരിതൻനാദത്തെ പൂരിപ്പിച്ചീടുമ്പോൾ
ദ്വാരക തന്നിലെ ലോകരെല്ലാം
തന്നുടെ തന്നുടെ ചങ്ങാതിമാരുമായ്
വന്നുതുടങ്ങിനാർ വാഴ്വിനോടെ
ദേവകീതന്നുടെ കാന്തനായുള്ളോരു
ശ്രീവസുദേവനുമാഹുകനും
നാനാവിഭൂഷണജാലങ്ങൾ പൂണ്ടുള്ള
മാനിനിമാരോടും കൂടി നേരെ
ഗോവിന്ദൻതന്നുടെ ചാരത്തു ചെന്നിട്ടു
പോവതിന്നായിത്തുനിഞ്ഞുനിന്നാർ.

നൽക്കൊടി തോരണമെന്നിവയോരോന്നെ-
യൊക്കെയെടുത്തു നിവത്തി നന്നായ്
പാരാറു മേവുന്ന തേരിലങ്ങനെപോട്ടു
വാരിജലോചനൻ പുക്ക നേരെ
മൂത്തവനായുള്ള രോഹിണീനന്ദനൻ
സാത്യകീമുമ്പായ സേനയുമായ്
വാരിജലോചനൻ തന്നുടെ ചാരത്തു
പാരാതെ ചെന്നു മുറ്റുന്നിന്നാർ.
രുഗ്മിണീയാദിയായ് മേവിനിന്നീടുന്ന
കുഡ്മളലോചനമാരെല്ലാരും
സത്വരം ചെന്നു കരേറിനിന്നീടിനാർ
മുഗ്ദ്ധവിലോചനൻ നിന്ന തേരിൽ
മററുള്ള ലോകരും മാമുനിമാരും ചെ-
ന്നററമില്ലാതോളമായിതപ്പോൾ
പീലിക്കുടകളുമാലവട്ടങ്ങളും
ചാലെ വളർന്നുള്ള തന്തികളും
നിർമ്മലമായുള്ള വെഞ്ചാമരങ്ങളും
പൊന്മയമായുള്ള ഛത്രങ്ങളും
നാളീകം തന്നുടെ നാളത്തെ വെന്നുള്ള
കാളങ്ങൾ കാളാഞ്ചിജാലങ്ങളും
കല്പാന്തവഹ്നിതൻ ഒപ്പത്തെപ്പോക്കുവാൻ
കെല്പു കലർന്നുള്ള പന്തങ്ങളും
ചൊല്ലുകൊണ്ടു മേവുന്ന പീലിക്കുന്തങ്ങളു-
മൊക്കെയെടുത്തു പിടിച്ചു നന്നായ്
വാഴ്ത്തികൾ വാഴ്ത്തുന്ന വാർത്തയും കേട്ടുകേ-
ട്ടാവഴിയിലിങ്ങിനെ പോകുന്നേരം

മാഗധനായോരു മാപാപി ബന്ധിച്ച
മാൽപെട്ടത്തീടുന്ന മന്നവന്മാർ
ആദരവോടങ്ങയച്ചുനിന്നീടുന്ന
ദ്ദൂതനെ വന്നു കാണ്മായ്‌വന്നു
പാരറ്റ പാദങ്ങൾ കൂപ്പിനിന്നവരോടു
കാര്യമായുള്ളതു ചൊന്ന നേരം
പാതകവൈരിതാൻ ചൊല്ലിനിന്നീടിനാൻ
പാപിയായുള്ളൊരു ഭൂപൻതന്നെ
ഘോരമായുള്ളൊരു ശൂലികൾക്കെല്ലാമെ
പാരണയായിട്ടു നല്കിയിപ്പോൾ.
മന്നവന്മാരുടെ വേദനതന്നെയും
മന്നിടെ ഭാരവും തീർത്തുവെച്ചാം.
ഇങ്ങിനെ ചൊല്ലിയയച്ചുനിന്നവരോടു
മംഗലമൂർത്തിതാൻ വേഗത്തിൽ പോയ്
ചീർത്തൊരു മോദത്താൽ പാർത്ഥന്മാർ മേവുന്ന
ആവാസം തന്നിലകത്തു പുക്കാൻ.
തിങ്ങിനിന്നീടുന്ന സന്തോഷം പൂണ്ടവൻ
മംഗലവാണികളോടും കൂടി
ഘോഷിച്ചു ചെന്നങ്ങു ധർമ്മതനൂജൻതാൻ
ദോഷത്തെ വെന്നുള്ള പാദപത്മം
ആദരവോടു പുണർന്നുനിന്നീടിനാൻ
സോദരന്മാരുമങ്ങവ്വണ്ണമെ.
അമ്മാമൻതന്നെയുമമ്മാവിമാരെയും
സമ്മാനിച്ചീടിനാൻ വെണ്മയോടെ
അനന്തൻതാൻ വന്നു കണ്ടൊരു നേരത്ത-
അച്യുതൻ തന്നുടെ സോദരിതാൻ
സൂനുവായുള്ളഭിമന്യുവും താനുമായ്
മാനിച്ചു ചെന്നു വണങ്ങിനിന്നാർ.

ധന്യരായെല്ലാരുമന്നിലം തന്നിലെ
നന്നായി നിന്നു വിളങ്ങുമന്നാൾ
ഭൂലോകവാസികൾക്കാലംബമായുള്ള
പാലാഴിവർണ്ണനെക്കൈവണങ്ങി
ആരംഭിച്ചീടിന കാര്യത്തെത്തന്നെയു-
മാദരവോടു പറഞ്ഞാനപ്പോൾ.
യോഗ്യമായുള്ളതു കേട്ടോരു നേരത്തു
മാർഗ്ഗമായ് ചൊല്ലിനാൻ മാധവൻതാൻ
ആരംഭിച്ചീടുക യാഗത്തെ വൈകാതെ
പൂരിച്ചുകൂട്ടുവാൻ ഞാനുണ്ടല്ലൊ.
കേശവൻതന്നുടെ ചൊല്ലാലെ പിന്നെയു-
ങ്ങാശകൾ നാലും ജയിപ്പതിന്നായ്
വീരതയേറെയും പൂണ്ടുനിന്നീടുന്ന
മാതുലനന്ദനനാലിയായ
വീരത പൂണ്ടുള്ള സോദരന്മാരെയു-
ങ്ങോരോരോ ദിക്കിലയച്ചുനിന്നാർ.
ആക്ഷണം പോയങ്ങു നൽ സഹദേവൻതാൻ
ദക്ഷിണദിക്കിലും ചെന്നു പിന്നെ
കേരളഭൂമിയെപ്പാലിച്ചു ചെമ്മെ
കേവലം നിന്ന ത്രിഗർത്തനുമായ്
ആഹവത്തിന്നു മുതിർന്നോരു നേരത്തു
പാവകദേവൻതാൻ പാലിക്കയാൽ
താഴാതെ കണ്ടു പിണങ്ങിനിന്നേറ്റുമെ
കോഴയും നൽകാതെ നിന്നനേരം
ക്ഷീണനായുള്ളോരു മാദ്രീതനൂജൻ താൻ
വഹ്നിതൻ പാദതാരുള്ളിൽ നണ്ണി
പാർത്ഥന്നു നൽകിയ നൽവരം ചിന്തിച്ചു
പ്രാർത്ഥിച്ചുനിന്നിതു കണ്ടനേരം

ഇഷ്ടനായുള്ളൊരു പാവകദേവൻതാൻ
രുഷ്ടനായ്‌വന്നു മന്നവരെ
കൂട്ടിപ്പുറത്തു * നിരത്തിനിന്നീടിനാൻ
കേടററ മാമുനിമാരുമായി
അന്തമില്ലാതോളം ഭൂതികളം നൽകിനാ-
നന്തകപുത്രന്നു നൽകുവാനായ്
ആമോദം പൂണ്ടൊരു മാദ്രീതനൂജൻതാൻ
മാമുനിമാരെ വണങ്ങിച്ചൊന്നാൻ.
വഹ്നിതാനെന്തു ത്രിഗത്തനെപ്പാലിപ്പാൻ
വന്നതിൻകാരണമെന്നിങ്ങിനെ.
എന്നതു കേട്ടവരെല്ലാരും ചെഞ്ചമെ
മന്നവവീരനെ നോക്കിച്ചൊന്നാർ.
പണ്ടിവൻതന്നുടെ പുത്രിയായുള്ളൊരു
വണ്ടഴൽപൂങ്കുഴലാളെ വഹ്നി
ജാരനായ് ചെന്നു പുണൎന്നു നിന്നീടിനാ-
നാരണരൂപത്തെപ്പൂണ്ടു മെല്ലെ
കന്യകപാലരറിഞ്ഞു പോയ് ചെന്നിട്ടു
മന്നവവീരനെക്കണ്ടു ചൊന്നാർ.
ഇഷ്ടമല്ലാത്തതു കേട്ടൊരു നേരത്തു
രുഷ്ടനായ് ചൊല്ലിനാൻ മന്നവൻതാൻ
കഷ്ടതചെയ്തൊരു വിപ്രനെ വൈകാതെ
കെട്ടിനിന്നീടുവിനെന്നിങ്ങനെ
സേവകന്മാരെല്ലാമെന്നതു കേട്ടിട്ടു
കേവലം ബന്ധിപ്പാൻ ചെല്ലുന്നേരം
പാരം ജ്വലിച്ചങ്ങു മണ്ടിത്തുടങ്ങിനാൻ
ജാരനായ്‌നിന്നുള്ളൊരാരണൻതാൻ

* യോജിപ്പിച്ചു

തീഷ്ണങ്ങളായുള്ള ജ്വാലകളോരോന്നേ
മേല്ക്കുമേൽ വന്നങ്ങു പൊങ്ങുന്നേരം
വന്നുവന്നീടിന ദാസന്മാരെല്ലാരും
നിന്നുപൊറുക്കരുതാഞ്ഞയാലെ
സത്വരം വന്നിങ്ങു മന്നവൻതന്നോട്
വസ്തുതയായതു ചൊല്ലിനിന്നാർ.
വഹ്നിയെന്നിങ്ങിനെ കേട്ടോരു നേരത്തു
വന്നെഴുന്നീടുന്ന മോദത്താലെ
പാരാതെ ചെന്നു വണങ്ങിനിന്നവനോട്
പാലിച്ചുകൊള്ളണമെന്നും ചൊന്നാൻ.
ശാന്തനായുള്ളൊരു വഹ്നിതാനവനോട്
ശാന്തനായുള്ളവനോടു ചൊന്നാൻ
എന്നുടെ വാഞ്ചിതം ചെയ്കയാൽ നിന്നുടെ
കന്യകയ്ക്കേതുമേ ദോഷമില്ലേ.
അരുണനാരിമാരെന്നിയെ ആരുമെ
കേരളംതന്നിലിന്നാരിയായി
ചാരിത്രം ചിന്തിച്ചു നില്ക്കുന്നതില്ലയെൻ-
കാരുണ്യംകൊണ്ടതു തോന്നിനാലും
പാതിവ്രത്യത്തിന്റെ ഭംഗത്തെക്കൊണ്ടൊരു
പാതകമില്ലതു തോന്നിനാലും.
വിപ്രനായല്ലോ നിൻകന്യകതന്നെ ഞാൻ
കൈപ്പിടിച്ചീടിനതെന്ന മൂലം
ഉത്തമനായൊരു ഭൂസുരനവനോട്
സത്വരം നല്കുക നിന്മകളെ
സന്താപമേതാനും വന്നുനിന്നീടുമ്പോൾ
ചിന്തിച്ചുകൊള്ളുക മേലിലെന്നാൽ
അക്ഷണം വന്നു നിൻദുഃഖങ്ങൾ തീർത്തിട്ടു
രക്ഷിച്ചുകൊള്ളുന്നതുണ്ടു താനും.

കേരളഭൂമിയിൽ ക്ഷത്രിയനാരികൾ—
ക്കാരണരാകട്ടെ കാന്തരെന്നും
ഇങ്ങിനെ ചൊല്ലി മറഞ്ഞു കാരണ—
മിന്നവന്നമ്പോടു കാണ്ണുകൊണ്ടു
മാമുനിമാരുടെ വാർത്തയെക്കേട്ടിട്ടു
ആമോദം പൂണ്ടുള്ള പാണ്ഡവൻതാൻ
ഭൂമിപൻ നൽകിന കോഴയും കൊണ്ടങ്ങു
രാമേശ്വരത്തിന്നു ചെന്ന നേരം
ലങ്കയിൽ ചെല്ലുവാൻ പാരററ വാരിധി
ലംഘനം വല്ലാതെ നിന്ന നേരം
സത്വരം ചെന്നു വണങ്ങിനിന്നീടിനാൻ
പുത്രനായുള്ള ഘടോല്ക്കചൻതാൻ
ഖേചരൻതന്നുടെ ചൊല്ലാലെയങ്ങവൻ
കേവലം ലങ്കയിൽ ചെല്ലുവാനായ്
ആഴമനേകം കലർന്നിന്നീടുന്നാ—
ഴിയിൽ നേരെയിറങ്ങുന്നേരം
ജാനുപ്രമാണമായ്യുന്നിതു ചെമ്മവെ
പാനീയം മാനവവീരനപ്പോൾ
വാനരർ നിർമ്മിച്ച സേതുവെക്കണ്ടുക—
ണ്ടാനന്ദിച്ചമ്പോടു പോയിപ്പോയി
ലങ്കയിൽ ചെല്ലുന്ന നേരത്തു രാക്ഷസ—
മങ്കമാരെല്ലാരും പേടിയാലെ
ചൊല്ലിനിന്നീടിനാർ പാഞ്ഞുചെന്നെല്ലാരും
ചൊല്ലാന്നു രാക്ഷസരാജാവോടു
വമ്പനായുള്ളൊരു രാഘവൻതന്നുടെ
അമ്പോറുന്നിന്നൊരു കുംഭകർണ്ണൻ
രണ്ടാമതുണ്ടു മടങ്ങിവന്നീടുന്നു
കണ്ടായോ? സ്വാമിൻ! നീയെന്നിങ്ങിനെ

നാരിമാർ ചൊന്നതു ചൊന്നൊരു നേരത്തു
വീരനായുള്ള ഘടോൽക്കചൻതാൻ
ആര്യനായുള്ളോനെ വന്ദിച്ചു ചെമ്മെ
കാര്യമായുള്ളതു ചൊന്ന നേരം
മേനിയിൽ മേവിന നോവുകൊണ്ടേറ്റവും
ദീനമായുള്ളൊരു യാനമെന്നാൽ
അച്യുതൻതന്നിലങ്ങിഷ്ടയിൽ മാനസം
വെച്ചുനിന്നീടിന ദ്രൌപതിയെ
കാണ്മതിന്നായിട്ടു കാഴ്ചയും നൽകി ഞാൻ
മേന്മയിൽ നമ്മുടെ കിങ്കരരെ
മേളം കലർന്നുള്ളൊരുത്സവം കാണ്മനായ്
കാലത്തയയ്ക്കുന്നതുണ്ടു ചൊല്ലാം.
സ്വാമിതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
ഭീമനായുള്ളോരു ഭീമപുത്രൻ
ദേവരൻതന്നോടു ചൊല്ലിനിന്നീടിനാൻ
കേവലമങ്ങവൻ ചൊന്നതെല്ലാം
ചിത്തം തെളിഞ്ഞുള്ള നൽസഹദേവൻതാൻ
സത്വരം തന്നുടെ സേനയുമായ്
വന്ദികൾ വാഴ്ത്തുന്ന വാർത്തയും കേട്ടിട്ടു
ഇന്ദ്രപ്രസ്ഥത്തിലകത്തു പൂകാൻ
വീരന്മാരായുള്ള മററുള്ള ഭൂവര-
മോരോരോ ദിക്കു ജയിച്ചുവന്നാർ.

# അദ്ധ്യായം ൨൪.

---

## മാഗധവധം.

വൃഷ്ണികൾനാഥനായ്മേവിനിന്നീടുന്ന
കൃഷ്ണനും ജിഷ്ണുവും മാരുതിയും
മാരണകർമ്മത്തിൽ വീരത പൂണ്ടുള്ളോ–
രാരണരായിച്ചമഞ്ഞു മെല്ലെ
നാകികൾക്കെല്ലാൎക്കും വൈരിയായുള്ളൊരു
മാഗധൻതന്നുടെ കോട്ട പുക്കാർ
കണ്ടൊരു നേരത്തു മന്നവനെത്രയും
കൊണ്ടാടിപ്പൂജിച്ചുനിന്നു ചൊന്നാൻ.
എന്തൊരു കാരിയം ചിന്തിച്ചുതായിട്ടു–
ങ്ങിന്നിലംതന്നിലെ വന്നതിപ്പോൾ.
അന്തികെ ഇങ്ങിനെ വന്നതു കാരണം
സന്തോഷം പൊങ്ങുന്നു മാനസത്തിൽ
എന്നതു കേട്ടൊരു പങ്കജലോചനൻ
തന്നിലെ പുഞ്ചിരി തൂകിച്ചൊന്നാൻ.
ഗോകുലനാഥന്റെ വൈരിയായ്മേവുന്ന
മാഗധൻ തന്നെ ഞാൻ മന്ദിരത്തിൽ
ചൊന്നതു നൽകുന്ന കല്പകമാകുന്നതാ–
നെന്നതു കേട്ടത്രെ വന്നതെങ്ങൾ.
ഇച്ഛയായുള്ളതു വന്നുചൊല്ലീടുവാൻ
ലജ്ജയുണ്ടാകുന്നു മാനസത്തിൽ

വന്ദിച്ചു ചൊല്ലിനാൻ മാഗധൻതാനപ്പോൾ
നീചനായ നന്ദജൻ തന്നെ നോക്കി
മൃത്യുകളാകിലും മന്ത്രങ്ങളാകിലും
വസ്ത്രങ്ങളാകിലുമെന്നിയെ ഞാൻ
എന്നിൽ വിളങ്ങുന്ന പ്രാണങ്ങളാകിലും
തന്നിന്നീട്ടവൻ ചൊല്ലിക്കൊണ്ടാൽ.
ധീരനായുള്ളൊരു മന്നവനിങ്ങിനെ
വീരത പൂണ്ടു പറഞ്ഞ നേരം
ആരണനായിച്ചമഞ്ഞുനിന്നീടുന്ന
വാരിജലോചനൻതാനും ചൊന്നാൻ.
വമ്പനായുള്ളൊരു മാരുതിതാനിതു
ജംഭാരിനന്ദനനിന്നിവൻതാൻ
പണ്ടെയിന്നിന്റെ വൈരിയായ് മേവുന്ന
കൊണ്ടൽനേർവ്വർണ്ണനിന്നിവൻതാൻ
ആരെയാകുന്നതോ നിന്റെ കായത്തെ
ആശു പിടിച്ചു പിളർന്നു നേരെ
മന്നവന്മാരുടെ വേദനതന്നെയും
മന്നിടെ ഭാരവും തീർക്കയത്രെ.
നീചനായ ഞങ്ങളിലാരെന്നു ചിന്തിച്ചു
നന്നായ് യുദ്ധംകൊൾകെന്നെ വേണ്ടു.
വീരനായുള്ളവൻതാനതു കേട്ടിട്ടു
പാരം ചിരിച്ചു പറഞ്ഞാനപ്പോൾ.
കൊണ്ടൽനേർവ്വർണ്ണരെ! ഇണ്ടലും കൈവിട്ടു
മണ്ടുകയല്ലോ നീ പണ്ടെപ്പോലെ
ബാലകനാകയാൽ പാർത്ഥനോടേറ്റുവാൻ
* കാലമുഴന്നില്ലയെനിക്കിന്നൊട്ടും.

* ഒക്കാഞ്ഞില്ല എന്നപോലെ ഒരു പ്രയോഗം. ശീലു തോന്നുന്നില്ല.

തുംഗനായുള്ളൊരു മാരുതിതന്നോടെ-
ന്നിങ്ങിനെ ചൊല്ലി മുതിൎന്നുവന്നാൻ.
ഘോരനായുള്ളൊരു മാരുതപുത്രനും
പോരിന്നു ചാലെത്തുനിഞ്ഞുനിന്നാൻ.
ഉഗ്രന്മാരായുള്ള ബാലിസുഗ്രീവന്മാർ
വട്ടത്തിൽ മുട്ടിത്തകൎക്കുംപോലെ
മാറ്റാതെ നിന്നു പിണങ്ങിനിന്നീടിനാ-
രേകോനവിംശതി നാളും മുഴുവൻ
രോഷഭരംകൊണ്ടങ്ങു മാഗധൻതന്നുടെ
ഗാത്രത്തെ ഭേദിച്ചു ഭീമസേനൻ
ക്രൂരത പൂണ്ടുള്ള സാരമേയങ്ങൾക്കു
പാരണയായിട്ടു നൽകിനിന്നാൻ.
കെട്ടപ്പെട്ടീടുന്ന മന്നവന്മാരെയും
പെട്ടെന്നു ചെന്നങ്ങഴിച്ചു നീക്കി
ആഭരണങ്ങളും നൽകിനിന്നീടിനാൻ
ശോഭ കലൎന്നുള്ള ചേലകളും
നീലക്കാർവൎണ്ണനെ കൈതൊഴുതെല്ലാരു-
മാലയം നോക്കി നടന്നാരപ്പോൾ
മാഗധൻ വീണു മരിച്ചതു കണ്ടിട്ടു
ശോകലനായവനെക്കണ്ടിട്ടു നേരെ
പുത്രനായുള്ളൊരു നൽസഹദേവൻതാ-
നൎത്ഥങ്ങൾ നൽകി വണങ്ങിനിന്നാൻ.
മുഗ്ദ്ധവിലോചനൻ ചൊല്ലിനിന്നീടിനാൻ
ഭക്തനായുള്ളവൻ തന്നെ നോക്കി
താതനെപ്പോലെ പോയ് ഘോരമായ് മേവുന്ന
പാതകമാൎജ്ജിച്ചുകൊള്ളൊല്ലാ തെ

മേദിനീപാലിച്ചുകൊള്ളുകിലെന്നുടെ
പാദസരോജത്തിൽ ചേൎത്തുകൊൾവൻ
അന്തകനാഥൻതാനിങ്ങിനെ ചൊന്നത–
നന്തമില്ലാതോളം പ്രീതിയുമായ്
അക്ഷണം പോയങ്ങു ധൎമ്മജൻ മേവുന്ന
ശക്രപ്രസ്ഥത്തിലകത്തു പുക്കാൻ.

—✻✻✻—



# അദ്ധ്യായം ൨൭.

## രാജസൂയം.

കേശവൻതന്നുടെ കാരുണ്യംതന്നാലെ
ആശകൾ നാലും ജയിച്ചു മേന്മേൽ
വാതജന്മുമ്പായ സോദരന്മാരെല്ലാം
ഭൂതികൾകൊണ്ടു നിറച്ചു നേരം
സന്തോഷമേററവും പൂണ്ടുനിന്നീടുന്നോ-
രന്തകസൂനുതാനാദരവിൽ
നന്മുനിമാരെ വരുത്തിനിന്നീടിനാൻ
നിർമ്മലയാഗത്തെച്ചെയ്‌വതിന്നായ്
പ്രാജ്ഞന്മാരായുള്ള വേദിയരെല്ലാരും
യജ്ഞത്തെക്കാണ്മാനായ് വന്നാരപ്പോൾ
വിണ്ണവരെല്ലാരും വന്നുതുടങ്ങിനാർ
തിണ്ണമെഴുന്നൊരു സന്തോഷത്താൽ
മന്നവരെല്ലാരും വന്നുതുടങ്ങിനാർ
തന്നുടെ തന്നുടെ സേനയുമായ്
സുഹൃജ്ജനമുമ്പായ ബന്ധുകൾ ചൂഴറു
കൌരവന്മാരെല്ലാം കാന്തിയോടെ
മന്ത്രികൾ മുമ്പായ സേനകൾ ചൂഴറി-
ട്ടന്തകസൂനുവെച്ചെന്നു കണ്ടാർ.
മിത്രനായുള്ളൊരു പാഞ്ചാലഭൂപതി
പുത്രന്മാരോടു കലർന്നുവന്നാൻ

നിർമ്മലനായ കരിശനാം തന്നുടെ
ധർമ്മിഷ്ഠയായുള്ള ഭാര്യയുമായ്
മേളത്തിൽ* വന്നങ്ങു പുക്കുനിന്നീടിനാൻ
*വേലാപ്പുണ്ണാള്ള മന്ദിരത്തിൽ
ആര്യന്മാരെല്ലാരും വന്നുതുടങ്ങിനാ-
രാര്യാവർത്തന്മാരുമപ്പണ്ണമെ
അംഗരും വംഗരും നല്ല കലിംഗരും
ഭംഗി കലൎന്ന വിദൎഭന്മാരും
മദ്ധ്യമഹീപന്മാരെന്നിവരെല്ലാരു-
മുത്സവം കാണ്മാനായ് വന്നാരപ്പോൾ
വാനവർകോനുടെ സൂനുതാൻ ചെന്നങ്ങു
മാനിച്ചുവെച്ചോരു മന്ദിരത്തിൽ
ഇഷ്ടത്തിൽ നിർമ്മിച്ച പെട്ടകമോരോന്നിൽ
പൊരുന്ന കൊണ്ടുപോയാക്കിനിന്നാൻ
രോഷവും ദ്വേഷവും പൂണ്ടുനിന്നീടുന്ന
ഘോഷങ്ങളേറെയൊന്നു കേൾക്കുന്നേരം
എട്ടുദിക്കിലും സഞ്ചരിച്ചവിനോ-
ടിഷ്ടനായുള്ളൊരു ധൃഷ്ടദ്യുമ്നൻ
ചാലെപ്പുറത്തങ്ങടക്കിനിന്നീടിനാൻ
മാലോകർ കാട്ടുന്ന ഗോഷ്ഠിയെല്ലാം
മന്നവൻതന്നുടെ ചൊല്ലാലെ ചെഞ്ചമ്മ
വന്നുനിന്നീടുന്ന മന്നവരെ
നന്നായിപ്പാലിച്ചു മേവിനിന്നീടിനാൻ
ധന്യനായുള്ള ധനഞ്ജയൻതാൻ
സ്നാനവും ചെയ്തങ്ങു വന്നോരു നേരത്തു
നാനാജനങ്ങൾക്കും വേണ്ടുംവണ്ണം

* മഹാലക്ഷ്മി.

കസ്തൂരി കർപ്പൂരം കാരകിൽ കുങ്കുമ-
മിത്തരമോരോന്നെ ചേർത്തു നന്നായ്
പ്രാലേയതോയത്തിൽ ചേർത്തുനിന്നീടിനാ
മാലേയം നൽകിനാൻ മാദ്രിപുത്രൻ
അജ്ഞത വേർവിട്ട മാമുനിമാരെല്ലാം
യജ്ഞവും ചെയ്തു തുടങ്ങിതപ്പോൾ
പൂതനായുള്ളോരു ധർമ്മതനൂജൻതാൻ
വേദങ്ങൾ ദീക്ഷിച്ചു മേവിനിന്നാൻ
പങ്കജലോചനൻ മാമുനിമാരുടെ
അംഘ്രിതൻ ക്ഷാളനം ചെയ്തുനിന്നു
ഓദനം നിർമ്മിച്ചു പൂരിപ്പിച്ചീടിനാൻ
വാതജന്മാവായ പാചകന്മാർ
ഹാരിദ്രസർഷപതണ്ഡുലജാലങ്ങ-
ളോരോന്നേ നൽകിനാൻ സൌബലൻതാൻ
യജ്ഞത്തിനുള്ളൊരു സംഭാരം നൽകിനാൻ
അജ്ഞത വേർവിട്ട ഗംഗാപുത്രൻ
ദാനങ്ങളോരോന്നേ നൽകിനിന്നീടുവാൻ
ഭാനുതനൂജനാം കർണ്ണനെല്ലോ
ഹേമങ്ങൾ കൊണ്ടുള്ള വേലകളോരോന്നേ
പൂമികളാണ്ട സുയോധനൻതാൻ
ചുററും തിരണ്ടുള്ള മററുള്ളോരെല്ലാരും
ഒററൊന്നു മററൊന്നു കൈകളുടന്നാർ
അഗ്ര്യമായുള്ളൊരു പൂജയ്ക്കു കാലവു-
മക്ഷണം വന്നു മുററുന്ന നേരം
യോഗ്യനായുള്ളവനാരെന്നു ചിന്തിച്ചു
ഐക്യമ സാധിച്ചുകൂടീലപ്പോൾ
മത്സരം കൈവിട്ട നൽ സഹദേവൻതാൻ
സദസ്സതന്നിലും ചെന്നു ചൊന്നാൻ

എണ്ണമററീടുന്ന സത്വങ്ങളുള്ളതിൽ
നിന്നുവിളങ്ങുന്ന കാർവർണ്ണന്റെ
ചാരത്തു വെച്ചിട്ടു പൂജയ്ക്കു നിങ്ങളി-
ന്നാരാണു പോരുന്നതാരെയിപ്പോൾ
ബാലകനിങ്ങനെ ചൊന്നതു കേട്ടിട്ടു
ചാലത്തെളിഞ്ഞുള്ള മന്നവൻതാൻ
വങ്കനിവാണ്ടുള്ള പങ്കജനേത്രന്ത-
ന്നംഘ്രികൾ ക്ഷാളനം പണ്ണുവാനായ്
പൊന്മയമായൊരു നിർമ്മലപീഠത്തിൽ
സമ്മാനിച്ചമ്പോടിരുത്തി നേരെ
നാളീകം വെല്ലുമപ്പാദസരോജങ്ങൾ
ക്ഷാളനം ചെയ്യുന്ന നേരമാകി
കേശവപാദത്തൊടേശിനിന്നൊത്തിയും
പേശലമായുള്ള തോയലേശം
ആനനം തന്നിൽ തളിച്ചുതുടങ്ങിനാ-
രാനന്ദവാരിയിൽ മുങ്ങിമുങ്ങി
വാതജനുമ്പായ സോദരന്മാരെല്ലാ-
മാദരം പൂണ്ടു തളിച്ചുനിന്നാർ
കേവലം പിന്നെയമ്മാമുനിമാരെല്ലാം
പാവനമായ ശ്രീപാദതീർത്ഥം
പെട്ടെന്നു ചെന്നങ്ങു ഇഷ്ടരായെല്ലാരും
തൊട്ടു തളിച്ചു തുടങ്ങി മേന്മേൽ
പ്രീതനായുള്ളൊരു മന്നവൻ താനപ്പോൾ
പീതങ്ങളായുള്ള ഭൂഷകളും
മുത്തുരത്നങ്ങളും നൽകിനിന്നമ്പോടു
ഉത്തമപൂജയുമാചരിച്ചു
നിർമ്മലരായുള്ള വേദിയരെല്ലാരു-
മുണ്മതിന്നായിട്ടിരുന്നാരപ്പോൾ

മന്നവരാദിയായ്മററുള്ള ലോകരും
നന്നായ്മുതിന്നങ്ങു ചെന്നിരുന്നാർ.
ഓദനംകൊണ്ടു വിളമ്പിനിന്നീടിനാർ
വാതജന്മുഖരായ പാചകന്മാർ
പുപ്പടങ്ങളായുള്ള വ്യഞ്ജനജാലവു-
മാദ്ധ്യവും പിന്നെയങ്ങുണ്ണുമെ
ഇഷ്ടമായുള്ളൊരു ഭോജനം ചെയ്കയെ
ഹൃഷ്ടരായെല്ലാരുമുണ്ണുന്നനേരം
ഹുങ്കാരം ചെയ്തങ്ങു വന്നുതുടങ്ങിനാർ
ലങ്കേശൻതന്നുടെ കിങ്കരന്മാർ
ഹാടകംകൊണ്ടു ചമച്ചതിന്നൊത്തുയും
കേടകന്നീടിന താലവൃക്ഷം
ഭൂമിപന്മാരൊടു നൽകുവാനായിട്ടു
വ്യോമത്തിൽ കൊണ്ടങ്ങു നിന്നനേരം
കണ്ടുനിന്നീടുന്ന മാലോകരെല്ലാരു-
മിണ്ടലും പൂണ്ടു ചമഞ്ഞാരപ്പോൾ
കൊണ്ടൽനേർവർണ്ണനെ നോക്കിത്തുടങ്ങിനാർ
മണ്ടിനിന്നീടിനാർ പാരത്തൊളം
ദർപ്പവും പൂണ്ടങ്ങു തപ്തമായുള്ളൊരു
ചെപ്പുകിടാരങ്ങൾ വെച്ചപോലെ
വട്ടം തികഞ്ഞുള്ള ദൃഷ്ടിദ്വയങ്ങളും
പൃഷ്ഠം കലന്ന വളഞ്ഞ കീഴും
ഘോരമായുള്ളൊരു പാതാളം തന്നുടെ
ദ്വാരത്തെ വെന്നുള്ള വായ്മലരും
ദൂരവെ കണ്ടു മയങ്ങിനിന്നീടിനാർ
നാരിമാരെല്ലാരും ബാലന്മാരും
മന്നിടം തന്നിലെ മാലോകരെല്ലാരും
ഖിന്നത പൂണ്ടങ്ങു നിന്നനേരം

തോയജലോചനൻതന്നുടെ ചൊല്ലാലെ
വായുതനൂജൻതാൻ വാങ്ങി നേരെ
വണ്ണം തിരണ്ടുള്ള പൊന്നിൻകഴിവന
മന്നിടം തന്നിലെറിഞ്ഞു വിട്ടാൻ.
കണ്ടുനിന്നീടിന മാലോകരെല്ലാരും
കൊണ്ടാടിക്കൊണ്ടു പറഞ്ഞാർപ്പോൾ
ആയിരം രാക്ഷസവീരന്മാരൊളവും
കേവലമുണ്ടായി വന്നതെല്ലോ
മററാരുമില്ലയിന്നിങ്ങിനെ ഭൂമിയിൽ
മുററുമിമ്മാരുതിയെന്നിയെ താൻ
മാരുതപുത്രന്റെ വീരതയിങ്ങിനെ
പാരിലെ മാലോകർ വാഴ്ത്തുന്നേരം
കൊണ്ടൽനേർവർണ്ണന്റെ പൂജയെക്കേട്ടിട്ടു
ഇണ്ടൽ പൂണ്ടീടിന ചേദിപൻതാൻ
കോപിച്ചു നിന്നു പറഞ്ഞുതുടങ്ങിനാൻ
പാപികൾക്കിങ്ങിനെ തോന്നി ഞായം
പ്രാജ്ഞന്മാരെല്ലാരും നോക്കിയിരിക്കവെ
അജ്ഞരെയും കൈവിട്ടു വീടരോരും
ആജ്യവും കട്ടു നടന്നവനെല്ലോ താൻ
പൂജ്യനായ്‌വന്നതിപ്പൂജയിപ്പോൾ
സജ്ജനം നിൽക്കവെ ദുർജ്ജനപൂജയെ
ലജ്ജയും കൂടാതെ ചെയ്യുമൂലം
ദുസ്സഹനായുള്ള ധർമ്മതനൂജനെ
സത്സഭ തന്നിന്നു പോക്കവേണം
പൊങ്ങിനിന്നീടുന്ന കോപവും പൂണ്ടുപൂ-
ണ്ടിങ്ങിനെയോരോന്നെ ചൊല്ലുകേട്ടു
ചീർത്താരു കോപത്താലാർത്തണഞ്ഞീടുന്ന
പാർത്ഥിവന്മാരെച്ചെറുത്തു പിന്നെ

വൈരിയായുള്ളോരു ചൈദ്യനും താനുമായ്
പാരമണഞ്ഞു പിണഞ്ഞു നിന്നാർ.
നീചനായുള്ളോരു ചേദിപരാജാവു
നീലക്കാർവ്വർണ്ണനോടേറ്റുണ്ണമെ
ഒട്ടപ്പൊളീങ്ങിനെ തങ്ങളിൽ ചെഞ്ചമെ
മുട്ടിനിന്നങ്ങു പൊരുന്ന നേരം
ചക്രത്തെക്കൊണ്ടങ്ങു വാരിജലോചനൻ
നിഗ്രഹിച്ചീടിനാൻ നീചൻതന്നെ
ചേതനാ പോയങ്ങു വൈരിയായുള്ളോരു
യാദവനാഥനിൽ ചേർന്നു പുക്ക
മുക്തിയെച്ചെഞ്ചമെ കൈവരുത്തീടുന്ന
സത്ത്വവും പൂർണ്ണമായ് വന്നതിപ്പോൾ
കേവലനായൊരു ധർമ്മതനൂജൻതാ-
നാവഭൃഥസ്നാനവുമാചരിച്ചാൻ.

# അദ്ധ്യായം ൨൩.

---

## സുയോധനന്റെ സഭാപ്രവേശം.

ഇഷ്ടമായ്മേവുന്നോരിഷ്ടിയെപ്പൂരിച്ചു
തുഷ്ടനായുള്ളോരു ധൎമ്മപുത്രൻ
മന്ത്രികളോടു കലൎന്നിന്നവരോടു
മന്ത്രിച്ചുമോരോരോ കാൎയ്യങ്ങളും
ബന്ധുരന്മാരായ് സുഖിച്ചു നിന്നീടിനാർ
ബന്ധുക്കളായുള്ള ലോകരെല്ലാം
വന്ദനം പൂണ്ടുള്ള വൈരികൾക്കെല്ലാൎക്ക-
മുന്മയിതെന്നുള്ള തോന്നുംവണ്ണം
നന്നായ് ജലസ്ഥലഭ്രാന്തിയുണ്ടാക്കീടും
പൊന്മയമായുള്ള മണ്ഡപത്തിൽ
ആസ്ഥയിലവരോടു മേവുന്ന നേരത്തു
ധൂൎത്തനായുള്ള സുയോധനൻതാൻ
ആലയം തന്നിലെ ചെല്ലുവാനായിട്ടു
നാലഞ്ചു കാലടി വെച്ചനേരം
ധന്യമായുള്ളോരു ഭൂതലം കണ്ടിട്ടു
വൻനദിതാനിതെന്നുള്ളിൽ നണ്ണി
പട്ടുടയാട നനഞ്ഞുപോമെന്നിട്ടു
പെട്ടെന്നു പിന്നെത്തെരുത്തുയൎത്തി
ചുണ്ടുകാലൂന്നി നടന്നുതുടങ്ങിനാ-
നിണ്ണലും പൂണ്ടുടൻ മന്ദംമന്ദം

വാതാറു മേവുന്ന വാപികാതന്നുടെ
ചാരത്തു പോയങ്ങു ചെല്ലുന്നേരം
ചാലവെ തൻമെയ്യും തകർത്തുനിന്നമ്പോടു
ചേലയും പൂണ്ടങ്ങു * ചെവ്വിനോടെ
ചന്ദനച്ചാറുമണിഞ്ഞു നിന്നങ്ങിനെ
സുന്ദരനായി നടന്ന നേരം
ഭംഗി കലർന്നുള്ള ചേലയുമായിട്ടു
f മുങ്ങിനികന്നങ്ങുഴന്ന നേരം
ഭ്രാന്തനായ്നിന്നങ്ങു നീന്തിത്തുടങ്ങിനാൻ
ഭ്രാന്തന്മാർ കാട്ടുന്ന വേലപോലെ
തുണ്ടുകളോരോന്നെ മുട്ടിത്തുടങ്ങിനാൻ
ചേണുററ വാർത്തികളെന്നു തണ്ണി
താണ നിലങ്ങൾ കരേറുവാനായിട്ടു
ചേണുററ പാദങ്ങൾ പൊങ്ങിക്കയും
ആരോഹണത്തിന്നു യോഗ്യമായുള്ളോടം
നേരെയിറങ്ങുവാനോങ്ങുകയും
ഇങ്ങിനെയോരോരോ വല്ലായ്മ കണ്ടിട്ടു
മംഗലനായുള്ള മാരുതിയും
ചേണുററുനിന്നുള്ള ദ്രൗപദിദേവിയും
പാണികൾ കൊട്ടിച്ചിരിച്ചാരേററം
മായംകലർന്നുള്ള മന്ദിരം കൈവെടി-
ഞ്ഞായാസം പൂണ്ടു സുയോധനൻ താൻ
നാണവും പൂണ്ടങ്ങു നിന്നതു കണ്ടിട്ടു
ക്ഷീണനായുള്ളൊരു ധർമ്മപുത്രൻ

* ഭംഗിയോടെ.
f നിവന്നു.

ഭേഷജകൾ നല്ലവ നൽകിനിന്നപ്പോഴു
ലാളിച്ചു വേദന മന്ദമാക്കി
ബന്ധുക്കളോടു കലർന്നിന്നപ്പോഴു
അന്തീപുരത്തിലയച്ചുവിട്ടാൻ.
ഗേഹത്തിൽ പോരയോരു കൌരവവീരൻതാൻ
ദേഹപരിത്യാഗം ചെയ്യുതിന്നായ്
തോയവും കൂടെയിറക്കിനിന്നീടാതെ
പ്രായോപവേശനം ചെയ്തിരുന്നാൻ.
കൃഷ്ണൻ തുടങ്ങിന ബന്ധുക്കളെല്ലാരും
ചെന്നു പറഞ്ഞു നയങ്ങൾകൊണ്ടു
മാനസം തന്നിൽ വളർന്നിന്നീടിന
ദീനതതന്നെയും പോക്കിനിന്നാർ.



# അദ്ധ്യായം ൨൭.

## അനശനദീക്ഷാനിവൎത്തനം.

ശൌൎയ്യം ചാലെ വിരിച്ചുനിന്നങ്ങിനെ
കെല്പനായുള്ളോരു സൎപ്പകേതു
മേവിനിന്നീടിന കാലത്തു ബന്ധുക്ക-
ളവോളം ചെന്നു പറഞ്ഞുതേററി
ചാലെ വളൎന്ന പ്രതിജ്ഞയെയും കൈവിട്ട-
ത്താലയന്തന്നിലങ്ങാക്കിനിന്നാർ.
ഉത്സവം കാണ്മാനായ് ചെന്നോരു നേരത്തു
ദുസ്സഹന്മാരായ പാണ്ഡവന്മാർ
ചേണെററുനിന്ന സുധൎമ്മാഖ്യന്തന്നിന്നു
നാണം കെട്ടതത്തു കാരണമായ്
പൂജ്യനായ്മേവുന്ന ധൎമ്മജൻതന്നോടു
രാജ്യം പറിച്ചുടൻ കൊൾകവേണം
എന്നതിനിന്നു നാം നല്ലതെന്നിങ്ങിനെ
ചിന്തിച്ച നേരത്തു സൌബലൻതാൻ
ചൊല്ലിനിന്നീടിനാനെല്ലാരും കേൾക്കവെ
കല്യനായുള്ളവൻ തന്നെ നോക്കി
വീരനായുള്ളോരു മാരുതിയുള്ള നാൾ
പോരുകൊണ്ടെന്നുമേയോൎക്ക വേണ്ട.
ഭീമനായുള്ളോരു മാരുതിതന്നെയും
കോമളനായുള്ള പാൎത്ഥനേയും

മററുള്ള ബാലകന്മാരെയും ചെഞ്ചെമ്മെ
മുററുമീശാത്മജന്മാവിനെയും
സത്യവാക്കായൊരു ചങ്ങലതന്നിലെ
സത്വരം നേരെ *തളച്ചുവെച്ചു
ഭൂതലം വീണ്ടുകൊള്ളാമെന്നിങ്ങനെ
മാതുലൻ ചൊന്നതു കേട്ടനേരം
മാനസംതന്നിലെ വേദന കൈവിട്ടു
മേവിനിന്നീടിനാൻ നാഗകേതു.




* ബന്ധിച്ചു.

# അദ്ധ്യായം ൨൭.

## ദ്യൂതലീല.

പിന്നെയൊരു ദിനം പാണ്ഡവവീരരെ
മന്ദിരംതന്നിൽ വരുത്തി നന്നായ്
ചൂതുതുടങ്ങിന ലീലകൾ പൂണ്ടുപൂ-
ണ്ടാദരവോടു വിളങ്ങുമന്നാൾ
അഗ്രജന്മാരെക്കരുതി നിന്നീടിനാൻ
വ്യഗ്രവുമുള്ളിലടങ്ങി നന്നായ്
കാലനു കൌരവവീരരെ നൽകുവാൻ
കാലനെത്തുപ്പാരെത്തൊരു സൌബലൻതാൻ
അസ്ഥികൊണ്ടെത്രയും ചിത്രമായ് നിർമ്മിച്ചോ-
രക്ഷങ്ങൾകൊണ്ടങ്ങു വെല്പു ചൊന്നാൻ.
ധർമ്മജൻതന്നെയിച്ചൂതിങ്കൽ വെല്ലുവാൻ
മന്നിലിന്നാരുമെയോക്കവേണ്ട
ഭ്രാതാവായുള്ളോരു കൌരവവീരനു
ചൂതിങ്കൽ വീരതയേറുമെന്നാൽ
തോററവരിങ്ങിനെ കോഴയെന്നുള്ളോരു
മാററം പറഞ്ഞു കളിക്കവേണം
മാതുലനിങ്ങിനെ ചൊന്നതു കേട്ടിട്ടു
വാതും പറഞ്ഞു കളിച്ചു നേരം
തോററുനിന്നീടിന കൌരവനായകൻ
മാററമായ്നിന്നു പറഞ്ഞാനപ്പോൾ

എന്നുമൊരിക്കൽ നീ വെന്നുനിന്നീടുകി–
ലെന്നുടെ കൂററിലുള്ളോരെല്ലാം
തന്നുനിന്നീടുവനെന്നതു കേട്ടിട്ടു
ധർമ്മജന്മാവു തെളിഞ്ഞുനിന്നാൻ.
വെന്നുനിന്നീടുകിൽ കൌരവനായക!
എന്നോടു നീയിന്നു ചൊന്നവണ്ണം
മന്ദിരം തന്നുടെ പങ്‌ക്തികളെല്ലാമെ
അന്തരം കൂടാതെ നൽകുവൻ ഞാൻ
മംഗലരായുള്ള കൌരവവീരന്മാ–
രിങ്ങിനെ ചൊന്നു കളിച്ചു കാലം
വെച്ചൊരു ചൂതിങ്കൽ തോൽക്കയാൽ വമ്പട
വെച്ചുവെച്ചൊക്ക മുടിഞ്ഞ ശേഷം
എന്നുടെ സോദരന്മാരെയും തന്നെയും
തന്വംഗിതന്നെയും വെച്ചു നേരെ
തോററൊരു നേരത്തു കൌരവനായക–
നേററം ചിരിച്ചു പറഞ്ഞാനപ്പോൾ
കൈബലം പൂണ്ടുള്ള നിങ്ങളിന്നൈവരും
കേവലമെന്നുടെ ദാസന്മാരായ്
ഇന്ധനം കെട്ടി നടന്നുനിന്നീടേണ–
മന്തരം കൂടാതെ നാളുതോറും
ഭ്രാന്തരെപ്പോലെ ഞാൻ മന്ദിരംതന്നിന്നു
മാന്തനായ് നിന്തിക്കളിക്കുന്നേരം
പുഞ്ചിരി തൂകിന ദ്രൌപദിദേവിയെ–
യഞ്ചാതെ ചെന്നു പിടിച്ചുകെട്ടി
പാരിടംതന്നിലിഴച്ചുനിന്നീടേണം
കൂറയും ചേർപ്പെടുത്തായവണ്ണം
അഗ്രജനിങ്ങിനെ ചൊന്നതു കേട്ടിട്ട–
ങ്ങുഗ്രനായുള്ളൊരു ദുശ്ശാസനൻ

കാർമ്മുകിൽമാലകളും കാൽപിടിച്ചീടിന
കാർകുഴൽ പൂററി* ച്ചുഴച്ചു പിന്നെ
ചേലത്തുമ്പു പിടിച്ചുള്ളു കണ്ടിട്ടു
വ്രീളയും പൂണ്ടു നടുങ്ങി മേന്മേൽ
വൃഷ്ണികുലനാഥനായ് മേവിനിന്നീടിന
കൃഷ്ണ! ഹരേ! യെന്നു ചൊന്നാളപ്പോൾ.
ചാരുകാന്തനിലിരുന്നു വിളങ്ങുന്ന
വാരിജനേത്രന്റെ കാരുണ്യത്താൽ
കുററമകന്നുള്ള പൂന്തുകിലാടതാ-
നററമില്ലാതോളമുണ്ടായ് വന്നു.
നഗ്നയാക്കീടുവാൻ വല്ലില്ലയെന്നിട്ടു
വ്യഗ്രത്തെപ്പൂണ്ടവൻ നിന്നനേരം
ദീനത കൈവിട്ടു ദ്രൗപദീദേവിതാൻ
നാനാജനങ്ങളും കേൾക്കെച്ചൊന്നാൾ.
ഭൂതലം കൈവിട്ടു മന്നവരെവരും
ദാസരായ്പ്പോയതിൽ പിന്നെയെന്നെ
കല്പനായുള്ളൊരു കൗരവവീരനാ
വെപ്പാനും വെപ്പിച്ചുകൊള്ളുവാനും
യോഗ്യത പോരായെന്നിങ്ങിനെ തോന്നിപ്പോം
മാർഗ്ഗമായ് ചൊല്ലാമതെല്ലാരോടും
ധന്യന്മാരാകിലോ മുന്നമെപ്പോലെ വ-
ന്നെന്നോടൊരു വര വെച്ചുകൊണ്ടാൽ
ചൂതിങ്കൽ നിങ്ങളും ജയിച്ചുകൊണ്ടീടുകിൽ
ദാസിയായ്ക്കൊള്ളുന്നതുണ്ടു ഞാനും.
കൗരവവീരൻതാനെന്നതു കേട്ടിട്ടു
പാരാതെ ചെന്നു കളിച്ചു നേരം

* ചുററച്ചു

ചൂതിങ്കൽ തോല്പിച്ചു കാമുകന്മാരുടെ
മാനസത്വം തന്നെയും വേർപെടുത്താൻ
ദീനരായ്മേവുന്ന പാണ്ഡവരൈവരും
മാനിനിയോടു കലർന്നു മെല്ലെ
രാജ്യവും കൈവിട്ടു പോകുന്ന നേരത്തു
പ്രാജ്ഞന്മാരായുള്ള ലോകരെല്ലാം
അന്തകസൂനുതൻകാനനവാസത്തി-
ന്നന്തമുണ്ടാകേണമെന്നു നണ്ണി.
ദുഷ്ടനായുള്ളൊരു മന്നവൻ തന്നോടു
പെട്ടെന്നു ചെന്നു പറഞ്ഞാരപ്പോൾ.
നേരായിട്ടുള്ളൊരു പോരുകൊണ്ടല്ലേതും
ചോരതകൊണ്ടത്രെ വെന്നു നിങ്ങൾ
എന്നതുമൂലമായെങ്ങൾതൻചൊല്ലാലെ
ഇന്നൊരു വര ചൂതു വെച്ചാൽ
തോററവരന്നോടു ദ്വാദശവത്സരം
ചീററവും കൈവിട്ടു കാനനത്തിൽ
പാരാതെ പോയി വസിച്ചു നിന്നീടേണം
ദാരങ്ങളോടു കലർന്നു നന്നായ്
ആരുമൊരുത്തരും വേറിട്ടു പോകാതെ
ഓരാണ്ടു തന്നുടെ രാജ്യത്തിങ്കൽ
ഛന്നന്മാരായി നടന്നുനിന്നീടേണം
എന്നു പ്രതിജ്ഞയും ചെയ്യവേണം
അജ്ഞാതവാസമറിഞ്ഞു നിന്നീടുകിൽ
ആജ്ഞയും കൈവിട്ടു മുന്നെപ്പോലെ
കാനനവാസവുമജ്ഞാതവാസവും
ദീനത കൂടാതെ പൂരിക്കേണം.
എന്നതു കേട്ടൊരു മന്നവർ തങ്ങളിൽ
പിന്നെയും നിന്നു കളിച്ചു നേരം

മുന്നമെപ്പൊലെ ജയിച്ചു തുടങ്ങീട്ടു
മന്നവരെവരും ഭാൎത്ഥാനം
ദീനതാപൂണ്ടങ്ങു രാജ്യവും കൈവിട്ടു
യാനം തുടങ്ങിനാർ മെല്ലമെല്ലെ.
വേദന പൂണ്ടൊരു കുന്തീതനയരൊടു
ഭാസീതനൂജന്റെ വീടു പുക്കാർ.
കണ്ടുനിന്നീടുന്ന മാലോകരെല്ലാരും-
മിണ്ടലും പൂണ്ടു ചമഞ്ഞാരപ്പോൾ
ശോകവും കൂടാതെ പൌണ്ഡരീകമെന്ന
യാഗം തുടങ്ങിനാൻ നാഗകേതു
മംഗലരായുള്ള പാണ്ഡവരെവരും
ഗംഗതൻതീരത്തു ചെന്നു പുക്കാർ.

അക്ഷയപാത്രം.

മാൎത്താണ്ഡൻതന്നുടെ കാരുണ്യം തന്നാലെ
താൎത്തേന്മൊഴിയാളാം ദേവിക്കപ്പോൾ
ഇച്ഛിച്ച ഭോജനം ബന്ധിച്ചു പോരുന്ന
നൽചരക്കന്നു ലഭിച്ചുതായി
വെൺമുത്തുപോലെ വിളങ്ങുന്ന തണ്ഡുലം
ചെമ്മെയെടുത്തൊരു മുഷ്ടിമാത്രം
ഭാജനം തന്നിൽ പചിച്ചൊരു നേരത്തു
ഭോജനം പൂൎണ്ണമായ്വന്നുകൂടി
വന്നവരെല്ലാരും ഭോജനം വെണ്ണിനി-
ന്നാരുമില്ലിന്നിനിയെന്നറിഞ്ഞൊരാൽ
മട്ടോലുംവാണിതാനങ്ങുനിന്നീടുമ്പോൾ
നഷ്ടമായ്പോയീടുമെന്നും പിന്നെ

ഉത്തമരായുള്ള മന്നവരിങ്ങിനെ
ഇഷ്ടമായുണ്ടു വസിക്കുമന്നാൾ
ശത്രുവായുള്ളൊരു കൌരവൻചൊല്ലാലെ
മത്തനായുള്ളൊരു മാമുനിതാൻ
സന്താപം പൂണ്ടു വസിച്ചു നിന്നീടുന്ന
കുന്തീതനൂജനെ തോല്പിപ്പാനായ്
ഭോജനം ചെയ്യുമെന്ന വർദ്ധിച്ചുപോരുന്ന
ഭോജനം ശോധിച്ചു വെച്ചനേരം
തന്നുടെ ശിഷ്യജനങ്ങളോടേകിച്ചു-
ന്നന്നത്തെ നൽകുവിനെന്നും ചൊന്നാൻ.
നിർമ്മലനായുള്ള ധർമ്മജൻതാനപ്പോൾ
മാമുനിതന്നെ വണങ്ങിച്ചൊന്നാൻ
സ്നാനിച്ചുവന്നാലും വൈകാതെയെല്ലാരും
മാനിച്ചു നൽകുവനന്നമിപ്പോൾ
ധന്യനായുള്ളൊരു ധർമ്മജൻതാനപ്പോൾ
ചെന്നു മഹാനസം പുക്കു പിന്നെ
ശോധിച്ചുവെച്ചോരു ഭോജനം കണ്ടിട്ടു
വേദന പൂണ്ടു തളർന്ന നേരം
ക്ഷുത്തു കലർന്നങ്ങു വന്നതു കാണായി
വൃദ്ധനായുള്ളവനെന്ന നേരം
ക്ഷുത്തുകൊണ്ടേററവും ദീനമുണ്ടെന്നവൻ
സത്വരം ചൊന്നതു കേട്ടനേരം
ഖിന്നനായുള്ളൊരു ധർമ്മജന്മാവുതാൻ
മുന്നേതിലേററം തളർന്നു ചൊന്നാൻ
നൊന്തുനൊന്തീടുന്ന മന്ദത്തിൻമുഖത്തി-
ലുണ്മയെഴുന്ന കുതുകങ്ങളൊക്ക
ഒന്നിന്മേലൊന്നൊന്നു മേത്തരമായല്ലൊ
വന്നുനിന്നീടുന്നു തമ്പുരാനേ!

എന്നങ്ങു ചൊല്ലിക്കരഞ്ഞൊരു നേരത്തു
വന്നൊരു വിപ്രനറിഞ്ഞു ചൊന്നാൻ
അല്പമെന്നാകിലും പാത്രങ്ങൾതന്നിൽ നീ-
യിപ്പൊഴേ ചെന്നങ്ങു നോക്കനേരം
ഉള്ളൊരു ഭോജനം നൽകിനിന്നീടിനാ-
നുള്ളം തെളിഞ്ഞു ഞാനുണ്ടുകൊൾവൻ
ഖിന്നനായുള്ളൊരു മന്നവൻതാനപ്പോൾ
ചെന്നങ്ങു പാത്രമെടുത്തു മെല്ലെ
സൂക്ഷിച്ചുനോക്കുമ്പോൾ കാണായിതെത്രയും
സൂക്ഷ്മമായുള്ളൊരന്നലേശം
കണ്ടൊരു നേരത്തു വൈകാതെ കണ്ടൊരു
കണ്ടകംകൊണ്ടങ്ങെടുത്തു നന്നായ്
മാനിച്ചു കൊണ്ടുപോയ് നൽകിന നേരത്തു
ദാനത്തെ വാങ്ങിനോരാരണൻതാൻ
ആരണനുമായുണ്ടൊരു സങ്കടം
വേരററു ചെഞ്ഞളെ വേണ്ടുംവണ്ണം
ഓരാതെകണ്ടു നീ ചെയ്യൊരു സത്യത്തെ
പൂരിച്ചു കൂട്ടുകയെന്നും ചൊല്ലി
ആരണനായുള്ള വാരിജലോചനൻ
ദ്വാരകാതന്നിൽ മറഞ്ഞനേരം
സ്നാനിപ്പാൻ പോയൊരു മാമുനിമാരെല്ലാ-
മാനാഹാരംകൊണ്ടു തൃപ്തർ മേലിൽ
ആരെ നിറച്ചതെന്നിങ്ങിനെ ചിന്തിച്ചി-
ട്ടോരോരോ ദിക്കിൽ നടന്നു പിന്നെ
ദ്വാരകവാസികൾക്കാലംബമായ്നിന്ന
വാരിജനേത്രൻതൻ ചൊല്ലിനാലെ
അന്തകസൂനുതൻ ചാരത്തു ചെന്നിട്ടു
സന്താപം പോക്കുകയെന്നു ചൊന്നാൻ.

അച്യുതൻതന്നുടെ *ചാപില്യയെന്നിങ്ങിനെ
നിശ്ചയിച്ചീടിനാൻനങ്ങളവൻതാൻ
ഗോവിന്ദൻതന്നുടെ നാമങ്ങളോരോന്നെ
വെവ്വേറെ ചൊല്ലിപ്പുകഴ്ന്നനേരം
ആലസ്യം കൈവിട്ട മാമുനിമാരെല്ലാം-
മാശ്രമം നോക്കി നടന്നകാലം.

കൃമ്മീരവധം.

കന്മഷവൈരിയെയുള്ളിലുറപ്പിച്ചു
ധർമ്മജൻമുമ്പായ മന്നവന്മാർ
ധൌമ്യനായുള്ള പുരോഹിതൻചൊല്ലാലെ
കാമ്യകംതന്നിലകത്തു പുക്കാർ
നന്മുനിമാർക്കെല്ലാം കാലനായുള്ളൊരു
കൃമ്മീരൻ വന്നു കുത്തതാനപ്പോൾ
വീരനായുള്ളൊരു മാരുതനന്ദനൻ
പാരണയാക്കിനാൻ ക്രൂരികൾക്കം
പാവനമാകിന തോയങ്ങളും നല്ല
കാവുകളും ചെന്നു കണ്ടു കണ്ടു
ദ്വൈതവനത്തിലകത്തു പുക്കീടിനാർ
പാതകവൈരിയെയുള്ളിൽ നണ്ണി
ശത്രുക്കൾ ചെയ്തുള്ള കർമ്മങ്ങളോരോന്നെ
ചിത്തത്തിലോർത്തുള്ള ധർമ്മജൻതാൻ
വർദ്ധിച്ചമേവുന്നൊരാധിയും വ്യാധിയും
ബോധത്തെക്കൊണ്ടു തളർത്തിനിന്നാൻ

* ലീല.

ഉള്ളിൽ നിറഞ്ഞുള്ള കോപവും താപവും
തള്ളിയെഴുന്നങ്ങു പൊങ്ങുകയാൽ
പാരത്തു ചെന്നു പറഞ്ഞുതുടങ്ങിനാൻ
വീരനായുള്ളൊരു മാരുതിതാൻ
സത്യമായുള്ളൊരു പഞ്ജരംതന്നിൽ നി-
ബദ്ധരായെങ്ങളെ വെച്ചുതല്ലൊ
കൌരവവീരരിപ്പാരിടം പാലിച്ചു
വീരരായുള്ളുള്ളു തേറിനാലും
തിങ്ങിനിന്നീടുന്ന കോപവും പൂണ്ടവ-
നിങ്ങിനെയോരോന്നു ചൊന്നനേരം
ശാന്തനായുള്ളൊരു ധർമ്മജന്മാവുതാൻ
ഭ്രാന്തനായുള്ളവനോടു ചൊന്നാൻ.
ആശകൾ മൂന്നുമകന്നുനിന്നമ്പോടു
കേശവൻപാദവുമുള്ളിൽ നണ്ണി
അന്തമററീടുന്ന പാപത്തെപ്പോക്കുവാൻ
ചിന്തിക്കയല്ലൊ നാം വേണ്ടതിപ്പോൾ
പാരിടംകൊണ്ടൊരു കാര്യമില്ലുള്ളമെ
പാതകം കോലുകയെന്നിയെ താൻ
അന്തകൻ വന്നിങ്ങടുക്കുന്ന നേരത്തു
മന്ത്രികളോ? മററു ബന്ധുക്കളോ?
ആനകളാദിയായ് മേവിനിന്നീടുന്ന
സേനകളോ? തുണ ചൊല്ലിനാലും
അഗ്രജനിങ്ങിനെ ചൊന്നതു കേട്ടിട്ടു
ഉഗ്രനായുള്ളവനൊന്നു ചൊന്നാൻ.
രാഗവും ദ്വേഷവും കൈവിട്ടുപോരുന്ന
യോഗസ്വരൂപന്മാരല്ലയോ? ചൊൽ
സൃഷ്ടിസ്ഥിതിലയമാദിയായോരോന്നു
ഇഷ്ടരായ് നിന്നു ഭ്രമിക്കുന്നതു

കാന്തന്മാരാം തിരമാലകളോരോന്നിൽ
താന്തരായ് നീന്തിക്കളിക്കുന്നതും
ഭ്രാന്തിമാർക്കൊരു പാപമില്ലോർക്കുമ്പോൾ
ഭൂഭാരം നീക്കുന്ന വ്യാപാരത്താൽ
മാതുലനാകിലും സോദരനാകിലും
താതനെന്നാകിലും ചെന്നെതിർത്താൽ
വെന്നുനിന്നമ്പോടു മന്നിടം പാലിക്കാം
മന്നവന്മാരുടെ ധർമ്മമെന്നാൽ
വൈരികളായുള്ള കൌരവവീരരെ
വേരറുത്തീടുക യോഗ്യമത്രെ
വാതജനിങ്ങിനെ ചൊന്നതു കേട്ടിട്ടു
വാസവനന്ദനൻതാനും ചൊന്നാൻ.
ബന്ധരങ്ങല്ലല്ലൊ വൈരികൾ ചെയ്യുന്ന
ദുർന്നയമെണ്ണുകിലെണ്ണമില്ല
നഞ്ചുള്ള പായസം നൽകിനാരെന്നിട്ടും
പഞ്ചത പ്രാപിച്ചു കാണാഞ്ഞപ്പോൾ
ഇഷ്ടരായ് നിന്നങ്ങു കെട്ടകം പൂകിച്ചു
ചുട്ടതും ചാല മറന്നതായോ?
കള്ളച്ചൂതിട്ടു ചതിച്ചതുമോർക്കുമ്പോ-
ഴുള്ളത്തിൽ വേദന മാറുമോ? താൻ
പൂഞ്ചായലാൾകുലമൌലിയായുള്ളൊരു
പാഞ്ചാലിതന്നെപ്പിടിച്ചുകെട്ടി
വേട്ടുനിന്നീടുന്ന നാമെല്ലാമിങ്ങിനെ
വാട്ടവും കൈവിട്ടു നോക്കിനില്ലേ
പാരിടംതന്നിലിഴച്ചുനിന്നീടുമ്പോൾ
പാരിച്ച കോപവും പൂണ്ടു പൂണ്ടു
വാതജൻ ചെയ്ത പ്രതിജ്ഞയും ചഞ്ചലമോ
കൈതവമായിട്ടു കൂടുമാറോ?

ജംഭാരിനന്ദനനിങ്ങിനെയോരോന്നെ
ഗാംഭീൎയ്യം പൂണ്ടു പറഞ്ഞ നേരം
കല്യന്മാരായുള്ള മാദ്രീതനൂജന്മാർ
നല്ല നയങ്ങൾ പറഞ്ഞുനിന്നാർ
ശത്രുക്കൾ ചെയ്യുള്ള വേലകളോരോന്നെ
ചിത്തത്തിലോൎത്തു തളൎന്നു മേന്മേൽ
നീഹാരമേറവുള്ള താമരപ്പൂപോലെ
മേവിനിന്നീടുന്ന ദ്രൗപദിതാൻ
കാമുകന്മാരുടെ നന്മുഖം പാൎത്തുപാ-
ൎത്താമയം പൂണ്ടു പറഞ്ഞ നേരം
ദുഷ്ടനായുള്ള സുയോധനൻചൊല്ലാലെ
ധൃഷ്ടനായുള്ളൊരു ദുശ്ശാസനൻ
ചീൎത്തൊരു കോപത്താൽ പാരവശ്യമായിട്ടു-
ങ്ങാൎത്തവം പൂണ്ടുള്ളോരെന്നെ നേരെ
കെട്ടിയിഴച്ചു കമത്തി നിന്നിടുമ്പോൾ
ദുഷ്ടന്മാരായുള്ള നിങ്ങളെല്ലാം
സജ്ജനന്തന്നിലെ മുന്നലിനിങ്ങിനെ
ലജ്ജയും കൂടാതെ നിന്നതോൎത്താൽ
അന്യരായ് മേവുന്ന മന്നവൎക്കിങ്ങിനെ
വന്നുനിന്നീടരുതെന്നേ വേണ്ടു
മാനിനിയായുള്ള സുയോധനൻതന്നുടെ
ഭാനുമതിയോളം ഭാഗ്യമിപ്പോൾ
പാരിടം തന്നിൽ പിറന്നുനിന്നീടുന്ന
നാരിമാരാൎക്കുമില്ലെന്നു ചൊല്ലാം
വസ്തുതയായുള്ള യുക്തികൾ പിന്നെയും
വിസ്തരിച്ചോരോന്നെ ചൊല്ലിച്ചൊല്ലി
ഭാന്തമായുള്ളൊരു വാരിധിതന്നിലെ
നീന്തിയുഴന്നു തളൎന്നു നേരം

കണ്ടുനിന്നീടുന്ന കാമുകന്മാൎക്കെല്ലാ-
മിണ്ടലുണ്ടായ്‌വന്നു പണ്ടേതിലും
ദീനമായുള്ളൊരു കിരീടിന്നൊരു
ഊനമായുള്ളൊരു വ്യസനമപ്പോൾ
അംബരമാൎഗ്ഗമെ വന്നിറങ്ങീടിനാ-
നംബുജകാമുകനെന്നപോലെ
കണ്ടൊരു നേരത്തു സോദരന്മാരുമായ്
മണ്ടിയണഞ്ഞു വണങ്ങിച്ചൊന്നാൻ
ശത്രുക്കളായുള്ള പാവകജാലകം
കത്തിയെഴുന്നതടക്കുവാനായ്
കാരുണ്യമായൊരു വാരിധിപൂരത്തെ
പാരാതെ മെപെയ്യണെ പാലിക്കേണം
മറ്റാരുമില്ലയിന്നെങ്ങൾക്കു ചിന്തിച്ചാ-
ലുറ്റവരായിട്ടു തേറിനാലും
രാശിയൊന്നല്ല പിറന്നതിന്നെങ്കിലും
നാശങ്ങളെല്ലൊന്നായി വന്നുകൂടി
എന്തിനി വേണ്ടതെന്നോൎത്തുമെ കണ്ടില്ല
വെന്തുവെന്തീടുന്നിതുള്ളമയ്യോ!
ഭക്തന്മാരായുള്ള മന്നവന്മാരുടെ
ചിത്തവിഷാദത്തെപ്പോക്കുവാനായ്
എന്തിനി വേണ്ടതെന്നിങ്ങിനെ തന്നിലെ
ചിന്തിച്ചുകൊണ്ടു പറഞ്ഞാനപ്പോൾ
ഭക്തനായുള്ള ധനഞ്ജയൻ താനിപ്പോ-
ളിന്ദുമൌലിയെയുള്ളിൽ നണ്ണി
ഉത്തമമായ തപസ്സു തുടങ്ങുവാൻ
സത്വരം പോകേണമെന്നും ചൊല്ലി
ധ്യാനവിശേഷവും മന്ത്രവും തന്ത്രവും
മാനിച്ചു മററുള്ള കൎമ്മങ്ങളും

ചൊൽകൊണ്ടു മേവുന്ന നിഷ്ക്കളസേവയു-
മൊക്കെപ്പുറിപ്പിച്ചു മാമുനിതാൻ
സ്വസ്തിയും ചൊല്ലി മറഞ്ഞൊരു നേരത്തു
ചിത്തം തെളിഞ്ഞ ധനഞ്ജയൻതാൻ.

## കിരാതം.

പാണ്ഡവൻതാനിന്നു പാവകൻ നല്കിന
ഗാണ്ഡീവംതന്നെയും കയ്യിലാക്കി
ബാണങ്ങളൊന്നുമൊടുങ്ങിനിന്നീടാതെ
തൂണിയും ബന്ധിച്ചു ഭൂഷിതനായ്
നിൎമ്മലനായുള്ള ധൎമ്മജൻതന്നെയു-
മമ്മലം പൂണ്ടുള്ള ഭീമനെയും
ആദരവോടു വലത്തുവെച്ചമ്പോടു
പാദതാർ കുമ്പിട്ടു കൂപ്പി നേരെ
ആനായപ്പൂതലാമാനന്ദമൂൎത്തിയെ
മാനസം തന്നിലിരുത്തി നന്നായ്
മറവുള്ള ദേശികന്മാരെയും ചെഞ്ചമ്മെ
തെറെറന്നു തങ്ങടെയുള്ളിൽ നണ്ണി
പന്നഗഭൂഷണൻതന്നുടെ പാദതാർ
പിന്നെയും പിന്നെയും കൈവണങ്ങി
അംഗജവൈരിയെക്കാണ്മതിന്നായിട്ടു
മംഗലയാത്ര തുടങ്ങുന്നേരം
കോമളകാന്തിയെ കണ്ടൊരു നേരത്തു
കാമമാൽ പൂണ്ടൊരു കാമിനീതാൻ
കന്നൽതാർ വെന്നുള്ള കൺമുനകൊണ്ടങ്ങു
കൊഞ്ചികുഴഞ്ഞു പറഞ്ഞാളപ്പോൾ
ചെൽകണ്ണിമാരുടെ കണ്ണുകൾക്കെല്ലാമെ
പാൽകുഴമ്പായൊരു പൂവലംഗം

കാൽക്ഷണം വേവ്വിട്ടു പോകുന്ന നേരത്തു
തീക്കനൽ കോരിച്ചൊരിഞ്ഞപോലെ
മെയ്യിലെഴുന്നൊരു വേദനയെല്ലാമെ
മെല്ലമൊഴിഞ്ഞു മറ്റാരറിഞ്ഞോർ
ഇഷ്ടയായുള്ളവളോരോന്നെയിങ്ങിനെ
ദൃഷ്ടിത്തൽകൊണ്ടു പറഞ്ഞനേരം
അല്ലലെപ്പോക്കുവാൻ ചൊല്ലിനിന്നീടിനാൻ
ചില്ലിതൻതെല്ലുകൊണ്ടൊന്നു മെല്ലെ
പങ്കജകോരകം കൈതൊഴുതീടുന്ന
കൊങ്കയുഗങ്ങളും ചോരിവായും
വീരത പൂണ്ടുള്ള മന്മഥൻതന്നുടെ
ധീരത പോക്കുന്ന ചായലും
എന്നപോലിങ്ങിനെ ചാരത്തു കാണുന്നി-
തെന്നാലെല്ലാമെന്നുള്ളിലോർച്ചയെന്നാൻ
മാരാരിതന്നെയും സേവിച്ചു ചഞ്ചലെ
കാര്യമായുള്ളതു കൈവന്നതി
വൈകാതെ പോരേണമെന്നെന്നുള്ളത്തിൽ
ദൈവത്തിൻകാരുണ്യം കൂടുന്നാകിൽ
നന്മുഖം പാർത്തുപാർത്തിങ്ങിനെയോരോന്നു
കൺമുനകൊണ്ടു പറഞ്ഞു മെല്ലെ
ആര്യയായുള്ളവൾ തന്നുടെ മാനസം
പാരം കുളിർപ്പിച്ചു മന്ദം മന്ദം
ധന്യങ്ങളായുള്ള ദേശങ്ങൾ ചഞ്ചലെ
ഒന്നൊന്നേ ചെന്നങ്ങു കണ്ടു കണ്ടു
ബാലേന്ദുമൌലിതാൻ മേവിനിന്നീടുന്ന
കൈലാസംതന്നിലെ ചെല്ലുന്നേരം
യക്ഷന്മാർ മേവുന്ന കാവുകൾ കാണായി
സിദ്ധന്മാർ മേവുന്ന ശാലകളും

നിർമ്മലമായ മരങ്ങളും കാണായി
പൊന്മയമായുള്ള പൊയ്കകളും
ദേവിമാരമ്പോടു ദേവിനിന്നീടുന്ന
കാവുകൾ കാണായി കാന്തിയോടെ.
തംഭി തുടങ്ങിന പക്ഷങ്ങൾ കാണായി
ലംബോദരൻ തന്റെ ശാലതന്നിൽ
പാർവ്വതീനാഥന്റെ നാമത്തെ പൂണ്ടിട്ടു
പാർമെത്തുമാറുള്ള കാനനത്തിൽ
ചാലെ നടന്നു കരേറി നിന്നീടിനാൻ
ഭൂലോകപാലകനാദരവിൽ
വിദ്രുമംകൊണ്ടു പടുത്തുനിരന്ത്രയും
ഭദ്രമായുള്ളോരു പൊയ്കതന്നിൽ
സ്നാനിച്ചു തന്നുടെ കർമ്മങ്ങളെല്ലാമെ
മാനിച്ചുനിന്നു കഴിച്ചു പിന്നെ
ബാലേന്ദുമൌലിതൻപാദസരോജങ്ങൾ
മാലററ മന്ദിരം തന്നിലാക്കി.
നൽസ്തുതിയോരോന്നെ ചെയ്തു തുടങ്ങിനാ-
നുത്തമനായ ധനഞ്ജയൻ താൻ
അന്തകനാശന! ദന്തിചർമ്മാംബര!
തുംബുരുവന്ദിത! തമ്പുരാനെ!
മുററിത്തിരകിയ കററച്ചിടയുമ-
ന്നേററി*ത്തിരിക്കണ്ണും തിങ്കൾത്തെല്ലും
നിർമ്മലമായുള്ള വീക്ഷണചന്ദ്രചാപവും
വെണ്മ കലർന്ന കപോലങ്ങളും
കണ്ഡലികൊണ്ടുള്ള കണ്ഡലമാലയും
മണ്ഡിതമായുള്ള നാസികയും

---

* തീക്കണ്ണ്

വിണ്ടലർക്കുണ്ടായ വേദന പോക്കുവാൻ
കണ്ഠത്തിൽ പൂണ്ടുള്ള കാകോളവും
$ നീറണിഞ്ഞീടുമമ്മാറിടം തന്നിലെ
ചോരുന്ന ബ്രഹ്മകപാലങ്ങളും
തൃക്കരംതോറും ധരിച്ചുനിന്നീടുന്ന
ഖട്വാംഗവും ചർമ്മവും വെണ്മഴുവും
ഏണം കടുന്തുടി കശ്ശഴകം മണി
വീണയും മുറവുമയാളികളും
വമ്പുലിത്തോലുടയാടയും പാമ്പുകൊ-
ണ്ടേവോടണിഞ്ഞൊടുതൊങ്കകളും
എപ്പോഴും സേവിച്ചു മേവുന്ന ലോകർക്ക്
കല്പകമായുള്ള തൃക്കഴലും
കാന്തികമാതൻഗാത്രവികാരമാം
ദീപ്തികൾ മെയ്യിൽ പരക്കയാലെ
കാളിന്ദിവെള്ളത്തിൽ മുങ്ങിനിന്നീടുന്ന
കൈലാസശൈലം താനെന്നപോലെ
കോമളമായുള്ളൊരംഗവികാരവും
വാമത്തിൽ മേവുന്ന ദേവിതാനും
ഉൾക്കമലത്തിൽ വിളങ്ങിനിന്നീടുവാൻ
തൃക്കഴൽ കൂപ്പുന്നേൻ തമ്പുരാനെ!
മംഗലനായുള്ള പാണ്ഡവമദ്ധ്യമ-
നിങ്ങിനെയോരോന്നെ വാഴ്ത്തി വാഴ്ത്തി.
നിഷ്ഠൂരസേവയെ ചെയ്യത്തുടങ്ങിനാൻ
മുക്കണ്ണർതൻപാദമുള്ളിൽ നണ്ണി
സാരമായുള്ളൊരു സാരോപതാപത്തെ
പൂരിപ്പിച്ചൻപോടു മേവുംകാലം

$ ഭസ്മം.

ഇന്ദ്രതനൂജന്റെ ദേഹവും ചിത്തവും
ചന്ദ്രമയമായി വന്നുകൂടി.
കണ്ടുനിന്നീടുന്ന വിണ്ണവരെല്ലാരു-
മിണ്ടലും പൂണ്ടു തളൎന്നു മേന്മേൽ
കേവലയായൊരു ദേവിയും വന്ദിച്ചു
സേവതൻവൈഭവം ചൊല്ലി മെല്ലെ
ഭക്തനായുള്ളവൻ ചിന്തിച്ചതിന്നിപ്പോൾ
സത്വരം നൽകിയയച്ചീടായ്കിൽ
വാനിടം കൈവിട്ടു നാമെല്ലാം പോമെന്നു
ദീനതതന്നെയുമവ്വണ്ണമെ
മാനുഷവീരന്റെ സേവതൻകാരണം
വാനവൎക്കുണ്ടായ ദീനമെല്ലാം
കാൎത്തികമാരുതൻ കാമുകന്തന്നോടു
പേൎത്തുപേൎത്തവളോടു ചൊന്നനേരം
ചിന്തിച്ചു കണ്ടു പറഞ്ഞുതുടങ്ങിനാ-
നന്തകവൈരിയാമാദിദേവൻ
ചെന്താരിൽമാതുതൻ കാമുകൻ തന്നുടെ
ബന്ധുവായുള്ളതിമ്മന്നവൻ താൻ
വില്ലെടുത്തീടിനാലാരുമെയെന്നോടു
വെല്ലുന്നോരില്ലെന്നു *തല്ലുണ്ടുള്ളിൽ
ശത്രുക്കളോടു ജയിച്ചുനിന്നീടുവാ-
നസ്ത്രങ്ങൾക്കായിട്ടു നില്ക്കുന്നോനാൽ
വന്മദമൊക്കെയടക്കിനിന്നവനോടു
സമ്മാനിച്ചീടേണം സായകം ഞാൻ
ധന്യയായുള്ളോരെ! എന്നുകൊണ്ടത്രെ
മന്ദിച്ചു നിന്നു ഞാനെന്നു ചൊല്ലി.

* തണ്ട്; ഗൎവ്വം.

ചാരത്തു മേവുന്ന കാമുകനാമെന്നായ-
പ്പാർവ്വതീദേവിതാൻ നോക്കുന്നേരം
കണ്ടത്തിൽ പൂവെയും ചന്ദ്രിക തന്നെയും
വെന്നതിന്നീടുന്ന പൂവലംഗം
ചാലേക്കറുത്തു ചമഞ്ഞു കാണായി
നീലവലാഹകമെന്നപോലെ
പാണിയിൽ മേവുന്ന പള്ളിവില്ലിൽ ചെമ്മെ
ചേണുററ വെള്ളുവചാപമായി
ചാർത്തിനിന്നീടുന്ന വന്യലീലത്താലാട
ചീർത്തകരുപ്പു *കച്ചായ് ചമഞ്ഞു
പാമ്പുകളെല്ലാമെ പാശങ്ങളായ്വന്നു
ചാമ്പലും തുമ്പയും ചമ്പകവും
മററുള്ള പൂക്കളണിഞ്ഞതും ചെമ്മെ
ഏററം വിളങ്ങുന്ന കാനനങ്ങളായ്
സ്ഥൂലമായുള്ളൊരു പാവകലോചനം
നേരെ തൊടുകുറിയായ് ചമഞ്ഞു
ഭൂതേശനുമായ പുത്രന്മാരോരോരോ
ഭൂതവേതാളന്മാരായ്വന്നാരപ്പോൾ
ജാലങ്ങളായതും പാശങ്ങളായതും
ചാലധരിച്ചതും തങ്ങൾതന്നെ
വ്യാഘ്രങ്ങളുള്ളിലും ദീനത ചേർന്ന
ശ്വാക്കളാകുന്നതുമവ്വണ്ണമെ
മായിതനായുള്ള കങ്കാളദേവൻതാൻ
നായാട്ടലീലയെക്കോലുവാനായ്
യാത്രയും കോപ്പിട്ടു നിന്നതു കണ്ടിട്ടു
കാർത്തികമാനിനി ചിത്തമോദാൽ

* ചെറിയ വസ്ത്രം.

ശ്യാമളകാന്തി കലൎന്നിന്നെത്രയും
കോമളമായൊരു പൂവലംഗം
കാളപയോദങ്ങൾപോലെയങ്ങാക്കിനാൾ
ചേലയും കൈവിട്ടു തോലുടുത്താൾ
ചെങ്കനകങ്ങൾതൻമാലകൾ നീക്കി നൽ
ചെങ്കുന്നിമാലയുംകൊണ്ടണിഞ്ഞാൾ
പാരററ നെററിമേൽ തൊട്ടു തൊടുകുറി
മാൎച്ചുകൊണ്ടാക്കിനാൾ പാൎവ്വതീതാൻ
ശില്പം കലൎന്നുള്ള തോൾവളയെല്ലാമെ
കപ്പികളായിച്ചമഞ്ഞുകൂടി.
പാടകം മൂടകം താലികൾ താവടം
കേടകന്നീടിന കാഞ്ചികളും
മോതിരജാലവും നൂപുരക്കൂട്ടവും
നീതികൾ നന്മയമായ്ച്ചമഞ്ഞു.
ഛാതവായുള്ളൊരു ശംഖവും ചാരയും
പാരററ കൈകളിൽ ചേൎത്തു ചെമ്മെ
ശാന്തനായുള്ളൊരു കാന്തൻതൻ പിന്നാലെ
കാന്താരംതന്നിലകത്തു പുക്കാൾ.
കൂട്ടമിട്ടോരോരോ കാട്ടാളരന്നേരം
തേട്ടം തുടങ്ങീതകാട്ടിലെങ്ങും
വമ്പുലിമുമ്പായ കാനനജാതികൾ
സംഭ്രമിച്ചോടിത്തുടങ്ങീതപ്പോൾ.
കെട്ടിനിന്നീടുന്ന ജാലങ്ങളോരോന്നിൽ
പെട്ടെന്നു കൊണ്ടായകപ്പെട്ടുള്ള
കൊന്നുകൊന്നോരോരോ കാട്ടുമൃഗങ്ങളെ
കുന്നോളം പൂരിച്ചു കൂട്ടുന്നേരം
അന്ധനായുള്ള സുയോധനൻതന്നുടെ
ബന്ധുവായുള്ള മൂകാസുരൻ താൻ

പൂജ്യനായ് ചെന്നടനാശ്രമന്തോറും നൽ-
കാച്ചു പാൽ വെണ്ണ കവൎന്നുമൂലം
നന്മുനിമാരുടെ ശാപത്തിൻകാരണം
വന്മദം പൂണ്ടുള്ള പന്നിയായി.
മാററാനായുള്ളോരു പാൎത്ഥനെക്കൊല്ലുവാൻ
ക്രൂരവും കൊട്ടത്തങ്ങു ചെല്ലുന്നേരം
എണ്ണമററീടുന്ന പാപങ്ങളും വേൎവിട്ടു
വിണ്ണകംതന്നിലങ്ങാകുവാനായ്.
ഗൃദ്ധനായ് നിന്നവൻ തന്നുടെ മേഘത്തിൽ
പാദത്തെയേല്പിച്ചാൻ പെട്ടന്നപ്പോൾ
കൊല്ലുവാൻ ചെല്ലുന്ന പന്നിയെക്കണ്ടിട്ടു
നല്ലൊരു ബാണമെടുത്തുടനെ
ആതുരനായുള്ള സൂകരന്തന്നെയും
വാസവനന്ദനൻ താനെയ്താൻ
അൎദ്ധേന്ദുമൌലിതന്നസ്ത്രങ്ങളേല്ക്കയാൽ
മുക്തനായുള്ള മൂകാസുരൻതാൻ
പാതകം കൈവിട്ടു പൂതനായമ്പോടു
വാസവലോകത്തു ചെന്നു പൂക്കാൻ
അമ്പേററു പോയോരു പന്നിയെക്കാണാഞ്ഞു
സംഭ്രമിച്ചോരോരോ കാട്ടുതോറും
ആരാഞ്ഞു ചെല്ലുമ്പോൾ മന്നവൻതന്നുടെ
ചാരത്തു വീണു മരിച്ചു കണ്ടാൻ
ശങ്കരന്മാരായുള്ള വേടന്മാരെല്ലാരും
ക്രുദ്ധരായ് നിന്നു പറഞ്ഞാരപ്പോൾ
നിഷ്ഠുരസേവയും ചെയ്തുനിന്നീടുമ്പോൾ
ക്ഷണമായത്തു പന്നിയോ ചൊൽ
നന്ദനനൊത്തിയും നിന്നുടെ സേവകൾ
പന്നിയും വഞ്ചിച്ചൊളിച്ചു മെല്ലെ

പിന്നാലെ വന്നിങ്ങു നോക്കുന്നനേരത്തു
കണ്ണുമടച്ചങ്ങു നിന്നുകൊണ്ടാൻ
കാട്ടാളനായകനന്നാണെയന്നമി-
ക്കാട്ടുമൃഗത്തെയയയ്ക്കയില്ല
കെല്പുനായുള്ളോരു കാട്ടാളരാജാവു
ദർപ്പവും പൂണ്ടു വരുന്നനേരം
ഇഷ്ടമായുള്ള തപസ്സെല്ലാം ചെഞ്ചമ്മ
നഷ്ടമായ്വന്നീടും തെറ്റിനാലും
നാലഞ്ചുനാളെന്നും സേവിച്ചുനില്ലാതീ
കോലത്തെ നൽകിയയയ്ക്ക നല്ലൂ
ഇങ്ങിനെ കേട്ടോരു പാണ്ഡവമദ്ധ്യമൻ
സംഗരത്തിന്നു മുതിർന്നു ചൊന്നാൻ
വീരന്മാർതന്നുടെ മാറിടം ചോരുന്ന
ചോരയിൽ നിന്നു കളിപ്പതിന്നായ്
വമ്പനായുള്ള വരാഹത്തെയുമെന്നുടെ
മുമ്പിൽ വരുത്തുവിൻ നിങ്ങളെന്നാൽ
വൻകൊതി പൂണ്ടുള്ള ബാണങ്ങൾതന്നുടെ
സങ്കടം പോക്കുവൻ തെറ്റിനാലും
എന്നവൻ ചൊന്നതു കേട്ടോരു നേരത്തു
വന്നെഴുന്നീടുന്ന കോപത്താലെ
വേതണ്ഡം തന്നുടെ നാദത്തെക്കേട്ടോരു
കേസരീവീരന്താനെന്നപോലെ
വമ്പനായുള്ളവൻതന്നുടെ മുമ്പിൽവ-
ന്നമ്പു തൊടുത്തങ്ങു നിന്നു ചൊന്നാൻ
ഇമ്മലതന്നിൽ വസിച്ചുനിന്നീടുന്ന
നന്മുനിമാർക്കും മറ്റുള്ളവർക്കും
ആശ്രയമായുള്ളോരെന്നോടു ചെഞ്ചമ്മ
പൂത്രാളിങ്ങിനെ കാട്ടുന്നാകിൽ

വന്നുവന്നീടുന്ന കാൎയ്യങ്ങളെല്ലാം ഞാൻ
മന്നിടമുള്ളനാൾ കേൾപ്പിപ്പൻ കേൾ
കണ്ടാലുമെന്നവൻ ചൊന്നതു കേട്ടിട്ടു
വിണ്ടലർകോനോടു നൂന ചൊന്നാൻ
ഖാണ്ഡവകാനനം ചുട്ടു നിന്നീടുന്ന
പാണ്ഡവൻ ഞാനതറിഞ്ഞാലും നീ
ചീററം തിരണ്ടതിന്നാററമായങ്ങവ-
നേററം ചിരിച്ചു പറഞ്ഞാനപ്പോൾ
മുന്നമെത്തന്നെയറിഞ്ഞുള്ളു മന്നവ
നിന്നുടെ ജന്മകൎമ്മങ്ങളെല്ലാം
കൈപ്പിടിച്ചീടിന കാന്തനെക്കൈവിട്ടു
കെല്പരായുള്ളവരോടും കൂടി
ഗാഢ പുണൎന്നുടനമ്മതാനോരോരോ
കാട്ടുകൾതോറും നടന്നകാലം
ഉണ്ടായിതല്ലൊ കുമാരന്മാരെന്നതു-
മിണ്ടലും പൂണ്ടുപോയ്പ്പണ്ടു നിങ്ങൾ
ഏകചക്രത്തിലിരുന്നുനടന്നതും
കോകിലവാണിയെയോരാതെതേർ
വത്സരംതോറും പുണൎന്നിന്നീടുന്ന
കുത്സിതകൎമ്മവും കേൾപ്പുണ്ടല്ലൊ
ഞാച്ചിമാർ വീട്ടുള്ള കൂറകളായിയായ്
കാച്ചുപാൽ വെണ്ണ കവൎന്നവൻതാൻ
ചേൎച്ചയെന്നുള്ളതും കേട്ടുള്ളു മന്നവ!
ചാൎച്ചയൊ വാരിധി ചാരനെല്ലോ.
മാരനെപ്പണ്ടു ജയിച്ചതു കാരണം
മാൎത്ത്യൎക്കു പാതിമൈ കോഴ നൽകി.
ഷണ്ഡമായുള്ളോരു മൂൎത്തിയെ സേവിച്ചു
കൊണ്ടതുമെത്രയും ചേരവോന്നെ

നിന്ദ്യങ്ങളായുള്ള വാൎത്തകളോരോന്നെ
മേന്മേലെ ഇങ്ങനെ കേട്ടനേരം
ധൃഷ്ടനാകിന്നിന്നതിക്രമമൊക്കമ്പോൾ
ഒട്ടേറക്കാണുന്നിതെന്നു ചൊല്ലി
ഘോരമായുള്ളൊരു സായകം സന്ധിച്ചു
മാറിടന്തന്നിലങ്ങാക്കിനിന്നാൻ.
അംഗജവൈരിതൻ ചെങ്കനൽക്കണ്ണിൽനി-
$ ന്നങ്കിതന്നങ്കുരം കാണായ്വന്നു
ചീററം തിരണ്ടുനിന്നങ്ങിനെ തങ്ങളി-
ലേററം പിണങ്ങുകിലുള്ളന്നന്താൻ
നെററിത്തിരിക്കണ്ണിൽ ഭസ്മമാമെന്നിട്ടു
തെററന്നു മാമലമാനിനീതാൻ
ചേണററ പാൎത്ഥന്തൻ തൂണിയിൽ മേവുന്ന
ബാണങ്ങൾ പൂക്കളായ്പ്പോകയെന്നാൾ
നീടററ പൂക്കളും പാറകൾപോലെ പോയ്
മൂടിത്തുടങ്ങീതു പാരമപ്പോൾ
അക്ഷയ്യമങ്ങുള്ളൊരക്കയ്യൊടുങ്ങുകെ-
ന്നക്ഷണം ദേവി ശപിച്ചു നേരം
ബാണങ്ങൾ ചാല മുടിഞ്ഞതു കണ്ടിട്ടു
ക്ഷീണനായുള്ള ധനഞ്ജയൻതാൻ
വില്ലുകൊണ്ടേററമടിച്ചുതുടങ്ങിനാൻ
കല്യനായുള്ള കിരാതൻതന്നെ
തല്ലുകൊണ്ടല്ലൽ പൂണ്ടീടിന ഗംഗയും
വില്ലിനെ മെല്ലെ മറച്ചുവെച്ചാൾ
ദൎപ്പവും പൂണ്ടങ്ങു കെല്പനായുള്ളോനെ
മല്പിടികൊണ്ടു ജയിപ്പതിന്നായ്

---

$ അഗ്നി.

പാരാതെ ചെന്നു പിടിച്ചോരു നേരത്തു
ക്രൂരനായുള്ള കിരാതമൂർത്തി
ഘോരരവം മേവുന്ന കേസരിവീരനാ-
നേണത്തിൻപൈതലെയെന്നപോലെ
പാരം തിരിച്ചങ്ങു ചാടിനിന്നീടിനാൻ
പാരിടം തന്നിലും വീരന്തന്നെ
വില്ലെടുത്തീടിനാൻ നല്ലതെന്നുള്ളോരു
തള്ളലും കൈവെടിഞ്ഞൊരാത്ത്രുകണ്ടാൻ.
ഭൂപതിമാർക്കു കലയ്ക്കുന്നതാതൊരു
ചാപമെടുത്തു കുലച്ചു മുന്നം
യന്ത്രപ്പൂളെയ്യങ്ങു തള്ളിവിട്ടുള്ളതോ-
നന്തകവൈരിയെ സേവിക്കയാൽ
കാടന്മാരായുള്ള വേടന്മാരോടെല്ലാം
താഡനം കൊള്ളുമാറായിതെല്ലോ
അംബികാവല്ലഭ! ചിന്മയ! നിർമ്മല!
കന്മഷനാശന! കാമവൈരിൻ!
ഫാലവിലോചന! ബാലേന്ദുശേഖര!
പാലിച്ചുകൊള്ളേണമെന്നും ചൊല്ലി.
ആരാധിച്ചീടിന പൂവുകൾ കാണായി
കൈരാതമൂർത്തിതൻമൗലിയിങ്കൽ
സന്താപം പൂണ്ടൊരു കുന്തീതനുജനാ-
നെന്തിതെന്നിങ്ങിനെ നോക്കുന്നേരം
അംബരഗംഗയും ചാമ്പലും തുമ്പയും
ചെമ്പിച്ച കേശവും പാമ്പുകളും.
തിങ്കൾതൻപൈതലും കാളിയെപ്പറവുള്ള
ചെങ്കനൽനേത്രവും കാണായ്‌വന്നു.
കണ്ഠഛവികൊണ്ടുള്ള കണ്ഡലയുഗവും
മണ്ഡിതമായുള്ള ഗണ്ഡങ്ങളും

പണ്ടു വിഷത്തെയെടുത്തുകടിച്ചുനാ-
ള്ളീലമായ കാകോളരേഖകളും
ചാരുവായുള്ളൊരു മാറിടംതന്നിലെ
ഘോരമജമുണ്ഡമാലകളും
ഏണവും വീണയുമാദിയായോരോന്ന
ചേണുറ്റ ചേറ്റുള്ള പാണികളും
പഞ്ചശരാരിതൻ വെണ്മ കലർന്നുള്ള
പഞ്ചമുഖങ്ങളും പുഞ്ചിരിയും
ദന്തിതൻതോലുടയാടയാലെത്രയും
ബന്ധുരമായുള്ള തൃത്തുടയും
കേകിതൻകുറ്റവും കേതകീപുഷ്പവും
മാഴ്കിനിന്നീടുന്ന ജംഘകളും
എപ്പൊഴും പാദതാർ സേവിച്ചു നില്പോർക്കു
കല്പകമായുള്ള തൃക്കഴലും
കണ്ടൊരു നേരത്തങ്ങുണ്ടായ മോദത്താൽ
മണ്ടിയണഞ്ഞു വണങ്ങി മെന്മേൽ
ആനന്ദബാഷ്പവുമാമോദതോയവു-
മാറോളം കൂപ്പിപ്പുകഴ്ന്നു ചൊന്നാൻ
പാപികളായുള്ള ദാനവവീരരെ
പാരാതെ ചെന്നു ജയിച്ചുകൊൾവാൻ
ബാണങ്ങൾതന്നെന്നെപ്പാലിച്ചുകൊള്ളേണം-
മേണാങ്കശേഖര! തമ്പുരാനേ!
ഭക്തനായുള്ളൊരു മാനവൻതന്നുടെ
ശ്രദ്ധയായുള്ളതു കേട്ടനേരം
ആശിയും ചൊല്ലി ഗിരീശന്താനൻപോടു
പാശുപതത്തെയും നൽകി നന്നായ്
കെട്ടുപെട്ടീടിന ചാപവും ബാണവും
പെട്ടെന്നെടുത്തു കൊടുത്തു നന്നായ്

ശത്രുക്കളായുള്ള കൌരവവീരരെ
സത്വരം ചെന്നു ജയിക്കയെന്നാൻ
പാവകനേത്രനെ വന്ദിച്ചു ചെമ്മെ
പോവതിന്നായിത്തുടങ്ങുന്നേരം
വാസവൻതന്നുടെ സൂതനായുള്ളൊരു
മാതലി തേരുമായ് വന്നു നേരെ
ഈശൻതൻ പാദസരോജങ്ങൾ വന്ദിച്ചി-
ട്ടാശയായുള്ളതു കേട്ട നേരം
പന്നഗഭൂഷണൻതന്നുടെ ചൊല്ലാലെ
ധന്യനായുള്ള ധനഞ്ജയന്താൻ
യാനത്തിൽ ചെന്നു കരേറിനിന്നമ്പോടു
വാനിടംതന്നിലകത്തു പുക്കാൻ
പാരാതെ ചെന്നു വണങ്ങിനിന്നീടുന്ന
നാരദൻതന്നെയും മാരവൈരി
അന്തകസൂദനവേഷംകാണ്മതിന്നായിട്ടു
സന്തുഷ്ടനായയച്ചു പിന്നെ
കൈലാസംതന്നിൽ മറഞ്ഞുനിന്നീടിനാൻ
ബാലേന്ദുമൌലിയാമാദിദേവൻ
സൂനവേഷക്കണ്ടുടനാനന്ദിച്ചീടുന്ന
വാനവർനായകനമ്പിനോടെ
ജായയും താനുമായാനന്ദംകൈക്കൊണ്ടുണ്ടായൊ-
രായാസംതന്നെയും പോക്കിനിന്നാർ.
കാമന്തൻകാന്തിയെ വെന്നുനിന്നീടുന്ന
കോമളരൂപത്തെ കണ്ട നേരം
ഉർവ്വശീതാനെന്ന ഗർവ്വവും കൈവെടി-
ഞ്ഞുർവ്വീശനായുള്ള പാർത്ഥന്തന്നെ

നിദ്രയും പൂണ്ടു കിടന്നോരു നേരത്തു
മെത്തമേൽ ചെന്നു തലോടി നിന്നാൾ.
ഞെട്ടിയുണർന്നു പ്രദക്ഷിണം വെച്ചിട്ടു
പെട്ടെന്നു നിന്നിട്ടു കൂപ്പിനിന്നാൻ.
അർജ്ജുനൻതന്നുടെ ഭാവത്തെക്കണ്ടിട്ടു
ലജ്ജയിൽ മജ്ജനം ചെയ്തു ചൊന്നാൾ
നാരിയും പുംസനുമല്ലാതെ പോക നീ
വീരനെന്നാകിലുമിന്നുതന്നെ.
ബീഭത്സുതന്നുടെ കായമങ്ങെത്രയും
ബീഭത്സമായിച്ചമഞ്ഞുതപ്പോൾ.
എന്തിനി വേണ്ടതെന്നെല്ലാമൊന്നിച്ചു
ചിന്തിച്ചു കണ്ടു തെളിഞ്ഞു ചൊന്നാൻ.
ഷണ്ഡതതന്നെയുമിണ്ടലും കൈവിട്ടു
പണ്ടേവനായിട്ടു മേവുകയാൽ
രൂപം പകർന്നു കലർന്നിന്നീടുവാൻ
പാപികളോടു പറഞ്ഞ കാലം
കോപിച്ചു ദേവി ശപിച്ചുനിന്നീടിന
ശാപവും വന്നു ഭവിക്കമെന്നാൽ
പ്രത്യയകാലം കഴിഞ്ഞുനിന്നീടുമ്പോൾ
മുക്തനായ്‌വന്നീടുമെന്നും ചൊന്നാൻ.
ക്രൂരനായുള്ളോരു രാഹുവെ വേറിട്ടു
വാരിജകാമുകനെന്നപോലെ
മേവിനിന്നീടുന്ന സൂനുവിനോടു
ദേവകൾനായകനെന്ന നേരം
നിർമ്മലമായൊരു പൊന്മകുടത്തെയും
സമ്മാനിച്ചമ്പോടു നൽകിച്ചൊന്നാൻ.

കാലകേയവധം.

ഉഗ്രന്മാരായുള്ള രാക്ഷസന്മാർ വന്നു
വ്യഗ്രിപ്പിച്ചീടുന്നു പാരമെന്നാൽ
നിഗ്രഹിച്ചീടേണം വൈകാതെയിന്നിപ്പോൾ
വിഗ്രഹത്തിന്നു തുനിഞ്ഞു നന്നായ്
ഇന്ദ്രവിമാനത്തെ വെന്നുനിന്നീടുന്ന
സ്യന്ദനമേറിയണഞ്ഞു നേരെ
കാലന്നു നല്ലൊരു കാഴ്ചയായമ്പോടു
ചാല നൽകീടിനാൻ നാൽവരെയും
നാശമകന്നുള്ള ദേവകളെല്ലാരു-
മാശിയും ചൊല്ലിനാരാവണ്ണം.



# അദ്ധ്യായം ൨൯.

## കല്യാണസൗഗന്ധികം.

പാവകനേത്രനെ വന്ദിച്ചു ചെമ്മെ
കേവലം പോയൊരു നാരദൻതാൻ
പാർത്ഥിവവീരനെ കണ്ടൊരു നേരത്തു
പാർത്ഥന്ന പാർവ്വതീവല്ലഭൻതാൻ
പ്രത്യക്ഷമായ്വന്നസ്ത്രം കൊടുത്തതും
സത്വരം വന്നീടുമെന്നുള്ളതും
സ്വർഗ്ഗത്തെ രക്ഷിപ്പാൻ മുക്കണ്ണൻ ചൊല്ലാലെ
നിർഗ്ഗമിച്ചീടിനാനെന്നും ചൊന്നാൻ;
ഭക്തനായുള്ളൊരു മന്നവൻതന്നുടെ
ഉൾത്താപമൊക്കെയടക്കുവാനായ്
പണ്ടു കഴിഞ്ഞുള്ള മന്നവന്മാർക്കെല്ലാ-
മുണ്ടായിവന്നുള്ള വേദനയും
അന്യങ്ങളായുള്ള ഗാഥകളോരോന്നേ
പിന്നെയും പിന്നെയും ചൊല്ലിച്ചൊല്ലി
മാനസംതന്നിൽ വളർന്നിന്നീടിന
ദീനത പോക്കി വിളങ്ങുമന്നാൾ
മല്ലികാവേണിതൻ ചൊല്ലാലെ മാരുതി
കല്യാണസൗഗന്ധികത്തിനായി
വണ്ണം തിരണ്ടൊരു മാമല തന്നിലും
ചെന്നങ്ങു മെല്ലെ കരേറുന്നേരം

സുപ്തനായ്ക്കാണായി മാർഗ്ഗത്തിലെത്രയും
വൃദ്ധനായുള്ളോരു വാനരനെ
ലംഘിച്ചുപോകുന്നതാചാരമല്ലെന്നു
ശങ്കിച്ചു നീങ്ങുവാൻ ചൊല്ലുന്നേരം
വൃദ്ധതകൊണ്ടെനിക്കേതുമെ നീങ്ങുവാൻ
ശക്തിയില്ലായ്കിന്നു പാരമെന്നാൽ
മാർഗ്ഗത്തിൽ വീണൊരു വാലുമെടുത്തങ്ങു
നീക്കിനിന്നാരൊട്ടു പോകയെന്നാൻ
മുഷ്കരമായുള്ള നാൾഗളത്തിന്റെ–
യഗ്രത്തെക്കൊണ്ടങ്ങു നീക്കുന്നേരം
രോമവും കൂടച്ചലിച്ചതില്ലെന്നിട്ടു
ഭീമപരാക്രമനായ ഭീമൻ
മാനവും കെട്ടങ്ങു നിന്നതു കണ്ടിട്ടു
വാനരനായകൻ താനും ചൊന്നാൻ.
വീരനായുള്ള നീ മാമലതന്നിലി–
ന്നാരോഹിച്ചീടുവാനെന്തു മൂലം
ആരായതെന്നതും ചൊല്ലിനിന്നീടിനാൽ
പാരാതെ പോയാലുമെന്നെ വേണ്ടു.
എന്നതു കേട്ടൊരു മന്നവൻ ചൊല്ലിനാൻ
നിന്നോടൊഴിഞ്ഞു ഞാനിന്നിയോളം
മാററാരായുന്നു ചെറുത്തവരാരോടും
തോററതില്ലേതുമെ തേറിനാലും
നിർമ്മലനായി വിളങ്ങിനിന്നീടുന്ന
ധർമ്മതനൂജന്റെ സോദരൻ ഞാൻ
ശക്തനായുള്ള സമീരണന്തന്റെ
പുത്രനെന്നുള്ളതു തേറിനാലും
ഭ്രാതാവെന്നിങ്ങിനെ കേട്ടൊരു നേരത്തു
പ്രീതനായ് ചൊല്ലിനാൻ വാതജൻതാൻ

വാട്ടമകന്നൊരു മന്നവ! നിന്നുടെ
ജ്യേഷ്ഠനായുള്ളൊരു മാരുതി ഞാൻ.
അഞ്ജനാസൂനുതാനെന്നതറിഞ്ഞപ്പോ-
ളഞ്ജലി ചെയ്തു പ്രഭഞ്ജനജൻ
ലങ്കയ്ക്കു ചെല്ലുവാൻ വാരിധി പണ്ടു നീ
ലംഘനംചെയ്യൊരു രൂപമിപ്പോൾ
കാണ്മതിന്നേറ്റമാകാംക്ഷയുണ്ടാകുന്നു
മേന്മേലെയെന്നുടെ മാനസത്തിൽ
ശ്രദ്ധയായുള്ളതു കേട്ടൊരു നേരത്തു
ശക്തനായുള്ളൊരു ശ്രീഹനുമാൻ
ചാല വളൎന്നു ചമഞ്ഞുതുടങ്ങിനാൻ
പ്രാലേയമാമലയെന്നപോലെ.
ഘോരമായുള്ളൊരു രൂപത്തെക്കണ്ടിട്ടു
പാരം തളൎന്നവൻ വീണ നേരം
ഖേദവും ഭീതിയും പോക്കിനിന്നാവിനോ-
ടാദരവോടണച്ചു നേരം
വൈകാതെ പോയൊരു വായുതനൂജൻതാൻ
പൊയ്കതൻതീരത്തു ചെന്നു പിന്നെ
വിക്രമം പൂണ്ടുള്ള ദാനവന്മാരെയു-
മക്ഷണം കൊന്നങ്ങു വീഴ്ത്തി നേരെ
ചാരുവായുള്ളൊരു പുഷ്പത്തെക്കൊണ്ടന്നു
ഭാൎയ്യതൻകയ്യിലെ നൽകിനിന്നാൻ.
ജ്യേഷ്ഠനെക്കണ്ടുള്ള കൌതുകമോരോന്നെ
വാട്ടമകന്നു പറഞ്ഞു പിന്നെ
ആയാസം കൈവിട്ടു വായുതനൂജൻതാൻ
നായാട്ടിന്നായിട്ടു പോയ നേരം
ദുൎജ്ജനനായൊരു നിൎജ്ജരവൈരിതാൻ
ഗൎജ്ജിച്ചു വന്നിവർ നാൽവരെയും

പാരാതെ കൊണ്ടു നടന്നു കേട്ടിട്ടു
വീരനായുള്ളോരു മാരുതിതാൻ
മഞ്ജിവന്നങ്ങവൻതന്നുടെ കണ്ഠത്തെ
ഖണ്ഡിച്ചു ഭൂതലം തന്നിലിട്ടാൻ
വേദന കൈവിട്ടു പിന്നെയങ്ങെല്ലാരും
ശ്വേതമായുള്ളോരു മാമലമേൽ
മേവിനിന്നീടുന്ന കാലത്തു വന്നിതു
ദേവകൾകോനുടെ നന്ദനൻതാൻ
അഗ്രജന്മാരെയും വന്ദിച്ചു ചെമ്മെ
മുക്കണ്ണൻ തന്നുടെ ചൊല്ലിനാലെ
സ്വർഗ്ഗത്തിൽ ചെന്നങ്ങു രാക്ഷസവീരരെ
വിഗ്രഹം ചെയ്തു ജയിച്ചു നേരം
ബാലനിശാകരശേഖരൻ തന്നോടു
ലീലയായ്‌വന്നു പിണഞ്ഞവാറും
ബാണങ്ങൾ നൽകിയയച്ചു പ്രകാരവും
ചൊന്നാറു സന്തതമോതിയോതി
മാനസന്തന്നിൽ വളർന്നിന്നീടിന
ദീനത പോക്കി വിളങ്ങിനാർ.

### ദ്വൈതവനവാസം.

ശ്വേതമായുള്ളോരു ശൈലവും കൈവിട്ടു
ദ്വൈതവനത്തിലകത്തു പുക്കാർ.
വൈരിയായുള്ള സുയോധനൻ തന്നുടെ
പൌരുഷം കാട്ടുവാനെന്നോരു നാൾ
വാജികൾ മുമ്പായ സേനകൾ ചൂഴവേ
രാജചിഹ്നങ്ങളും പൂണ്ടു നന്നായ്
ഗാനം തുടങ്ങിന മേളം കലർന്നുടൻ
കാനനം തന്നിലെ വന്ന നേരം

യുദ്ധത്തിനായിട്ടു വന്നവനെത്തീടിനാൻ
ശക്തനായുള്ളൊരു ചിത്രസേനൻ
കണ്ടൊരു നേരത്തു സേനകളെല്ലാമെ
മണ്ടിനാരന്നോരോരോ ദിക്കുതോറും
ധൃഷ്ടനായുള്ളൊരു കൌരവവീരനെ-
പ്പെട്ടെന്നു ചെന്നു പിടിച്ചുകെട്ടി
അംബരമാർഗ്ഗമെ പോകത്തുടങ്ങിനാ-
നന്തകതുല്യനാം ഗന്ധർവ്വൻതാൻ
ശക്തന്മാരായുള്ള മന്നവരാകവെ
ഉത്ഥാനമാവതെന്ന പൂണ്ടുനിന്നാർ
ബദ്ധനായുള്ളൊരു മന്നവന്തന്നുടെ
അർദ്ധാംശയായുള്ള ദേവിയപ്പോൾ
കാലന്റെ സൂനുതൻ കാലിണ വന്ദിച്ചു
പാലിച്ചുകൊള്ളേണമെന്നു ചൊന്നാൾ
അന്തകസൂനുതൻ ചൊല്ലാലെയർജ്ജുനൻ
ഗന്ധർവ്വന്മാരോടു ചെന്നെതിർത്താൻ
ചെണ്ടറു നിന്നുള്ള വീണകളോരോന്നേ
ബാണങ്ങൾകൊണ്ടു തകർത്ത നേരം
വ്യോമത്തിലെങ്ങുമെ നിന്നു പൊറായ്കയാൽ
ഭൂമിപൻ തന്നെയൊഴിച്ചു മെല്ലെ
വാനിടം മുന്നിട്ടു പോയൊരു നേരത്തു
വാനവർകോനുടെ നന്ദനൻതാൻ
അന്തകസൂനുതൻ പാദങ്ങളാക്കിനാൻ
ഹസ്തിപുരാധിപന്തന്നെ നേരെ
വമ്പനായുള്ളൊരു ഗന്ധർവ്വൻ ബന്ധിച്ചു
പിമ്പുറത്താക്കിന കൈകൾ കണ്ടാൽ
ക്ഷീണരായല്ലൊ നാമിന്നിവരോടെന്നു
നാണത്തെപ്പൂണ്ടു നടുങ്ങിയത്രെ

അംഭോജകാന്തജനൂനവെ വന്ദിപ്പാൻ
മുമ്പിൽ വന്നീടാതെയുതെന്നു തോന്നും
തിട്ടതി പൂണ്ടുള്ള മന്നവന്മാരെന്നായും
കെട്ടഴിച്ചമ്പോടയച്ചു പിന്നെ
കാമിനീതന്നുടെ ചൊല്ലാലെ പോയങ്ങു
കാനനം തന്നിലകത്തു പുക്കാർ.
മന്നവരെല്ലാരും നായാട്ടിന്നായിട്ടു
സന്നദ്ധരായി നടന്നനേരം
ഘോരനായുള്ളോരു പന്നഗവീരന്താൻ
പാരം പിടിച്ചു മുറുക്കി നേരെ
വായും പിളർന്നു വിഴുങ്ങിനിന്നീടുമ്പോ-
ളായാസം പൂണ്ടുള്ള വായുപുത്രൻ
മിണ്ടുവാൻ വല്ലാതെ കോഴയും പൂണ്ടങ്ങു
കണ്ടുനിന്നീടുന്ന ധർമ്മപുത്രൻ
വേഗത്തിൽ ചെന്നു തൊട്ടൊന്നൊരു നേരത്തു
നാഗത്തിൻവേഷവും വൈവെടിഞ്ഞു
വിണ്ണകംതന്നിലകത്തു പുക്കീടിനാൻ
പുണ്യവാനായ യയാതിപുത്രൻ
പാപിയായുള്ളോരു സൈന്ധവൻതാനപ്പോഴം
ദ്രൗപദിതന്നെയെടുത്തു മെല്ലെ
പോകുന്ന നേരത്തു രോദനം കേൾക്കയാൽ
വേഗത്തിൽ വന്നിങ്ങു വായുപുത്രൻ
കള്ളനായുള്ളവൻ തന്നെയും ചെമ്മെ
തല്ലു കൊടുത്തു പിടിച്ചുകെട്ടി
അന്തഃപുരന്തൻ ചാരത്തു കൊണ്ടുപോ-
യെന്തെന്നി വേണ്ടതു ചൊൽകയെന്നാൻ
ചേതസാ പോകല്ലെ വൈധവ്യം വന്നീടും
സോദരിക്കെന്നതു കേട്ടനേരം

പഞ്ചത ചെയ്യാതെ വഞ്ചകന്തന്നെയും
പഞ്ചശിഖവെച്ചയച്ചു നിന്നാൻ.
ക്ഷീണനായുള്ളവൻ നാണവും പൂണ്ടുപോ-
യേണാങ്കശേഖരൻതന്നെ നണ്ണി
ശത്രുക്കളോടു ജയിക്കേണമെന്നിട്ടു
ഭക്തിയും പൂണ്ടു ഭജിച്ചിരുന്നാൻ.
കൃഷ്ണയോടൊന്നിച്ചു മന്നവരൈവരും
ദ്വൈതവനത്തിലകത്തു പുക്കാർ
അന്നൊരു നാളങ്ങു വന്നു കാണായി
ഖിന്നത പൂണ്ടുള്ളൊരാരണനെ
വിഘ്നങ്ങളും കൂടാതെ പാലിച്ചുവെച്ചുള്ളൊ-
രഗ്നിഹോത്രത്തെ മറച്ചുവെച്ചാർ.
പാപികളാരാലുമെന്നതു കേട്ടപ്പോൾ
താപത്തെപ്പൂണ്ടൊരു ഭൂപതിതാൻ
ദിവ്യന്മാരായുള്ള സോദരവീരരെ
വെവ്വേറെ തേടിയയച്ചുനിന്നാൻ
ആരാഞ്ഞുപോയുള്ള മന്നവർ നാൽവരു-
മോരോരൊ ദിക്കിൽ നടന്നുനോക്കി
മെയ്യിലെഴുന്നൊരു താപത്തെപ്പോക്കുവാൻ
പൊയ്കതൻതീരത്തു ചെന്നു പിന്നെ
തണ്ണീർ കുടിച്ചങ്ങു നിന്നൊരു നേരത്തു
തിണ്ണം തളൎന്നു മയങ്ങി വീണാർ.
ധന്യനായുള്ളൊരു ധൎമ്മതനൂജനു
ദുൎന്നിമിത്തങ്ങളുമുണ്ടായ്വന്നു.
സന്താപം പൂണ്ടൊരു മന്നവൻതാനപ്പോ-
ളന്തണരോടു കലൎന്നു നന്നായ്
ആരാഞ്ഞു നീളെ നടന്നുതുടങ്ങിനാ-
നോരോരോ കാനനംതന്നിലെങ്ങും

ചാരുവായുള്ളൊരു വാപികാതന്നുടെ
ചാരത്തു മെല്ലെ പോയ് ചെല്ലുന്നേരം
ചേതനമാത്രമാക്ഷീണന്മാരു കാണായി
സോദരവീരന്മാർ നാല്വരെയും
ചാരത്തു ചെന്നു തലോടിനിന്നമ്പോടു
പാരിച്ച താപവും പൂണ്ടു മേന്മേൽ
പാനീയം കോരിക്കുടിച്ചു നിന്നീടുകിൽ
ദീനത പോയീടുമെന്നു നണ്ണി
ചാരത്തു ചെന്നളവന്നൊരു നേരത്തു
ദൂരത്തു നിന്നൊരു വാക്കുണ്ടായി.
തീണ്ടൊല്ലയെന്നതു ചൊന്നതു കേളാതെ
തീണ്ടിനാരെന്നതു കാരണമായ്
വെള്ളം കുടിച്ചു മടങ്ങിനിന്നീടുമ്പോ-
ളുള്ളം തളർന്നു മയങ്ങി വീണാർ.
ഖിന്നത പൂണ്ടു മയങ്ങിവീണീടിന
മന്നവന്മാരിലൊരുത്തനെ നീ.
ചൊല്ലിനിന്നീടിനാലല്ലലും കൈവിട്ടു
കൊല്ലാതെ നൽകുവനെന്നിങ്ങിനെ
യുക്തിയായുള്ളശരീരിവാക്കോരോന്നേ
സത്വരം ചൊന്നതിന്നുത്തരമായ്
പ്രശ്നങ്ങളായുള്ള വാക്യങ്ങളോരോന്നേ
യത്നത കൂടാതെ ചൊല്ലിച്ചൊല്ലി
നാസത്യപുത്രന്മാരാദിയായ് നാൽവർക്കും
സാദമുണ്ടായതു തീർത്തുകൊണ്ടാൻ.
അന്തകന്താനപ്പോളന്തണനായ്നിന്നു
കുന്തീതനൂജനെ നോക്കിച്ചൊന്നാൻ.
മോഹങ്ങളും കൈവിട്ടു മന്നവ! നിന്നുടെ
സ്നേഹവും ധർമ്മവും കാണ്മതിന്നായ്

വിപ്രന്മാൎക്കുള്ളോരു സാധനം തന്നെയും
ക്ഷിപ്രം മറച്ചിങ്ങു വെച്ചു പിന്നെ
തെണ്ടിവന്നീടിന മന്നവന്മാരെയു-
മിണ്ടലാക്കീടിനേനെന്നും ചൊല്ലി
അഗ്നിയെപ്പാലിച്ചു പോരുന്ന സാധനം
വിഘ്നങ്ങൾ കൂടാതെ നൽകി നേരെ
ഘോരമായുള്ളൊരജ്ഞാതവാസമെൻ-
കാരുണ്യംകൊണ്ടു ജയിക്കയെന്നും.
ഇങ്ങിനെ ചൊല്ലി മറഞ്ഞുനിന്നീടിനാൻ
മംഗലനായ പതംഗജന്താൻ
ആരണനന്ദനനുടെ വേദന തീൎത്തുടൻ
വീരന്മാരൈവരും ഭാഗ്യമായ്
പാതകവൈരിതൻപാദത്താർ ചിന്തിച്ചു
ചൈത്രവനത്തിൽ വസിച്ചുനിന്നാർ.

---

# അദ്ധ്യായം ൩൦.

## മാത്സ്യനഗരപ്രവേശം.

സത്യവും ധൎമ്മവും പാലിച്ചുപോരുന്നൊ-
രുത്തമഭൂപതിയെന്നോരു നാം
മാരുതിമുമ്പായ സോദരന്മാരെത്തൻ-
‡ചാരത്തു കൊണ്ടു പറഞ്ഞാനപ്പോൾ.
നീട്ടറവുനിന്നുള്ള രാജചിഹ്നങ്ങളും
കേടററ നാട്ടുമകന്നുവല്ലോ.
ഖിന്നരായോരോരൊ കാനനം തന്നിലെ
നിന്നു കഴിച്ചുതെ പന്തീരാണ്ടും
പാരിച്ചു മേവുന്നൊരജ്ഞാതവാസത്തെ
പൂരിച്ചുകൊള്ളുന്നതെങ്ങിനെ നാം
പാരിടം തന്നിലെ മാലോകരാരുമെ
നേരെ നാമെന്നറിയാത്തവണ്ണം
ദ്രൗപദിയോടു കലൎന്നു നാമെവരും
രൂപവും ചാല *പകൎന്നു നന്നായ്
¶വേറിട്ടുപോകാതെ മേവിനിന്നീടേണ-
മോരാണ്ടങ്ങന്നാലതിന്നു മുമ്പെ
ദുഷ്ടന്മാർ നമ്മെയറിഞ്ഞുനിന്നീടിലൊ
നഷ്ടമായ്പോമല്ലൊ ചെയ്തതെല്ലാം

‡ ചേൎത്തു.
* മാററി.
¶ പിരിഞ്ഞുപോകാതെ.

§എന്നതെയല്ലുള്ളു കാനനംതന്നിലെ-
ങ്ങിങ്ങനെ വാഴ്കെന്നും വന്നകഷ്ടം.
എന്തെന്നി നല്ലതെന്നിങ്ങനെ ചിന്തിച്ചി-
ട്ടന്ധനായല്ലോ ഞാൻ മേവുന്നിപ്പോൾ.
ഇങ്ങിനെ ചൊല്ലി നടുങ്ങിനിന്നീടുന്ന
മംഗലനായുള്ള മന്നവനെ
കണ്ടൊരു നേരത്തു ഭീമനു മാനസ-
മിണ്ടലായ്‌വന്നതെ പറഞ്ഞതിലും
അൎജ്ജുനന്തന്നുടെ മാനസമങ്ങിനെ
അശ്വിജന്മാക്കൾക്കുമവ്വണ്ണമെ
കാമുകന്മാരുടെ വേദന കാണുകയാൽ
കാമിനിയായുള്ള പാഞ്ചാലിയും
ദുഃഖമായുള്ളൊരു വാരിധിതന്നിൽ പോയ്
മഗ്നയായ്‌വീണു തളൎന്നാളേറ്റം
വേദന പൂണ്ടുള്ള സോദരന്മാരെയും
ഭാൎയ്യയെത്തന്നെയും കണ്ടനേരം
വേരോടു വേറായ ദാരുവെപ്പോലെ പോയ്
പാരിൽ വീണീടിനാൻ ധൎമ്മപുത്രൻ
അന്നേരം വന്നാനധൌമ്യനാം ദേശികൻ
മന്നവൻചാരത്തു ചെന്നു പിന്നെ
മൂൎച്ഛപൂണ്ടീടിന മന്നവൻതന്നെയ-
ങ്ങാശ്വസിപ്പിച്ചുടനേവം ചൊന്നാൻ.
വീരനായുള്ളോരയ്യാ! വേദന കൈവിട്ടു
ധീരനായ്‌മേവുക വേണമിപ്പോൾ
മാമുനി ഇങ്ങനെ ചൊന്നതു കേട്ടപ്പോ-
ളാമോദം പൂണ്ടുള്ള ധൎമ്മജന്താൻ

§ എന്നുമാത്രമല്ല.

സോദരന്മാരുമായാദരവോടങ്ങു
പാദതാർ കുമ്പിട്ടു കൂപ്പിച്ചൊന്നാൻ.
ഘോരമായ് മേവുന്നൊരജ്ഞാതവാസമാം
വാരിധിലംഘനം ചെയ്തുകൊൾവാൻ
കാരുണ്യപൂരമാം നൌവിനെ നൽകേണ-
മാദ്ധ്യനായുള്ളോരയ്യ! പാരാതെ നീ.
എന്നതു കേട്ടോരു ധൌമ്യന്താൻ ചൊല്ലിനാൻ
നിരന്നോരു മന്നവന്മാരെ നോക്കി
കൌരവവീരരറിഞ്ഞുനിന്നീടാതെ
ഓരാണ്ടു പണ്ടു പറഞ്ഞവണ്ണം
വ്യഗ്രവും കൂടാതെ മേവിനിന്നീടുവാൻ
ഹൃദ്യമായുള്ളൊന്നു മത്സ്യദേശം
ധന്യനായുള്ളോരു മന്നവ നീയൊരു
സന്യാസിയായിച്ചമഞ്ഞു നന്നായ്
വൃഷ്ണികൾനാഥനായ് മേവിനിന്നീടുന്ന
വിഷ്ണുവിൻനാമങ്ങളോതിയോതി
വാസരങ്ങളേററവും പൂരിച്ചു മേവുന്ന
മത്സ്യമഹീപന്റെ കോട്ട പൂക.
മറെറാരു ഭിക്ഷുടെ പാചകനായിട്ടു
തെററെന്നു പൂകേണം ഭീമസേനൻ
മന്നിൽ വിളങ്ങുന്ന മാലോകരാരുമെ
ധൎമ്മജന്മാരെന്നു ചൊൽകയില്ല.
മംഗലനായുള്ള മന്നവവീരനോ-
ടിങ്ങിനെ ചൊല്ലിയമ്മാമുനിയോ
ചാരത്തു ചെന്നു വണങ്ങിനിന്നീടിന
മാരുതപുത്രനെ നോക്കിച്ചൊന്നാൻ.
നീലിമ കോലിന ചേലയും പൂണ്ടൊരു
നീളമായുള്ളോരു വാളുമായി

ഭക്തിയും കൈക്കൊണ്ടു ഗർവ്വിതനായിട്ടു
ഉർവ്വീശന്തന്നുടെ കോട്ട പൂക.
ഭദ്രനായുള്ള ധനഞ്ജയ! നീ പണ്ടു
നിദ്രയും പൂണ്ടു കിടന്നനേരം
കോമളമായൊരു രൂപത്തെക്കാൺകയാൽ
കാമമാൽ പൂണ്ടുള്ളൊരുർവ്വശിതാൻ
പുത്രനെന്നുള്ളൊരു ഭാവമോരാതെ
സത്വരം വന്നു തൊട്ടനേരം
ഞെട്ടിയുണർന്നു പ്രദക്ഷിണം ചെയ്തുടൻ
പെട്ടെന്നു കുമ്പിട്ടു കൂപ്പുന്നേരം
ലജ്ജയായുള്ളൊരു വാരിധിതന്നിൽപോയ്
മജ്ജനം ചെയ്തൊരു ദേവനാരി
ഷണ്ഡനാകെന്നു ശപിച്ചൊരു വേഷമി-
ന്നുണ്ടല്ലോ പൂണ്ടു നടന്നുകൊൾവാൻ
അശരീരിദേവകൾ പുത്രനിൽ മൂത്തവൻ
അശരത്തിൻ ചിത്തമറിഞ്ഞു നന്നായ്
രക്ഷിച്ചുപോരുന്ന ബാലകനായിട്ടു
അക്ഷണം പൂകേണമാലയത്തിൽ
കാലികളിടാക്കളെ പാലിച്ചുപോരുന്ന
ബാലകനായിച്ചമഞ്ഞു നന്നായ്
ദാമവും കോലുമായ് നിന്നവന്തന്നുടെ
ധാമത്തിൽ പൂകേണം മറ്റവനും
വൈശ്യവശമിങ്ങിനെ വേഷപ്രച്ഛന്നരായ്
വെവ്വേറെ ചെന്നങ്ങു കോട്ട പൂക.
മാന്യയായുള്ളൊരു ദ്രൗപദീദേവിതാൻ
സൈരന്ധ്രിയായിച്ചമഞ്ഞു നേരെ
മാലതി[illegible] പൂക്കളെക്കൊണ്ടുള്ള
മാലയും [illegible] കോട്ട പൂകിൽ

സുന്ദരിയായ സുഭദ്രാത്മജനോടു
സന്ദേഹം കൂടാതെ സംഭാവിക്കും.
ഇങ്ങിനെ ചൊല്ലി മറഞ്ഞു നിന്നീടിനാൻ
മംഗലനായുള്ള മാമുനി താൻ
ദേശികന്മാരെയും വന്ദിച്ചു ചെമ്മെ
കേശവൻതന്നെയുമുള്ളിൽ നണ്ണി
പാരാതെ ചെന്നു വിരാടമഹീപന്റെ
വേതാരണ്യത്തിലകത്തു പുക്കാർ
ധന്യങ്ങളായുള്ളൊരായുധമെല്ലാമെ
വഹ്നിതൻകോണോടു ചേർത്തു നന്നായ്
ശമിയോടു ബന്ധിച്ചു സാന്ദ്രമിട്ടീടിനോ-
രംബരംകൊണ്ടു പൊതിഞ്ഞു മെല്ലെ
ഭൂതലം തന്നിലെ ഉള്ളിനിന്നീടിനാൻ
ഭീതിയകന്നുള്ള വാതജൻതാൻ
സന്യാസിയായിട്ടു ധർമ്മജന്മാവുതാൻ
കണ്ണൻതൻപാദതാരുള്ളിൽ നണ്ണി
നാമങ്ങളോരോന്നേ ചൊല്ലിനിന്നവനോടു
ധാമത്തിൽ ചെന്നങ്ങു പൂകുന്നേരം
ഗോപുരപാലകൻ കണ്ടുപോയ് ചെന്നിട്ടു
ഭൂപതിയോടു പറഞ്ഞാനപ്പോൾ.
മസ്കരിയുണ്ടെല്ലൊ വന്നുള്ളടങ്ങുന്നു
സല്ക്കരിച്ചീടുവാൻ കാലമായി.
എന്നതു കേട്ടൊരു മന്നവൻതാനപ്പോൾ
ചെന്നങ്ങു കണ്ടിട്ടു കൂപ്പിനിന്നാൻ
വിഷ്ടരം മുമ്പായ പൂജയെച്ചെയ്തിട്ടു
ഇഷ്ടനായ് നിന്നു പറഞ്ഞാനപ്പോൾ.
ആജ്ഞകൾകൊണ്ടിനിയാശകൾ സാധിപ്പാൻ
പ്രാജ്ഞനായുള്ള നീയിന്നു നേരെ

ആരുമൊരുത്തരും കൂടാതെയിങ്ങിനെ
പോരുവാൻ വന്നതിനെന്തുമൂലം
എന്നതു കേട്ടോരു സന്ന്യാസിതാനപ്പോൾ
തന്നിലെ പുഞ്ചിരി തൂകിത്തൂകി
വഞ്ചനം കൂടാതെയുള്ളോരു വാക്കുക-
ളഞ്ചാതെ ചിന്തിച്ചു നിന്നു ചൊന്നാൻ.
ബന്ധുരകാന്തി കലർന്നിന്നീടുന്ന
ഹസ്തിതൻനാമമാം നൽപ്പുരിയിൽ
അന്തകന്തന്നുടെ സൂനുവായൊപ്പോടു
കുന്തിയിലുണ്ടായ മന്നവൻറെ
ദേഹവും ദേഹിയും നമ്മുടെ ജീവനും
ദേഹവുമൊന്നത്രെയോർത്തതോരും
കാണിയുമെങ്ങളിൽ വേറിട്ടുപോമാറു-
മൂണിങ്കൽപോലുമുറക്കിലും
ഇഷ്ടമായോരോരോ ലീലകളാണ്ടുടൻ
തുഷ്ടരായ് നിന്നു വിളങ്ങുംകാലം
ദുർമ്മദനായുള്ളോരമ്മാമൻ ചൊല്ലാലെ
സമ്മതി കൈവിട്ട മന്നവന്മാർ
ഭൂതലം തന്നെയും ഭൂതിയും ചെഞ്ചമ്മെ
ചൂതിങ്കൽ തോല്പിച്ചു വീണനേരം
ദീനത പൂണ്ടുള്ള പാണ്ഡവർ പോയങ്ങു
കാനനന്തന്നിലണഞ്ഞായ കാലം
സേവകരായുള്ള വേലിയരെല്ലാരും
കേവലം വേറിട്ടു പോയ നേരം
ധന്യനായുള്ളോരു ദേശികൻ വന്നനി-
ന്നെന്നോടു ചൊല്ലിനാനന്നൊരു നാൾ
കാനനം തന്നിൽ നടന്നിന്നിങ്ങിനെ
ദീനത കോലുവാനെന്തുമൂലം.

ഉത്തമനായുള്ള മത്സ്യന്റെ ചാരത്തു
സത്വരം പൂകിനീയെന്നിങ്ങിനെ
മേന്മേലലയെന്നോട്ടു ചൊന്നാളുകാരണം
കാണ്മതിന്നായിട്ടു വന്നിതു ഞാൻ
എന്നതു കേട്ടോരു മന്നവൻ പിന്നെയും
വന്ദിച്ചുനിന്നു തെളിഞ്ഞു നന്നായ്
ആലയംതന്നിലെ കൊണ്ടുപോയൻപോടു
ചാലെത്തെളിഞ്ഞു വിളങ്ങും കാലം
വാമമായുള്ളൊരു ബാഹുവിലൻപോടു
ഭീമമായുള്ളൊരു കോരികയും
മുഷ്കരമായൊരു ഖഡ്ഗവും മഷിയു-
മക്ഷണം മററതിൽ ചേർത്തു നന്നായ്
പാചകവേഷത്തെ കൈക്കൊണ്ടൻപോടു
പാരാതെ ചെന്നാനമ്മാരുതിതാൻ
വണ്ണം തിരണ്ടൊരു രൂപത്തെക്കണ്ടിട്ടു
തിണ്ണം തളർന്നൊരു മന്നവൻതാൻ
നീയാരെന്നിങ്ങിനെ ചോദിച്ചു നേരത്തു
നീടാർന്നു നിന്നവൻതാനും ചൊന്നാൻ.
മൃഷ്ടമായുള്ളൊരു ഭോജനംതന്നെയു-
മിഷ്ടമാംവണ്ണം പചിച്ചു നന്നായ്
ഇച്ഛ തിരണ്ടുള്ള വ്യഞ്ജനജാലവും
വെച്ചുവിളമ്പുവാനിന്നു നേരെ
പാരിടം തന്നിൽ വിളങ്ങിനിന്നീടുന്ന
പാചകന്മാരിൽ പ്രസിദ്ധനിഞ്ഞാൻ
മത്തഗജങ്ങൾതന്മസ്തകം തന്മീതെ
സത്വരം പായുന്ന സിംഹങ്ങളെ
മുഷ്ടികളേല്പിച്ചു നഷ്ടമാക്കീടുവൻ
ദുഷ്ടമിച്ചൊന്നതു തേറിനാലും

വീരതയോരോന്നെ കേട്ടോരു നേരത്തു
പാരിച്ച മോദത്താലന്നുതന്നെ
ഭോജനശാലയിലാക്കിനിന്നീടിനാൻ
നീതിയിലന്നവൻതന്നെയപ്പോൾ
പാചകവേലകളാചരിച്ചങ്ങവൻ
പാരം തെളിഞ്ഞു വിളങ്ങും കാലം
വീണയും വേണുവും താളവും ചെമ്മവെ
പാണിതലങ്ങളിൽ ചേർത്തു നന്നായ്
കാണുന്നോർ കണ്ണിന്നു കന്യകയെന്നുമ-
ങ്ങാണെന്നുമിങ്ങിനെ തോന്നുംവണ്ണം
വിണ്ടലർകോനുടെ സൂനുതാനമ്പോടു
ഷണ്ഡനായ്ചെന്നങ്ങു പുക്കു പിന്നെ
വേണുവൃത്തിനല്ലാനന്ദമാംവണ്ണം
ചേർന്നൊരു രാഗവും പാടി നന്നായ്
മന്നവവീരനു കാണ്മതിന്നായിട്ടു
തന്നുടെ വിദ്യകൾ കാട്ടിനിന്നാൻ
ഉത്തമവിദ്യകൾ കണ്ടുകണ്ടമ്പോടു
ചിത്തം തെളിഞ്ഞു വിളങ്ങുമന്നാൾ
ഉത്തരനായുള്ള പുത്രനെത്തന്നെയും
ഉത്തരയായുള്ള പുത്രിയേയും
വിദ്യകൾ കോല്യവാനാക്കിനിന്നീടിനാ-
നുത്തമയായ ശിഖണ്ഡിയിങ്കൽ
ലാലക്കമാണ്ടുള്ള വിദ്യകളോരോന്നെ
ചാലപ്പഠിച്ചു വിളങ്ങുംകാലം
അജ്ഞാതത്തെപ്പാലിച്ചു പോരുന്ന ഭാസനാ-
യജ്ഞികൾതന്നുടെ നന്ദനൻതാൻ
വാട്ടമകന്നുള്ള മത്സ്യമഹീപന്റെ
കോട്ടയിലമ്പോടു ചെന്നു പുക്കാൻ

കാലികിടാക്കളെപ്പാലിച്ചു പോരുന്ന
ബാലകനായിച്ചമഞ്ഞു നന്നായ്
ഭാരവും കോലുമായ്തന്നവൻതന്നുടെ
ധാമത്തിൽ പൂകിനാൻ മറേറവനും.
ഐവരുമിങ്ങിനെ വേഷപ്രച്ഛന്നരായ്
വെവ്വേറെ ചെന്നങ്ങു പൂക്ക പിന്നെ
തങ്ങടെ തങ്ങടെ വേലകളേഷമെ
നന്നായിച്ചെയ്തു വിളങ്ങുംകാലം
ചാരുവായുള്ളൊരു ദ്രൗപദിദേവിതാൻ
സൈരന്ധ്രീരൂപത്തെക്കോലുവാനായ്
ശോഭ കലർന്നുള്ള ചേലകളും മററു-
ള്ളാഭരണങ്ങളും നീക്കി നേരെ
കാന്തി കുറഞ്ഞൊരു ചേലയും പൂണ്ടിട്ടു
കാന്തമായുള്ളൊരു കാന്തിയുമായ്
മല്ലിക മുമ്പായ പൂക്കളുമായിട്ടു
ചെല്ലത്തുടങ്ങിനാൾ മെല്ലെമെല്ലെ
കണ്ടൊരു നേരത്തു തണ്ടലർബാണമേ-
റ്റുണ്ടായൊരിണ്ടലാൽ മന്നവൻതാൻ
അമ്പു പൊഴിഞ്ഞു പറഞ്ഞുതുടങ്ങിനാൻ
വമ്പോലും വാണിയെ നോക്കി നോക്കി
മംഗലനായൊരു കാന്തനും നീയുമാ-
യംഗജലീലകളാണ്ടു മേന്മേൽ
ഭാഗ്യത്തിൻപൂരത്തെ പൂജിച്ചുകൊള്ളുവാൻ
യോഗ്യയായുള്ളൊരു നീതാനിപ്പോൾ.
ഇങ്ങിനെ പോരുവാനെന്തൊരു കാരണ-
മംഗനമാർകുലമൌലിമാലെ!
പ്രേമമിയന്നുള്ള വാക്കുകൾ കേൾക്കയാൽ
കോമളയാമവളാത്തകണ്ടാൾ

അംഗജബാണമേറ്റുണ്ടായ താപന്ത-
ന്നാകരമത്രെയിങ്ങുണ്ടതെന്നാൽ
മെല്ലമെല്ലങ്ങു വളൎന്നുതുടങ്ങുകി-
ലല്ലലായ്വന്നു ചമഞ്ഞുകൂടും.
എന്തിനി വേണ്ടതു ദൈവമേ ഞാനെന്നു
ചിന്തിച്ചുകണ്ടു പറഞ്ഞാളപ്പോൾ
അന്തകൻതന്നോളം കൈബലം പൂണ്ടുള്ള
ഗന്ധൎവ്വന്മാരുടെ ഭാൎയ്യയിഞ്ഞാൻ
ധന്യരായുള്ളവർ കാമിച്ചുനോക്കുകി-
ലന്നേടെ വന്നവർ കൊല്ലുമെല്ലോ
അമ്മയാകുന്നതു കാനനദേവതാ
ഉണ്മയിച്ചൊന്നതു തേറിനാലും
പാണ്ഡവന്മാരുടെ ഭാൎയ്യയായ്മേവുന്ന
പാഞ്ചാലിതന്നുടെ ദാസിതാനും
മാലതി മുമ്പായ പൂക്കളെക്കൊണ്ടന്നു
മാലകൾ ചാലത്തൊടുത്തു നേരെ
കൎപ്പൂരം കാരകിൽ കുങ്കുമം ചന്ദനം
കസ്തൂരിയെന്നിവ കൊണ്ടു നന്നായ്
പ്രാലേയതോയത്തിൽ ചേൎത്തുകൊണ്ടമ്പോടു
ബാലികാതന്നുടെ മെയ്യിലെങ്ങും
ചാലത്തലോടിനിന്നമ്പോടു സന്തതം
മാലകൾ ചാൎത്തുക വേലതാനും.
ഇങ്ങിനെയോരോരോ മംഗലവാചകം
ഭംഗിയിൽ നിന്നു പറഞ്ഞ നേരം
മങ്കമാർ തങ്കലമൌലിയായ്മേവുന്ന
പങ്കജലോചനയെങ്കിലൊ നീ
എന്നുടെ ജായതൻദാസിയായമ്പോടു
നിന്നു വിളങ്ങുകയെന്നേ വേണ്ടു.

മംഗലനാരയാര മന്നവവീരന്താ-
ന്നിങ്ങിനെ ചൊന്നതു കേട്ട നേരം
മാലേയച്ചാറുമമ്മാലയും നിൎമ്മിക്ക-
മാലയന്തന്നിലകത്തു പുക്കാൾ.
കേസരിനാരീതാൻ ജംബുകിതന്നുടെ
ദാസിയായ് മേവുന്നിതെന്നപോലെ
ഭൂപതിതന്നുടെ ജായതൻദാസിയായ്
ദ്രൌപദിദേവി വിളങ്ങിനിന്നാൾ.



## അദ്ധ്യായം ൨൧.

---

### കീചകവധം.

സത്സാരമായുള്ളൊരുത്സവമുണ്ടായി
മത്സ്യമഹീപൻെറ കോട്ടതന്നിൽ
ഭൂലോകന്തന്നിലെ മാലോകരെല്ലാരും
ചാല മുതിൎന്നങ്ങു വന്നാരപ്പോൾ
കാലത്തു വന്നങ്ങു മന്നവൻതന്നുടെ
സ്യാലനായുള്ളോരു കീചകന്താൻ
ചാലപ്പുകഴ്ന്നുള്ള ലോകരുമായിട്ടു
ആലയം തന്നിലകത്തു പുക്കാൻ.
അഗ്രജനായുള്ള സുയോധനൻ ചൊല്ലാലെ
അജ്ഞാതവാസമറിഞ്ഞുകൊൾവാൻ
ഉത്സവം തോറും നടന്നു നിന്നീടുന്ന
ദുസ്സഹന്മാരെല്ലാം വന്നു നേരെ
ചീൎത്തൊരു മോദത്താലന്നിലം തന്നിലെ
പാൎത്ഥിവവീരരെ നോക്കിനോക്കി
മല്ലകരം കാട്ടി വിളിച്ചോരു നേരത്തു
കല്യനായുള്ളൊരു പാചകന്താൻ
വീരന്മാർ മേവുന്ന വൃന്ദത്തിൽ ചാടിനാൻ
വാരണക്കൂട്ടത്തിൽ സിംഹംപോലെ
ശിംഗളന്മാരായ മല്ലന്മാർ നാലാരും
ഭംഗിയിൽ നിന്നു പിണഞ്ഞാരപ്പോൾ

ഘോരനായുള്ളൊരു പാചകന്താനപ്പോൾ
പാരം പിടിച്ചു ഞെരിച്ചുകൊന്നാൻ.
ഹുംകൃതി പൂണ്ടു മദിച്ചുനിന്നൊരവും
ചെങ്കനൽനേരൊത്ത കണ്ണുമായി
പഞ്ജരം തന്നുടെ വാതിലും ഭേദിച്ചു
കുഞ്ജരവൈരിയെച്ചെന്നണഞ്ഞാൻ
ഘോരനായുള്ളവൻ ചെല്ലുന്ന നേരത്തു
വീരനായുള്ളൊരു കേസരിതാൻ
തങ്ങളെക്കണ്ടുള്ളൊരനാഥൻവേദന
ഇങ്ങിനെയെന്നതറിഞ്ഞതാനപ്പോൾ
ഘോരമായുള്ളൊരു നാദവും പൊങ്ങിച്ചു
പാരമണഞ്ഞു പിണഞ്ഞ നേരം
ധൃഷ്ടനായുള്ളൊരു സിംഹത്തെയങ്ങവൻ
മുഷ്ടികളേല്പിച്ചു നഷ്ടമാക്കി
ഭൂതലംതന്നിൽ പിറന്നങ്ങു വീഴുമ്പോൾ
ശീലിച്ചതെല്ലാ പിന്നെന്തു ചേതം
പൂവുകൾ തൂകിനിന്നാശിയും ചൊല്ലിനാർ
ദേവകളെല്ലാരുമന്ന നേരം
ചിത്തം തെളിഞ്ഞൊരു മന്നവൻതാനപ്പോൾ
സത്വരം ചെന്നങ്ങണഞ്ഞു നേരെ
ആടകളോരോന്ന നൽകിനിന്നീടിനാ-
നാഭരണങ്ങളുമവ്വണ്ണമെ
നിത്യമായ് മേവുന്നൊരുത്സവംതന്നെയും
കൃത്യമായ് ചെയ്തു തെളിഞ്ഞു നന്നായ്
മാലോകരെല്ലാരും തന്നുടെ തന്നുടെ
ആലയംതന്നിലകത്തു പുക്കാർ.
ധന്യനായുള്ളൊരു മന്നവന്താനപ്പോൾ
സന്യാസിയോടു കലർന്നു നന്നായ്

ചൂതുകൾകൊണ്ടുള്ള ലീലകളാണ്ടുനി-
ന്നാദരവോടു വിളങ്ങും കാലം
ഉത്തമയായൊരു കൃഷ്ണാതൻ പുഞ്ചിരി
പുത്തൻനിലാവു ദിനങ്ങൾതോറും
സൂതജനത്തിന്റെ നേത്രചകോരങ്ങൾ-
ക്കുണ്ണായി വന്നു ചമഞ്ഞുകൂടി
വേർവിട്ടു പോകുമ്പോൾ പാരിച്ച താപത്താൽ
ചാരത്തു ചെന്നൊന്നു വീർത്തു പിന്നെ
ചേടിയെന്നോർത്തു മടങ്ങിനിന്നീടുമ്പോൾ
ഒട്ടലർബാണങ്ങളേല്ക്കയാലെ
മാനിയായുള്ളൊരു രാവണൻ പണ്ടു താൻ
ജാനകീദേവിയോടെന്നപോലെ
മത്തനായ് ചെന്നു പറഞ്ഞുതുടങ്ങിനാ-
നുത്തമയാമവൾ തന്നെ നോക്കി
പുത്തനായുള്ളൊരു പൂക്കളെക്കൊണ്ടന്നു
സത്വരം തീർത്ത കലാപമാല
മാറിടം തന്നിലലങ്കരിച്ചീടാതെ
മാനിച്ചുവെച്ചു പൊതിഞ്ഞപോലെ
കേവലം മേവിനിന്നിങ്ങനെ നിന്നുടെ
യൌവനം പോക്കാതെ വേണമിപ്പോൾ
കോമളനായുള്ളൊരെന്നോടു കൂടി നൽ-
ക്കാമവിലാസങ്ങളുണ്ടു നന്നായ്
ഗാഢം പുണർന്നനംഗലീലതൻ-
പ്രൌഢിമ കാട്ടുക വേണമിപ്പോൾ
കാട്ടിൽ നടന്നുള്ള പൂക്കളെക്കൊണ്ടന്നു
കാട്ടുന്ന ഗോഷ്ഠിയും കൈവിടേണം
മാലകൾ നിർമ്മിപ്പാൻ ബാലികമാരെ ഞാൻ
ചാല നൽകീടുവൻ വേണമിപ്പോൾ

ആഭരണങ്ങളിന്നാവോളം പൂണ്ടാലും
ശോഭ കലൎന്നുള്ള ചേലകളും
അംഗജമാൻപിണഞ്ഞാൎത്തനായ് നിന്നവ-
നിങ്ങിനെയോരോന്നു ചൊന്നനേരം
കാർകുഴലാളവൾ ഭീതിതരംഗത്തിലാ-
വാർമുഖചന്ദ്രനെ മൂടി മൂടി.
കമ്പിട്ടുനിന്നു പറഞ്ഞു തുടങ്ങിനാൾ
വമ്പൊക്ഷം വാണിമാർ മൌലിമാല
ഗന്ധൎവ്വന്മാരുടെ ഭാൎയ്യയായുള്ള ഞാ-
നന്തരമില്ലേതും ഭൂമിപാല!
അന്യരായുള്ളവരിലെന്നുടെ മാനസം
എന്നുമേ ചെല്ലുകയൊന്നില്ല നാഥാ
മാരനു നേരായ മന്നവനല്ലോ നീ
സൈരന്ധ്രിയായൊരു ദാസിയിന്നു ഞാൻ
മണ്ഡിതനായൊരു കുണ്ഡലിതാൻ ചെന്നു
ഢുണ്ഡുഭനാരിയോടെന്നപോലെ
ചേൎച്ചയല്ലാതൊരു കാൎയ്യം തന്നെ നീ
ചേൎച്ചയാക്കീടാമെന്നോൎക്ക വേണ്ട
എന്നതു കേട്ടോരു മന്നവനേറ്റവും
ഖിന്നത പൂണ്ടു തളൎന്ന നേരം
ഊണുമുറക്കം മറന്നുതുടങ്ങിനാൻ
നാണവും ധൈൎയ്യവുമവ്വണ്ണമേ
അന്തിയെന്നാരേലും ചൊല്ലുന്നതാകിലോ
ചെന്തീയിൽ വീഴ്കെന്നെന്നും ചൊല്ലും
പുഷ്പങ്ങൾകൊണ്ടുള്ള മാലകളോരോന്നു
സൎപ്പങ്ങളെന്നിട്ടെടുത്തു ചാടും
കണ്ണാടിയോരോന്നു കാണുന്ന നേരത്തു
തിണ്ണം തകൎത്തതു ചൂൎണ്ണമാക്കും

മെയ്യിലെഴുന്നൊരു ചൂടു പൊറാഞ്ഞയാൽ
ശയ്യയിൽനിന്നങ്ങിറങ്ങി നന്നായ്
വിദ്രുമംകൊണ്ടു പടുത്തുനിന്നെത്രയും
ഭദ്രമായുള്ളോരു മണ്ഡപത്തിൽ
പാരാതെ ചെന്നു കിടന്നോരു നേരത്തു
പാരിച്ച താപം പൊറാഞ്ഞയാലെ
തീക്കനൽ തന്നിൽ കിടത്തിനിന്നീടാസ്സിൻ
മൃക്കരേ! നിങ്ങളെന്നും ചൊല്ലും.
ചാല വളർന്നോരു ഭാജനം തന്നിൽ നൽ
പ്രാലേയതോയവും കർപ്പൂരവും
പൂരിച്ചുകൊണ്ടങ്ങു ധാരയിട്ടീടുമ്പോൾ
മാരച്ചൂടേററവും പൊങ്ങുകയാൽ
പാരിടം തന്നിലെ വീണുരുണ്ടന്നേരം
വാരിയിലാക്കിവിട്ടെന്നു പിന്നെ
മാരബാധയായൊരു വേദനാപീഡയാൽ
മാനസംപോലും മറന്നു നേരെ
സോദരീതന്നുടെ ചാരത്തു ചെന്നുനി-
ന്നോതിത്തുടങ്ങിനാൻ വേദനകൾ
ഈശ്വരന്തന്നുടെ ലീലകളെത്രയു-
മാശ്ചര്യമത്രെ താനോർത്ത തോറും
പുണ്യമകന്നുള്ള പുംസന്മാർ മാനസം
വെണ്ണയെപ്പോലെ ചമച്ചു നന്നായ്
മുല്ലപ്പൂവേണികൾതന്നുടെ മാനസം
കല്ലോടു തുല്യമായ്ത്തീർത്താനെല്ലോ.
ഇഷ്ടമില്ലാതൊരിലിഷ്ടത മേന്മേല-
ങ്ങിഷ്ടമുള്ളോരിലനിഷ്ടതയും
കാമനുമേററവും വീരതയുണ്ടെല്ലോ
കാമുകരോടു ജയിച്ചുകൊൾവാൻ

നീട്ടുറ്റുനിന്നൊരു ബാലികമാരുടെ
കാഠിന്യംപൂണ്ടുള്ള മാനസത്തെ
ഭേദിപ്പാനേതുമെ സാമർത്ഥ്യം പോരായി-
ച്ചൂതത്താർബാണന്തന്നമ്പുകൾക്കോ
വെന്നവർ കൂറായി വന്നീടുമെല്ലാരു-
മെന്നുള്ളു കേവലം വന്നുകൂടി
ചില്ലിയായുള്ളോരു വില്ലു കലച്ചിട്ടു
മല്ലവിലോചനബാണങ്ങളും
നേരെ തൊടുത്തങ്ങു മാററാരായ് നില്ക്കുന്ന
സൈരന്ധ്രിതന്നോടു തോററു മേന്മേൽ
അങ്ങോടിത്തോലിയുമമ്മയോടെന്നതി-
നംഗജൻ നമ്മോടു കാട്ടുന്നിപ്പോൾ
ആശ്രയിച്ചീടുന്നൊരെന്നെയിന്നമ്പിനൊ-
ടാശ്വാസിപ്പിക്കേണമിന്നു മേന്മേൽ
കോഴപൂണ്ടേററവും സൈരന്ധ്രിതന്നോടു
കീഴററു ചെന്നു ഞാൻ ചൊന്നതോറും
ഉന്നയനായൊരു മാരന്നു ചെഞ്ചമ്മെ
നന്നായിത്തീർന്നിട്ടു നിന്നുകൊണ്ടാൾ
എന്തു ഞാൻ വേണ്ടതു ചിന്തിച്ചു ചൊൽക നീ
വെന്തുവെന്തീടുന്നിതുള്ളമയ്യോ
പങ്കജകോരകം വന്നടികമ്പിടും
കൊങ്കകൾ രണ്ടുമച്ചാരിവായും
കാണാതെ കാണി പൊറുക്കയെന്നുള്ളതും
പ്രാണവിയോഗവും തുല്യമല്ലോ.
ചാരുവായുള്ളോരു സൈരന്ധ്രിതന്നെ നീ
ചാരത്തു കൊണ്ടിപ്പോളൊന്നു വേണം
മാരന്നു നേരായി മേവുന്നൊരെന്നുടെ
ഭാര്യയാക്കീടേണം വല്ലവണ്ണം

അംഗജലീലയാ*മെൽവതിലൻപോടു
മുങ്ങിനിന്നീടിന കീചകന്താൻ
നിന്ദ്യമായുള്ളോരു വാക്കുകളിങ്ങിനെ
ഒന്നൊന്നെ മേന്മേലെ ചൊന്നനേരം
ശാന്തനായുള്ളോരു സോദരനെന്നുപോൽ
ഭ്രാന്തനെപ്പോലെയെന്നുള്ളിൽ നണ്ണി
പെട്ടന്നു ചെന്നങ്ങു കാമുകൻ മേവുന്ന
കെട്ടകം തന്നിൽ മറഞ്ഞു നേരം
ഉൾക്കൂട്ടു പൂണ്ടൊരു കീചകൻ കോപിച്ചി-
ട്ടുച്ചത്തിൽ പിന്നെയുമൊന്നു ചൊന്നാൻ
എന്നുടെ ഉള്ളിലെ വേദനയെല്ലാമെ
നിന്നുടെ ഉള്ളിലങ്ങാക്കുവൻ ഞാൻ
കണ്ടാലുമെന്നിട്ടു മത്സ്യനെക്കൊല്ലുവാൻ
മണ്ടിയണഞ്ഞങ്ങു ചെല്ലുന്നേരം
പൊട്ടിനിന്നീടുന്നൊരുള്ളവുമായിട്ടു
പെട്ടെന്നു ചെന്നു ചെറുത്തുനീക്കി
കോപവും താപവും കൈവിട്ടു മേവുക
പാപിയായുള്ളോരെ! പാരാതെ പോയ്
ദാസിയെ നിന്നുടെ ചാരത്തു ഞാനിപ്പോ-
ളാദരവോടു പറഞ്ഞയയ്ക്കാം.
ഇഷ്ടമായുള്ളതു കേട്ടൊരു നേരത്തു
തുഷ്ടനായ്പോയങ്ങു കീചകന്താൻ
മാലേയച്ചാറുമമ്മാലികാജാലവും
ചാലത്തന്മെയ്യിലണിഞ്ഞു നന്നായ്
ബാലികാ ചെല്ലുന്ന നൽവഴിതന്നെയും
പാർത്തുപാർത്തങ്ങിനെ മേവുന്നേരം

* കലിപ്പ് ; പ്രവാഹം.

മല്ലവിലോചനാ തന്നുടെ ദാസിയെ
മെല്ലെ വിളിച്ചു പറഞ്ഞാളപ്പോൾ
നീചനായുള്ളൊരു കീചകന്തന്നോടു
വാശിയും പൂണ്ടു നീ നിന്നുകൊൾകിൽ
എന്നുടെ കാന്തനെ കാണിയും വൈകാതെ
കൊന്നങ്ങു വീഴ്ത്തുമമ്മാപാപി താൻ
ആർത്തയായുള്ളൊരു നാരീതാനിങ്ങിനെ
പേർത്തുപേർത്തോരോന്നു ചൊന്ന നേരം
പുഞ്ചിരി തൂകിനിന്നഞ്ചാതെ ചൊല്ലിനാൾ
കഞ്ജവിലോചനാ മന്ദമപ്പോൾ
വല്ലഭനേതുമെയ്യല്ലലുണ്ടാകൊല്ലാ-
നല്ലോം നീയെന്നോടു ചൊന്നതെന്നാൽ
കീചകനോടു ഞാൻ കൂടുകിൽ നിന്നുടെ
വംശവും കൂടെ മുടിഞ്ഞുകൂടും.
എന്നതു കേട്ടൊരു നാരീതാനിന്നിതി-
നെന്തിനി വേണ്ടതെന്നോർത്തു പിന്നെ
കിഞ്ചനയുള്ളൊരു വഞ്ചന കൂടാതെ
കഞ്ജവിലോചനാ തന്നെയിപ്പോൾ
മന്നവന്മാരെത്തങ്ങാക്കുവാനിന്നിപ്പോ-
ളൊന്നാലുമാവതല്ലെന്നു നണ്ണി
കേവലമിന്നിതു ചെയ്യേണമെന്നുള്ള
ഭാവവും കൂടെ മറച്ചു ചൊന്നാൾ
കീചകന്തന്നുടെ ധൃഷ്ടതയോരോന്ന-
ങ്ങാശയന്തന്നിലങ്ങോർത്തു തോറും
ദാഹംകൊണ്ടേറ്റവുമാർത്തയായെന്നുടെ
ദേഹവും കൂടെ മറന്നതെന്നാൽ
ആസവം കൊണ്ടന്നു നൽകിനിന്നീടേണ-
മാരെവാളും വേഗത്തിലെന്നും ചൊല്ലി

പൊൽക്കുടം തന്നെയെടുത്തങ്ങു നൽകിനാൾ
മൈക്കണ്ണിമാർകുലമൌലി കയ്യിൽ
വഞ്ചനയെന്നതറിഞ്ഞു നിന്നെന്നുയ്യും
നെഞ്ചുരുകീടിന പാഞ്ചാലിതാൻ
ആസവംകൊണ്ടു നിറച്ചുനിന്നീടുന്നൊ–
രാലയം മുന്നിട്ടു ചെല്ലുന്നേരം
സോദരിതന്നുടെ ചൊല്ലാലെ കീചക–
നാലയമോടതിൽ പുക്കുകൊണ്ടാൾ.
ചന്ദനവാണീതാൻ മന്ദം നടന്നപ്പോൾ
മന്ദിരംതന്നകം പുക്കനേരം
കുഞ്ജരവൈരിതാൻ മേവിനിന്നീടിന
പഞ്ജരം പൂകിനോരേണം പോലെ
പ്രത്യൂഷകാലത്തു പേടയെക്കണ്ടിട്ടു
ചിത്തം തെളിഞ്ഞുള്ള ക്രൌഞ്ചംപോലെ
സന്തോഷവാരിയിൽ മുങ്ങിന മന്നവ–
നന്തമില്ലാതോളം ഭൂഷണങ്ങൾ
ചാരത്തു വെച്ചു നമസ്കരിച്ചമ്പോടു
വാരുറ്റു നിന്നൊരു വാർത്ത ചൊന്നാൻ
അംഗജൻതന്നുടെ ബാണങ്ങളേല്ക്കയാ–
ലെങ്ങുമെ നിന്നു പൊറാഞ്ഞതാലെ
നിൻചരണങ്ങളിലോടിവന്നമ്പോടു
തഞ്ചിനിന്നീടുന്നൊരെന്നെയിപ്പോൾ
കൊല്ലുന്നതാകിലും നീ തന്നെയാകട്ടെ
വെല്ലുവാൻ വന്നൊരു മാരൻ വേണ്ട
എങ്ങാനും പോകുന്ന ഗന്ധർവ്വന്മാരെത്താ–
ട്ടംഗജമാൽ പിണഞ്ഞാർത്തയായി
കാനനംതോറും നടന്നുനിന്നങ്ങിനെ
ദീനത കൈക്കൊള്ളുവാനെന്തു മൂലം

എന്നോടു കൂട കളിച്ചുകൊണ്ടീടുകിൽ
മന്ദിരം വാണു സുഖിച്ചിരിക്കാം.
മുത്തുകൾകൊണ്ടുള്ള മാലകൾ നൽകുവൻ
പത്തരമാററായിരം കോടിയിപ്പോൾ
മണ്ഡിതമായുള്ള രത്നങ്ങൾ കണ്ടാലും
തണ്ഡുലം കോരി നിറച്ചപോലെ
പൊന്നുകൊണ്ടുള്ള വിളക്കുകൾ കണ്ടാലും
മിന്നതിൻകാന്തിപൂണ്ടോരോ ദിക്കിൽ
വാഞ്ഛിതം പൂണ്ടുള്ള കാഞ്ചികൾ കണ്ടാലും
പൂഞ്ചേല തന്നീതെ പൂണ്ടുകൊൾവാൻ
തോടകൾ തോൾവള താലികൾ മാലകൾ
പാടകം ചൂടകം താവടകം
ഇത്ഥമായുള്ളതു പൂണ്ടുകൊണ്ടീടുവാൻ
വെച്ചതു കണ്ടാലും വേണ്ടുവോളം
നീവാരശൂകസമമായിട്ടൻപോടു
മേവിനിന്നീടുന്ന മദ്ധ്യമേലെ
ചെത്തുനിന്നീടുവാൻ മാർദ്ദവം പൂണ്ടുള്ള
ചേലകൾ കണ്ടാലും ബാലികേ നീ
മാന്താർശരാർത്തിയാം മാഞ്ചികതോയത്തിൽ
നീന്തിത്തളർന്നൊരു കീചകന്താൻ
ഇഷ്ടമില്ലാതൊരു വാക്കുകളിങ്ങിനെ
ഒട്ടേറെച്ചൊന്നതു കേട്ട നേരം
തിണ്ണം ജ്വലിച്ചുള്ള ലോഹങ്ങളോടൊന്ന
കണ്ണുകൾ പൂകുന്നിതെന്നു നണ്ണി
പാണികൾകൊണ്ടങ്ങു രോധിച്ചു ചെഞ്ചമ്മെ
ഏണവിലോചന താനും ചൊന്നാൾ.
ബാലനിശാകരന്തന്നുടെ ബിംബത്തെ
ചാലത്തൊടേണം ഞാനെന്നു നണ്ണി

കാൽവിരലൂന്നിനിന്നണ്ണാന്റു കാട്ടുന്ന
ബാലകന്തന്നുടെ വേലപോലെ
ആവതില്ലാതതിലാശ ചെന്നീടിനാൽ
കേവലം ദോഷനായ്‌വന്നുകൂടും
അന്യജനങ്ങളെപ്പുൽകുകയെന്നതോ
എന്നുടെ ജീവനുള്ളുന്നു വരാ.
ആശതാനിന്നു പോയ് മറ്റൊരു നാരിയി-
ലേശിനിന്നീടുകയെന്നേ വേണ്ടു.
മണ്ടിനിന്നീടിനാൾ മല്ലവും കൂടാതെ
തണ്ടിനേർ പാണിമാർ മൗലിമാലാ
ശാന്തനായുള്ളോരു മന്നവൻതാനപ്പോൾ
ഭ്രാന്തനായ് ചെന്നങ്ങണഞ്ഞു നേരെ
ദുഷ്ടനായ്മേവുന്ന കാമുകന്മാർ വന്നു
തിട്ടതി പോക്കേണമെന്നും ചൊല്ലി.
കാർകുഴൽ പററിയിഴച്ചു തുടങ്ങിനാൻ
വാർതടം ഭൂതലം തന്നിലെങ്ങും.
കണ്ടുനിന്നീടുന്ന ശാലോകരെല്ലാരും
മണ്ടിയണഞ്ഞു ചെറുത്തീടി
മന്നന്മാരായുള്ള പാണ്ഡവരൈവരു-
മന്നിലം തന്നിലെ വന്നാരപ്പോൾ
ആർത്തരായങ്ങവർ കാമുകന്മാർ മുഖം
പേർത്തുപേർത്തന്യോടു നോക്കി നോക്കി
ആണ്മയിൽ നിങ്ങൾക്കിന്നെവർക്കുമോർക്കുമ്പോൾ
സാമ്യമായ്‌വന്നതൊ ഭാഗ്യമല്ലോ.
എന്നോരു ഭാവത്തെക്കാട്ടിനിന്നങ്ങവർ
പിന്നെയും പിന്നെയും കേഴുന്നേരം
മുന്നമെ ചെയ്തോരു സത്യത്തെപ്പാലിപ്പാൻ
മന്നവർ നാൽവരും നിന്ന നേരം

വീരനായുള്ളോരു പാചകന്താനൊരു
മാരുവും ചാലപ്പൊരിച്ചു നേരെ
ദൈന്യയായുള്ളോരു ജായയെപ്പാലിക്ക
മാന്യമാകുന്നതെന്നുള്ളിൽ നണ്ണി
പെട്ടന്നു ചെന്നങ്ങണഞ്ഞോരു നേരത്തു
രുഷ്ടനായ് ചൊല്ലിനാൻ കങ്കനപ്പോൾ
ബോധമില്ലാത്ത ജനങ്ങളെപ്പോലെ നീ
ആദിയുമന്തവും ചിന്തിയാതെ
എന്തിത്തുടങ്ങുന്നതന്ധനായുള്ളോയെ!
ഇന്ധനമില്ലേ മഹാനസത്തിൽ
എന്നതു കേട്ടോരു പാചകന്താനപ്പോൾ
വന്ദിച്ചുനിന്നുടനൊന്നു ചൊന്നാൻ
സ്വാമിതൻക്ഷേത്രാദ്യേവിനിന്നീടുന്ന
നാമെല്ലാമിങ്ങിനെ നോക്കിനില്ലേ
നീട്ടറലാപിന ചെടിതാനിങ്ങിനെ
താഡനം കൊള്ളുവാൻ കാലമായോ?
ചോററിന്നു ഭംഗം വരുന്നോരു നേരത്തു
ചീററവും കൂടാതെ നോക്കിനില്പാൻ
എന്നുടെ ജീവനമിങ്ങിനെയുള്ളനാ-
ളെന്നുമേ തോന്നുവോന്നല്ല താനും
മാററലരാരേലും ചെയ്യുന്നതെന്നോർത്തിട്ടു
ചീററം നടിക്കേണ്ടതില്ലയിപ്പോൾ
കാമനു നേരായ സൂതജന്തന്നുടെ
കാമിനീയായിട്ടിരുന്നുകൊൾവാൻ
ഭാഗ്യമില്ലായ്കയാൽ താഡനം കൊള്ളുവാൻ
യോഗ്യമായ്വന്നതിനെന്തു ചേതം
എന്നതു കേട്ടോരു മാരുതനന്ദനൻ
വന്ദിച്ചുനിന്നു പറഞ്ഞാനപ്പോൾ

ഭദ്രനായുള്ളോരു കീചകനെന്നു ഞാൻ
നിദ്രയിൽപ്പോലുമറിഞ്ഞതില്ലെ.
ഫുല്ലലർബാണസമാനനോടേറ്റുവാൻ
ഏകലില്ലാതൊരു പാഴിയിപ്പോൾ
അന്തകൻ തന്നോളം കൈബലം പൂണ്ടുള്ള
ഗന്ധർവന്മാരുടെ ഭാര്യയിഞാൻ
എന്നൊരു മാനത്തെപ്പൂണ്ടുകൊണ്ടല്ലോ
ഇങ്ങിനെ സാധനം കൊണ്ടതിപ്പോൾ
പാരാതെ വന്നിങ്ങു പാലിച്ചുകൊള്ളട്ടെ
വീരന്മാരെങ്കിലതല്ലയാകിൽ
മാനവും ഭാര്യയും മന്നവവീരന്ന
ദാനവും ചെയ്തങ്ങു പൊയ്ക്കൊള്ളട്ടെ.
ഇങ്ങിനെ ചൊല്ലി മടങ്ങിനിന്നാളോടു
തുംഗമാം മാനവും കൈവെടിഞ്ഞു
കങ്കനാമന്നേരം ചൊല്ലിനിന്നീടിനാൻ
പങ്കജലോചന തന്നോടപ്പോൾ
ചീററം തിരണ്ടു നീ കേഴുന്നതെന്തന്നം
ചോററിൻപുറത്തടി മേന്മയത്രെ.
മേന്മേലെയിങ്ങിനെ സാധനം കൊണ്ടുടൻ
ചാമ്മാറു വന്നിതു ദൈവമെ! ഞാൻ
അല്ലായ്കിലെന്നെയിഴച്ചുനിന്നീടുമോ?
കല്ലിലും മുള്ളിലും പൂഴിയിലും
എന്നതു കേട്ടൊരു സന്യാസി പിന്നെയും
ഖിന്നയായുള്ളവളോടു ചൊന്നാൻ.
കാലവിയോഗംകൊണ്ടത്രെ നീ ബാലികേ!
പാലിച്ചുകൊള്ളാഞ്ഞു ഗന്ധർവന്മാർ
വേദന കൈവിട്ടു വൈകാതെകണ്ടുപോയ്
വേലകൾ ചെയ്തു വിളങ്ങുകെന്നാൻ.

നേരെ ഞാൻ ചെന്നങ്ങു കൊല്ലുകിലോ ചെഞ്ചമ്മെ
വൈരികൾ നമ്മെയറിഞ്ഞുകൊള്ളും
എന്നതുകൊണ്ടല്ലൊ കീചകന്തന്നോടു
ചെന്നെതിരിടാതെ നിന്നുകൊണ്ടു
അന്തകസൂനുതാൻ ചെയ്യാത സത്യത്തി-
ന്നന്തരം കൂടാതെ പാലിപ്പാനായ്
ഗന്ധർവ്വന്മാരല്ലൊ കീചകന്തന്നുടെ
അന്തകരാനു വരുത്തുവാനായ്
പാരിടം തന്നിലെ മാലോകരെല്ലാരും
നേരെ കിടന്നങ്ങുറങ്ങുന്നേരം
ആർത്തനായുള്ളോരു കീചകന്തന്നെയി-
ക്കൂത്തരംഗത്തു വരുത്തുകെന്നാൽ
അന്തകമന്ദിരംതന്നിലങ്ങാക്കുവ-
നന്തകസൂനുതൻ ചൊല്ലതാണെ
ഇഷ്ടമായുള്ളതു കേട്ടോരു നേരത്തു
മട്ടോലുംവാണിമാർമൌലിമാല
തുഷ്ടമായുള്ളോരു മന്ദിരം തന്നിൽ പോയ്
നിദ്ര പൂണ്ടീടിനാൾ വേണ്ടുംവണ്ണം
അഞ്ചുപേർ തന്നുടെ പ്രാണങ്ങളാകിയ
പഞ്ചപിശാചുകൾ പീഡിക്കയാൽ
മാലുറ്റു മേവുന്ന മന്നവവീരന്താൻ
കാലം പുലർന്നു കണ്ടനേരം
കാമ്യങ്ങളായുള്ള ഭൂഷണജാലങ്ങൾ
മേന്മേലെ വെച്ചു വണങ്ങിച്ചൊന്നാൻ.
ഓരാതെ ചെയ്തോരു കാരിയമെല്ലാമെ
നേരെ പൊറുത്തെന്നെ തമ്പുരാട്ടി!
ആർത്തി തീർത്തൊട്ടു പാലിച്ചുകൊള്ളേണം
കാൽത്താരിൽ കുമ്പിട്ടു കൈതൊഴുന്നേൻ.

ആൎയ്യയായുള്ളൊരു നാരിതാനന്നേരം
കാൎയ്യമായുള്ളതു സാധിപ്പാനായ്
പ്രേമമിയന്നൊരു ഭാവവും പൂണ്ടഹൊ
തൂമന്ദഹാസവും തൂകിത്തൂകി
താരേറ്റം വെല്ലുന്ന വാസ്തവരീതിക-
ളാസ്ഥയിൽ നിന്നു പറഞ്ഞു പിന്നെ
ചൊല്ലിനിന്നീടിനാൾ മല്ലവിലോചനാ
കല്യനായുള്ളവൻ തന്നെ നോക്കി
മുന്നമെ തന്നെ കൊതിച്ചു ഞാൻ പോരുന്നു
നിന്നുടെ പൂമേനി പുണ്ടുകൊൾവാൻ
ചാലവന്നോരുടെ കാമുകന്മാരായ
കാലന്മാർ സാധിക്കമെന്നു നണ്ണി
മാരന്തന്നമ്പിന്നു പാത്രമായി നിന്നാല്ലൊ
പോരുന്നു ഞാനിന്നു ഭൂമിപാല!
നിന്നോളം കൈകബലമില്ലവൎക്കെന്നു
നിൎണ്ണയം വന്നതെന്നുള്ളിലിപ്പോൾ
ഏറപ്പുറത്തെനിക്കാലത്തെപ്പോക്കേണ്ട
പാരിച്ചു താപത്തെത്തീൎത്തുകൊൾവാൻ
ഇന്നിരാവെല്ലാരും നിദ്ര പൂണ്ടീടുമ്പോൾ
വന്നുകൊള്ളേണം നാം ക്രന്ദരങ്ങിൽ.
ഇങ്ങിനെ ചൊല്ലി മറഞ്ഞുനിന്നീടിനാൾ
മംഗലയായുള്ളൊരംഗനാതാൻ
ചീൎത്തുനിന്നീടുന്നൊരാമോദതോയത്തിൽ
പേൎത്തുപേൎത്തൻപോടു മുങ്ങിമുങ്ങി
തൈലവും തേച്ചു കുളിച്ചുവന്നാളൻപോടു
മാലേയച്ചാറുമണിഞ്ഞു നന്നായ്
ചാലെ മുതിൎന്നങ്ങു നോക്കുന്ന നേരത്തു
കാലം പകൽക്കൊരു പാതിയായി

കണ്ണാര നേരത്തു മന്നവനെത്രയു-
മിണ്ടലും പൂണ്ടു തളർന്നു ചൊന്നാൻ.
മുപ്പത്തുനാഴിക നൽപകലായതി-
ന്നിപ്പോഴിരട്ടിയായ്വന്നിതോ? താൻ
രാത്രിയിന്നാഴിയായ് ചീർത്തുനിന്നീടുമീ-
ധാത്രിയിലെങ്ങുമെയില്ലയോ? താൻ
ഖിന്നത പൂണ്ടുള്ള ക്രൗഞ്ചങ്ങൾക്കെല്ലാമേ
തന്നായിവന്നിതിക്കാലമോർത്താൽ
അംഗജന്തന്നുടെ പാങ്ങായിനിന്നതി-
ന്നിങ്ങൾക്കു നന്നല്ലയെന്നും ചൊല്ലി
മൊട്ടുകൾ പൂണ്ടുള്ള മാലതീജാലത്തെ-
പ്പെട്ടെന്നു ചെന്നു പൊതിച്ചുറ്റിനാൻ
സന്ധ്യയെ വന്ദിപ്പാൻ വന്നതില്ലന്നിട്ട-
ങ്ങന്തണരോടു വഴക്കു പൂണ്ടാൻ
വായസം തന്നുടെ നാദത്തെക്കേട്ടപ്പോൾ
പായിച്ചുകൂട്ടിനാൻ പാരമായ്
കുമ്പിനിന്നീടാതിൻ നിങ്ങളെന്നിങ്ങനെ
അമ്പൽത്തൻചാരത്തു ചെന്നു ചൊന്നാൻ.
ചാല വിരിഞ്ഞുള്ള പങ്കജജാലത്തെ
മൂലമേ കൂടപ്പുറത്തിച്ചുറ്റിനാൻ.
അംഗജമാൽ പിന്നെയൊത്തനായ് മന്നവ-
ന്നിങ്ങിനെയോരോന്നെ കാട്ടുന്നേരം
മന്നവന്തന്നുടെ വേദന കണ്ടിട്ടു
ഖിന്നത പൂണ്ടതാനെന്നപോലെ
അംബുധിതന്നിൽ മറഞ്ഞുകൊണ്ടീടിനാ-
നംബുജകാമുകനായ ദേവൻ
സന്ധ്യയെക്കണ്ടൊരു കീചകരാജൻതാ-
നന്തമില്ലാതോളം സന്തോഷത്താൽ

കാണുന്നനേരത്തു കാഴ്ചയായ് നൽകുവാൻ
മാണിക്യമാലയും കയ്യിലേന്തി
ചീർത്തോരു മോദത്താൽ രാത്രിതൻമദ്ധ്യത്തിൽ
യാത്രയ്ക്കു നേരെ തുടങ്ങുന്നേരം
ആമോദം പൂണ്ടൊരു ദ്രൗപദീദേവിതാൻ
കാമുകനോടു കലർന്നു മെല്ലെ.
സത്വരം പോയങ്ങു നർത്തനാഗാരത്തി-
ലെത്രയും വേഗത്തിൽ ചെന്നു പുക്കാൾ.
ആരുമേ കാണാതെ ദീപവും കൂടാതെ
മാരണം കാലനും ചങ്ങാതമായ്
പാതിരാവു മേവുന്ന നാടകശാലയിൽ
പാരാതെ പൂകിനാൻ കീചകനും
കോമളയാമൊരു സൈരന്ധ്രിയെന്നിട്ടു
ഭീമനെപ്പുൽകുന്നങ്ങനെത്തുംനേരെ
എന്നുടെ ജീവനാം നിന്നുടെ കയ്യിലു-
മെന്നങ്ങു ചൊല്ലിപ്പുണർന്നു നേരെ
കൊങ്കകൾ കാണാഞ്ഞിട്ടതിനെന്തിങ്ങിനെ
ശങ്കിച്ചുനിന്നതാമന്നേരം
ചീർത്തുനിന്നീടുന്ന രോഷബലംകൊണ്ടങ്ങു
ചേർത്തു ഞെരിച്ചുടൻ പിണ്ഡമാക്കി
വാക്യവും താമസവും കൂടാതെ നല്ലൊരു
കൂത്തു കഴിച്ചാനപ്പാചകൻതാൻ
ആരുമേ കാണാതെ മാരുതി പോയങ്ങു
പാചകമായുള്ളൊരു ശാല പുക്കാൻ.
വേദന വേർപ്പെട്ടു സൈരന്ധ്രീദേവിതാ-
നാമോദത്തോടങ്ങു ചെന്നു പിന്നെ
ചേതനാചാപലയായൊരു മന്നവന്നുടെ
സോദരിയോടു പറഞ്ഞാളപ്പോൾ.

നിന്നുടെ ചൊല്ലാലെ പണ്ടു ഞാൻ ചെന്നപ്പോ-
ളെന്നുടെ എല്ലു നുറുങ്ങവോളം
താഡനം തന്നൊരു കീചകൻ പിന്നെയും
പീഡിതനായ്വന്നു യാചിക്കുമ്പോൾ
മുന്നമെപ്പോലെ *മടിഞ്ഞുകൊണ്ടീടുകിൽ
നന്നായിപ്പൂജിക്കമെന്നു നണ്ണി
ഏടലർബാണന്റെ ലീലകൾ കൊള്ളുവാൻ
നാടകശാലയിൽ പുക്കശേഷം
ഊഴി കലുങ്ങുമാറുറ്റ യുദ്ധത്തിൽ
കേഴുന്ന നാദത്തെക്കേട്ടനേരം
രോദനം കേട്ടൊരു സോദരന്മാരെല്ലാം
വേഗത്തിൽ നിന്നങ്ങു ചെന്നു പിന്നെ
ഖേദത്തിൻകാരണം ചോദിച്ചു ചെഞ്ചമെ
ആദരവോടങ്ങറിഞ്ഞു നേരെ
നർത്തനാഗാരത്തിൽ ചെല്ലുമ്പോൾ കാണായി
രക്തം പിരണ്ടൊരു ദേഹപിണ്ഡം
മൂക്കിന്മേൽ കൈവെച്ചു നോക്കിനിന്നെല്ലാരും
ദീർഗ്ഘമായ്വീൎത്തു പറഞ്ഞാരപ്പോൾ.
ജീവനകന്നൊരു ദേഹത്തെയങ്ങനെ
ഈവണ്ണം പണ്ടു നാം കണ്ടിട്ടുന്നാൾ
മാനുഷന്മാരിലില്ലിന്നിവണ്ണനെ
ഹാനിക്കു കാരണമെന്നു വന്നു
ഏറ്റു നാം വേണ്ടതെന്തിങ്ങിനെ നങ്ങളിൽ
ചിന്തിച്ചുകൊണ്ടു പറഞ്ഞു നേരെ.
ഞങ്ങൾ മറഞ്ഞങ്ങു നോക്കിനിന്നീടിനാ-
രെണ്ണവിലോചനതന്നുടെ [illegible]

* മനസ്സുകെട്ട കാണിച്ചു [illegible] ഷ്ടു.

തന്നിലെ പിന്നെയും പിന്നെയും ചിന്തിച്ചു
കണ്ണുനീരോലോലച്ചൊന്നാളപ്പോൾ
ക്രുദ്ധമെയെന്നുടെ സോദരന്മാരെ നീ
ജ്യേഷ്ഠന ചങ്ങാതമാക്കിവെച്ചോൾ.
വേദന പൂണ്ടൊരു ദേവിയോടങ്ങവർ
മോദവുമുള്ളിലടക്കിച്ചൊന്നാർ
ചിന്തിച്ചാലെന്തുമെ കാണാവതല്ലല്ലൊ
ഗന്ധർവന്മാരുടെ മായയാകിൽ
മന്നവന്തന്നുടൽ തന്നോട് ബന്ധിച്ചു
എന്നെയും കൊണ്ടവർ പോകുന്നേരം
പിന്നാലെ വന്നങ്ങെതിർത്തു കാണായി
ഉന്നതരാമവർ മിന്നൽപോലെ
കെട്ടപെട്ടീടിനോരെന്നെയും ചെഞ്ചെമ്മെ
പെട്ടെന്നു വന്നിങ്ങഴിച്ചു നീക്കി.
മന്ദിരം തന്നിലെ പോകെന്നു ചൊല്ലിനാർ
പിന്നേടമെന്തെന്നു ചൊല്ലാവല്ലു
ദേവിതാനിങ്ങിനെ ചൊന്നതു കേട്ടപ്പോൾ
വേപഥു മേവുന്ന കേകയി താൻ
ദൈവാപകർമ്മങ്ങൾ ചെയ്തു തുടങ്ങിനാൾ
വെവ്വേറെ നാമങ്ങൾ ചൊല്ലിച്ചൊല്ലി.
അന്യങ്ങളായുള്ള കർമ്മങ്ങൾ ചെഞ്ചെമ്മെ
ഒന്നൊന്നെ പിന്നെയും ചെയ്തുകൂട്ടി
സുന്ദരനായൊരു കാന്തനും താനുമായ്
മന്ദിരം തന്നിൽ വിളങ്ങി നന്നായ്.



# അദ്ധ്യായം ൧൨



## ഗോഗ്രഹണം.

അജ്ഞാത വേറിട്ട പാണ്ഡവന്മാരുടെ
അജ്ഞാതവാസമറിഞ്ഞുകൊൾവാൻ
ധൂർത്തനായുള്ള സുയോധനൻ ചൊല്ലാലെ
ധാത്രിയിലെങ്ങും നടന്നു തേടി
വീരത പൂണ്ടുള്ള ദാസന്മാരെല്ലാരും
പാരാതെ വന്നിട്ടു കണ്ടു ചൊന്നാർ
സ്വാമിയായുള്ളോവേ! പാണ്ഡവന്മാരെയി-
ബ്ഭൂമിയിലെങ്ങുമേ കണ്ടതില്ല
ഇന്നേടത്തുണ്ടവർ സഞ്ചരിച്ചീടുന്നു-
തെന്നൊരു വാർത്തയും കേട്ടതില്ല.
പൂജ്യനായുള്ളൊരു മത്സ്യമഹീപന്റെ
രാജ്യത്തിലാരാറു ചെല്ലുന്നേരം
ഘോരനായുള്ളൊരു കീചകന്തന്നുടെ
മരണഹേതുവെക്കേൾക്കാകുന്നു
വീരനായുള്ളോരു മത്സ്യമഹീപന്റെ
ഭാര്യയായുള്ളൊരു നാരികൾക്കിപ്പോൾ
കോമളയായൊരു സൈരന്ധ്രിയുണ്ടു പൊൻ-
പൂമകളോടുസമാനയായി
ബന്ധുരകാന്തി കലർന്നിന്നീടുന്ന
ഗന്ധർവ്വന്മാരുടെ ഭാര്യതാനും.

മംഗലയായുള്ളോരംഗനാരത്നത്തെ
അംഗജതാപം മുഴുത്തു നേരെ
ഒല്ലായെന്നെല്ലാരും ചൊല്ലുന്ന നേരത്തു
തള്ളലാൽ ചെന്നു തൊടുന്നനേരം
ദുഷ്ടന്മാരായുള്ള ഗന്ധർവ്വന്മാർ വന്നു
നഷ്ടമാക്കീടിനാരെന്നു കേട്ടു.
എന്നതു കേട്ടൊരു കൌരവനായകൻ
തന്നിലെ ചിന്തിച്ചുനിന്നു ചൊന്നാൻ
ഭീമനമെന്നുടെ ദേശികനായുള്ള
രാമനും ഞാനുമെന്മാഗധനും
സൂതതനൂജനും കൈബലം കൊണ്ടെന്നും
ഭേദമില്ലെന്നതു കാരണമായ്.
സൂതതനൂജനെക്കൊന്നതിന്നോർക്കുമ്പോൾ
വാതജനെന്നതും വന്നുകൂടും
സൈരന്ധ്രിയെന്നതോ പാഞ്ചാലിയെന്നതും
സംശയം കൂടാതെ ചൊല്ലാമല്ലോ
പാരാതെ ചെന്നു നാം കണ്ടുകൊണ്ടെന്നും ന-
ല്ലാരണ്യവാസത്തെ പൂരിപ്പിപ്പാൻ.
എന്തിനി നല്ലതെന്നിങ്ങിനെ മന്നവൻ
മന്ത്രികളോടു പറഞ്ഞ നേരം
സൌബലൻ മുമ്പായ ദുഷ്ടരെല്ലാരും
വെവ്വേറെ ചിന്തിച്ചു കണ്ടു ചൊന്നാർ
നമ്മോടു ചെയ്തു [illegible]ങ്ങളെയൊട്ടുങ്ങുവാൻ
ധർമ്മസുതനി[illegible]നാരെ
കാലവും [illegible]ന്നു പിന്നെത്തുതാനെ [illegible] കാൺ
ചാരെ നാം [illegible]ചെന്നു ചൊല്ലാ[illegible]ദ്രം
പാ[illegible]ന്നിൽ കണ്ടു[illegible]
അ[illegible] നല്ലതെന്നോ[illegible]

ബന്ധുക്കളായവരോരോരൊന്നായിങ്ങിനെ
ചിന്തിച്ചു കണ്ടു പറഞ്ഞൊരപ്പോൾ
സന്തോഷം പൂണ്ടൊരു മന്നവൻതന്നോടു
ശന്തനുസൂനു തെളിഞ്ഞു ചൊന്നാൻ.
ഉത്തമരായുള്ള പാണ്ഡവവീരരൊ-
ടിത്തരമല്ല നീ വേണ്ടതിപ്പോൾ
പൂജ്യരായുള്ളോരു സംശയം കൂടാതെ
രാജ്യത്തിൽ പാതി കൊടുക്കയത്രെ
ദുഷ്ടരല്ലേതുമമ്മന്നവരെന്നതിൽ
ധൃഷ്ടതയോടു ഞാൻ ചൊല്ലാമിപ്പോൾ
വൃഷ്ടിയില്ലായ്കയുമൊട്ടേറെപ്പുഷ്ടിയും
ദുഷ്ടമൃഗങ്ങൾ നശിപ്പിക്കയും
വൻകതിരൊന്നൊന്നു ചാകായിപ്പോകയും
കൈപക്കിളി തിന്നങ്ങൊടുക്കുകയും
രാജാവു തന്നുടെ ചൊല്ലാലെ കോഴക-
ളാചാരം കൂടാതെ കൊള്ളുകയും
ക്രൂരരായിട്ടുള്ളോരു വാണിഭം ചെയ്യുമ്പോൾ
വേറെ മറച്ചങ്ങു കൊള്ളുകയും
കാരിയക്കാരരാൽ വൈരികളാൽ മററും
ചോരരാലും ഭയമില്ല ചൊല്ലാം
ധർമ്മതനൂജന്മാർ പാലിച്ചപോതെന്ന
മന്നമേലില്ലെന്നങ്ങറിഞ്ഞാലും നീ
ആര്യനായുള്ളൊരു ഗാംഗേയനിങ്ങിനെ
കാര്യമായുള്ളതു ചൊന്ന നേരം
കോപവും പൂണ്ടു പറഞ്ഞുതുടങ്ങിനാൻ
പാപിയായുള്ള സുയോധനപ്പോൾ
വൃദ്ധന്മാർ ചെയ്യുന്ന വാർത്തകളെല്ലാമെ
വസ്തുതയെന്നു നീ ചിന്തിയാതെ

എന്നെയുമെന്നുടെ സേവകന്മാരെയു-
മന്യരായുള്ള ജനങ്ങളെയും
ദുഷ്ടന്മാരായുള്ള പാണ്ഡവവീരരെ
പെട്ടെന്നു ചെന്നു പിടിച്ചുകെട്ടി
ചാരത്തു കൊണ്ടന്നു നൽകിനിന്നീടുവാൻ
നേരത്തയയ്ക്കണം തന്നൂരാമനെ!
സേനയും ഞാനുമായ് മന്നവന്തന്നുടെ
യോധകളെച്ചെന്നു വഞ്ചിക്കുമ്പോൾ
മാററാരായുള്ള വതങ്ങളിലെങ്കിലോ
ചീററം തിരണ്ടു കരുക്കളെല്ലാം.
അന്യരായുള്ളൊരു മിത്രരെ നിങ്ങളും
ചെന്നങ്ങു പൂകേണം കോട്ട തന്നിൽ
നമ്മുടെ വൈരികളായ ജനങ്ങളെ
സമ്മാനിച്ചമ്പോടു വെച്ചു മൂലം
ദുഷ്ടനായുള്ളോരു മന്നവൻതന്നുടെ
കോട്ടയും കത്തിയമർത്തു താനായ്
ഹാടകജാലവുമാഭരണങ്ങളും
കേടകന്നീടുന്ന ഭണ്ഡാരവും
വാനവർ തന്നുടെ ഗോവിന്നു തുല്യമാം
ധേനുക്കൾതന്നെയുംകൊണ്ടു നേരെ
പാരാതെ കൊണ്ടു നിറച്ചു നിന്നീടേണം
പാരററു മേവുന്ന കോട്ട തന്നിൽ
ഇങ്ങിനെ ചൊല്ലി നടന്നുതുടങ്ങിനാൻ
സംഗരത്തിന്നു മുതിന്നു നേരെ
ഗോക്കളെച്ചെന്നങ്ങു കെട്ടുന്ന നേരത്തു
സൂക്ഷിച്ചുനില്ക്കുന്ന പാലകന്മാർ
കണ്ണുനീരോടോലപ്പാടൊടു വന്നമ്പോടു
മന്നവവീരനെ കണ്ടു ചൊന്നാർ

കള്ളന്മാർ വന്നിങ്ങു കെട്ടിനിന്നീടിനാർ
കന്നുകിടാക്കളെയെന്നിങ്ങിനെ
കേട്ടൊരുനേരത്തു മന്നവവീരൻതാൻ
വാട്ടമകന്നാശു തേരിലേറി
യുദ്ധസന്നദ്ധനായ്പ്പോകുന്ന നേരത്തു
ശക്തനായുള്ള ശതാനീകൻ താൻ
പാരാതെ മേവുന്ന സേനകൾ ചൂഴവെ
തേരിൽ കരേറി മുതിർന്നു നിന്നാൻ
മാനിയായുള്ളൊരു ശംഖനും തന്നുടെ
സേനകളോടു കലർന്നു നിന്നാൻ
കങ്കൻ താനൻപോടു ചൊല്ലിനിന്നീടിനാൻ
ശംഖന്റെ താതനെ നോക്കിയപ്പോൾ
ഇന്നു നമുക്കൊരു ഹാനിയുണ്ടെന്നല്ലോ
പുണ്യങ്ങളിൽ തോന്നുന്നു പാരമെന്നാൽ
നിന്നുടെ സൂനുവാമുത്തരൻതാനുമി-
ന്നിന്നു ശിഖണ്ഡിയുമെന്നിതേ താൻ
മറവുള്ളോരാരാരെ നേരേറെ പോകായ്കിൽ
കുറവുണ്ടെന്നതറിഞ്ഞാലും നീ.
സിംഹത്തെ വെന്നൊരു പാചകനായിനോ-
ടാഹവം കോലുവാനായുധങ്ങൾ
ഇച്ഛയായുള്ളതു നൽകിനിന്നീടേണ-
മശ്വപാലന്മാർക്കങ്ങുമുണ്ണമെ
ഭീമനായുള്ളൊരു ധാർത്തരാഷ്ട്രികന്മ-
ങ്ങാമോദമുള്ളിൽ തഴച്ചുവണ്ണം
ആയുധജാലങ്ങൾ നൽകി നിന്നീടേണം
വായുസമാനമാം വാജികളും
നിശ്ചലനായൊരു കങ്കൻതൻവാക്കുകൾ
നിശ്ചയിച്ചീടിനാൻ മന്നവൻ താൻ

സോദരനായ ശതാനീകൻതന്നോടു—
മാദരവോടു പറഞ്ഞാനപ്പോൾ
ജ്യേഷ്ഠൻ താൻ ചൊന്നതു കേട്ടോരു നേരത്തു
വാട്ടമകന്ന ശതാനീകൻ താൻ
സ്യന്ദനജാലവുമാഭരണങ്ങളും
സുന്ദരമായുള്ള ചേലകളും
ദിവ്യതരങ്ങളാമായുധജാലവും
വെവ്വേറെ നൽകിനാൻ വേണ്ടുംവണ്ണം
നാനാജനങ്ങളും സേനകൾ ചൂഴവെ
മാനവും പൂണ്ടു മഥിച്ചു മേന്മേൽ
വമ്പനായുള്ള സുശർമ്മാ വൻകോപത്താൽ
നില്ലു നില്ലെന്നങ്ങു ചൊല്ലിച്ചൊല്ലി
ബാണം തൊടുത്തങ്ങെയ്തു തുടങ്ങിനാൻ
വമ്പനായുള്ള വിധകനപ്പോൾ
വില്ലാളിമാരായ വീരന്മാർ തങ്ങളിൽ
ചൊല്ലിത്തിരിഞ്ഞു പിണങ്ങി നിന്നാർ
വീരന്മാരായവർ തങ്ങടെ തങ്ങടെ
ശൂരത കാട്ടിനാർ പാരമപ്പോൾ
തേർനിര വന്നു നിരന്നതു കാണായി
വാരിധിതന്തിരമാലപോലെ
പാംസുക്കളായുള്ള ജീമൂതജാലങ്ങ—
ളാദിത്യദേവനെ മൂടി നിന്നു
മാമല തന്മീതെ പെയ്തുനിന്നീടുന്ന
പേമഴജാലങ്ങളെന്നപോലെ
സായകമാരിയെ പെയ്തു തുടങ്ങിനാ—
രായാസം കൈവിട്ടു ലോകരപ്പോൾ
വാരിധി നേരൊത്ത സേനകളിങ്ങിനെ
വീരത പൂണ്ടു പൊരുന്ന നേരം

മുൻനോക്കിച്ചെന്നു തിരിച്ചവരെല്ലാരും
വിണ്ണകംതന്നിലെ പൂകമപ്പോൾ
തന്നുടെ മണ്ഡലം ഭേദിക്കമെന്നിട്ടു
ഖിന്നത പൂണ്ടു താനെന്നപോലെ
വാരിധി തന്നിൽ മറഞ്ഞു നിന്നീടിനാൻ
വാരിജകാമുകനായ ദേവൻ
ആണ്മയുള്ളോരാഹവം കാണ്മാനായ്‌വന്നിതു
വെണ്മ കലൎന്നുള്ള തിങ്കളും താനും
വെണ്മ കലൎന്നുള്ള കൌമുദി കണ്ടിട്ടു
വന്മദം പൂണ്ടുള്ള ലോകരെല്ലാം
സത്വരം ചെന്നു പൊരുതുന്നൊരു നേരത്തു
ശക്തനായുള്ള ത്രിഗൎത്തൻ നേരെ
മാററാനായുള്ളൊരു മത്സ്യമഹീപനെ
തെററെന്നു ചെന്നു പിടിച്ചു കെട്ടി
ആസ്ഥകൊണ്ടങ്ങവർ പോകുന്ന നേരത്തു
തേർത്തടംതന്നിന്നിഴിഞ്ഞു നേരെ
നിൎമ്മലനായുള്ള കങ്കൻതൻചൊല്ലാലെ
വന്മദം പൂണ്ടുള്ള പാചകൻ താൻ
രുഷ്ടനായ്‌ചെന്നവൻ തന്നെയും ചെമ്മവെ
മുഷ്ടികൾ കൊണ്ടു കൊടുത്തു നന്നായ്
കെട്ടു പെട്ടീടിന മന്നവൻതന്നെയും
പെട്ടെന്നു ചെന്നങ്ങഴിച്ചു നീക്കി
കഷ്ടനായുള്ളൊരു ദുഷ്ടനെച്ചെന്നങ്ങു
പെട്ടെന്നു ചെന്നു പിടിച്ചുകെട്ടി
ഉത്തമനായൊരു കങ്കന്റെ പാദത്തു
സത്വരം വെച്ചു വണങ്ങിനിന്നാൻ
തിട്ടതി പൂണ്ടുള്ള കള്ളന്മാരെല്ലാരെ
ഒട്ടേടം പോന്നിങ്ങു വന്നു പിന്നെ

കാലന്നു തുല്യനായുള്ളൊരു പാചകൻ
നാലഞ്ചു കാലടി വെച്ച നേരം
പോരേററ സിംഹത്തെക്കണ്ടുനിന്നീടിന
വാരണപ്പൈതങ്ങളെന്നപോലെ
ഇണ്ടലും പൂണ്ടവർ വീർത്തുവീർത്തങ്ങിനെ
മണ്ടിനിന്നീടിനാർ നാലുപാടും
പിന്നതു പൂണ്ടുള്ള മന്നവൻതാനപ്പോൾ
സന്യാസി തന്നെ വണങ്ങിച്ചൊന്നാൻ
നീചങ്കൽ നിന്നെന്നെ വീണ്ടുകൊണ്ടീടിന
പാചകൻ തന്നെ നീ മന്ത്രിയാക്കി
ഇപ്പുരിയൻപോടു പാലിച്ചുകൊണ്ടാലും
മുപ്പുരിവൈരിതൻപാദത്താണ
ഇന്നുതുടങ്ങിയിത്തന്നിടമെല്ലാമെ
എന്നുടെ ചിറ്റങ്ങൾ പൂണ്ടു നന്നായ്
രക്ഷിച്ചുകൊള്ളുവാൻ നൽകി നിന്നീടുന്നേൻ-
ഭിക്ഷുകനായുള്ള തമ്പുരാനേ!
സന്തുഷ്ടനായുള്ള മന്നവനിങ്ങിനെ
വന്ദിച്ചു നിന്നു പറഞ്ഞ നേരം
പുഞ്ചിരി തൂകിനിന്നഞ്ചാതെ ചൊല്ലിനാൻ
വഞ്ചന വേർവിട്ട സന്യാസി താൻ
നീയുമിന്നിന്നുടെ ഭൂതിയും ഭൂമിയും
നീടാർന്നു നിന്നുള്ള സേനകളും
വേറല്ലയേതുമെനിക്കുള്ള നിർണ്ണയം
നേരത്രെ നിന്നോടു ചൊന്നതും ഞാൻ
ബന്ധനായുള്ള ത്രിഗർത്തനെത്തന്നെയും
ബന്ധന തീർത്തങ്ങയച്ചു പിന്നെ
ഭൂമിയും പാലിച്ചു മേവിനിന്നീടുക
ആമോദമായതിനിക്കിതത്രെ

ഇഷ്ടനായുള്ളൊരു മസ്കരി തന്നുടെ
ഇഷ്ടമായുള്ളതു കേട്ടനേരം
വീരനായുള്ളൊരു മത്സ്യന്റെ ചൊല്ലാലെ
വാശിയും കൈവിട്ടു പാചകൻ താൻ
സംഗരം കൊണ്ടുള്ള വാർത്തകളോരോന്നെ
ഗംഗയിൽ നിന്നു പറഞ്ഞു നേരെ
അന്നു രാവെല്ലാമമന്ദിരന്തന്നിലെ
നിന്നു വിളങ്ങിനാർ നീതിയോടെ
മന്നവരെല്ലാമമാഹവം കോലുവാൻ
സന്നദ്ധരായങ്ങു പോയ നേരം
ഘോരതരമേറവും പണ്ടു നിന്നീടിന
കൌരവന്മാരെല്ലാമൊത്തു കൂടി
അന്യമായുള്ളൊരു ദിക്കൂടെ പോയങ്ങു
കന്നുകിടാങ്ങളെ കെട്ടിനിന്നാർ
വീരശംഖൂതിനിനാദവുമേറികം
പാരം മുഴക്കിനാർ പാരിലെങ്ങും
എന്തിതെന്നിങ്ങിനെ ചിന്തിച്ചു ചിന്തിച്ചു
വെന്തു വെന്തീടുന്നൊരുള്ളവുമായ്
ഉന്നതമായുള്ള വെണ്മാടം തന്മീതെ
നിന്നങ്ങു നോക്കിനാനുത്തരൻ താൻ
വാരിധിപോലെ നിറഞ്ഞു നിന്നീടിന
കൌരവസൈന്യത്തെക്കാണായപ്പോൾ
തെറ്റെന്നു വന്നിങ്ങു ചൊല്ലിനിന്നീടിനാൻ
ചുറ്റും തിരണ്ടവരെല്ലാരോടും
മാറ്റാരായുള്ളവരാഹവം കോലുവാൻ
ചീറ്റം തിരണ്ടു വിളിക്കുന്നേരം
ഏറ്റു നിന്നീടാതെ മാനവും കൈവിട്ടു
തോറ്റു മറിഞ്ഞിങ്ങു നിന്നുകൊണ്ടാൽ

കീർത്തിയും കെട്ടു നടന്നു നിന്നിങ്ങിനെ
മൂത്തു കരച്ചു മരിക്കുന്നേരം
ദുർഗ്ഗമമായുള്ള നാരകമേശുന്നു
നിർഗ്ഗമിക്കുന്നതും വന്നുകൂടും
പാരാതെ ചെന്നങ്ങെതിർത്തു നിന്നീടുവാൻ
സാരഥിയില്ലാതെ വന്നതാനും
ഏതെന്നി വേണ്ടതെന്നിങ്ങനെയുള്ളോരു
സന്താപഭാവത്തെക്കാട്ടുന്നേരം
സൈരന്ധ്രി തന്നുടെ ചൊല്ലാലെയത്രയും
വീരത പൂണ്ട ശിഖണ്ഡിയപ്പോൾ
സൂതനില്ലായ്കയാൽ വീരനായുള്ള നീ
വേദന കോലേണ്ടയെന്നു ചൊല്ലി
സാരഥ്യവേലകളാചരിച്ചീടുവാൻ
തേരിൽ കരേറി മുതിർന്നു നിന്നു.
വേദന പൂണ്ടൊരു ബാലകൻതാനപ്പോൾ
താതൻ തൻ സോദരൻ പീഡിക്കയാൽ
ബാലികമാരെല്ലാം നിന്ദിക്കുമെന്നിട്ടു
ചാലെ നടന്നിങ്ങു തേരിൽ പുക്കാൻ
നാരിയും പുംസനുമല്ലാതോരാളല്ലോ
സാരഥിയെന്നൊരു ചിന്ത പാരം
ഉള്ളിൽ മുഴുത്തുതടക്കേണമെന്നിട്ടു
വല്ലഭമുള്ള ബൃഹന്നള താൻ.
പുഷ്ടമായുള്ളൊരു സ്യന്ദനംതന്നെയും
ഒട്ടേറെക്കൊണ്ടിയന്നൊച്ച നേരം
ഭീതനായുള്ളൊരു ബാലകൻതാനപ്പോൾ
ഭൂതലം തന്നിലേ ചാടി നേരെ
മണ്ടിനിന്നീടുവാനോങ്ങുന്ന നേരത്തു
ഷണ്ഡനായുള്ളൊരു സാരഥി താൻ

തന്നുടെ രൂപത്തെക്കാട്ടിനിന്നവനോട്
ഖിന്നത പോക്കിത്തെളിഞ്ഞു ചൊന്നാൻ
പേടി കൈവിട്ടു നീ * തേർപ്പിടാകീടുകി-
ലോടിപ്പുന്നോരോരോ ദിക്കുതോറും
തോററു നിന്നീടാതെ ഏററു നിന്നീടുകിൽ
വീററം തികഞ്ഞുള്ള കൗരവരെ
കാലൻതൻമന്ദിരം പൂകിച്ചു നമ്മുടെ
കാലിക്കിടാക്കളെ വീണ്ടുകൊൾവൻ
ഇങ്ങിനെയുള്ള പ്രതിജ്ഞയും പൂണ്ടവൻ
സംഹാരത്തിന്നു മുതുന്ന നേരം
വിശ്വത്തിലൊക്കെ പ്രസിദ്ധമായുള്ളൊരു
വിശ്വകർമ്മാവിനാൽ നിർമ്മിതമാം
സാരഥി രൂപത്തെയാഗമിച്ചീടുന്ന
പാരററ തേർ വന്നു മുമ്പിലായി
വഹ്നിതൻകൊമ്പിന്മേൽ ചേർന്നുനിന്നീടുന്ന
തന്നുടെ ആയുധം കയ്യിലാക്കി
ക്ഷോണീയശേഷം നടുങ്ങുമാറങ്ങവൻ
ഞാണൊലി പൊങ്ങിച്ചു തേരിലേറി
ആഹവം കോലുമാറുന്നിന്നീടിനാൻ
കേവലമവനൊട് ദൈവതം
വാരണജാലത്തെ കണ്ടൊരു നേരത്തു
പാരാതെ ചെല്ലുന്ന സിംഹംപോലെ
നേരെ പോര് ചെല്ലുന്ന പാർത്ഥനെക്കണ്ടിട്ടു
വീരനായുള്ളൊരു ഭീഷ്മർ ചൊന്നാൻ
മണ്ടിവരുന്നതു ഷണ്ഡനല്ലേതുമേ
വിണ്ണവർകോനുടെ സൂനുവത്രെ

* തേർ തെളിക്കുന്നവനായാൽ; സാരഥിയായാൽ.

ഉഗ്രനായുള്ളവൻ തന്നോടു ചെയ്യെമ്മ
വിഗ്രഹത്തിന്നു മുതിർന്നീടാതെ
ഭൂതി കലർന്നുള്ള ഭൂതലം ചൊല്ലെമ്മ
പാതി പകുത്തു കൊടുക്ക നല്ലൂ.
എന്നതു കേട്ടു നടുങ്ങിനിന്നീടുമ-
മ്മന്നവൻതന്നോടു ദ്രോണർ ചൊന്നാൻ
ഉത്തമനായുള്ള ഭീഷ്മർ താൻ ചൊന്നതു
വസ്തുതയല്ലോ സുയോധന! കേൾ
ദുർന്നിമിത്തങ്ങളെ കണ്ടാലും വന്നതി-
ങ്ങൊന്നിന്മേലൊന്നൊന്നതിക്രമിച്ചു
വാമനായുള്ളൊരു വായുവെ കണ്ടാലും
വ്യോമവും ഭസ്മവിഭൂഷിതമായ്
കങ്കം കഴുവുകൾ വന്നിങ്ങു താഴ്കയും
അമ്പുകൾ വീഴ്കയും പൂണിയിന്നു
ഭാനോദയ നേരത്തു ദിക്കുകളോരോന്നിൽ
തീകത്തുന്നെന്നു തോന്നുകയും
അംബുജകാമുകനന്നു കറുകയും
ജംബുകന്മാരൊക്കെ ഓരികയും
വാജികളെല്ലാമെ കണ്ണുകൾ വീഴ്കയും
വാരണവീരന്മാർ കൊട്ടുകയും
ഹേതുവോടേശാതെ ഹേതികൾ വീഴ്കയും
ഭൂതലമൊക്കെക്കുലുങ്ങുകയും
ആയാസമായുള്ള തോരണജാലവും
വായുവോടേശാതെ വീഴുകയും
കുററമായുള്ള നിമിത്തങ്ങളിങ്ങിനെ
അററമില്ലാതോളമുണ്ടു മററും
കൌരവവീരന്റെ ചാരത്തു മേവുന്ന
സൃഷ്ടജൻ കോപിച്ചു ചൊന്നാനപ്പോൾ

പാൎത്ഥിവനായുള്ള ഗംഗാതനൂജനും
കീൎത്തിമാനായുള്ള ദേശികനും
പാൎത്ഥനിലുള്ള ഗുണങ്ങളെയോരോന്നെ
വാഴ്ത്തിനിന്നീടുവാനെന്തുമൂലം
വമ്പനെന്നാകിലൊ മുമ്പിലിഴിഞ്ഞു നാ-
ല്ലമ്പുകൾകൊണ്ടു പൊരുന്ന നേരം
വീരന്മാരായുള്ള ഞങ്ങളിലാരെന്നു
പാരിലെ ലോകരറിഞ്ഞുകൊള്ളും
ഭാനുതനൂജൻതാനിങ്ങിനെയോരോന്നെ
മാനവും പൂണ്ടു പറഞ്ഞ നേരം
ശൗരികളുള്ളൊരു വീരതകൊണ്ടൊരൊ
കാൎയ്യമില്ലെന്നുമെ സൂൎയ്യജ! കേൾ
നേരെയിഴിഞ്ഞു പിണഞ്ഞു നിന്നൊന്നൊടു
പോരിങ്കൽ കാട്ടുകയെന്നും ചൊല്ലി
ഘോരങ്ങളായുള്ള ബാണങ്ങൾ തൂകിനാൻ
വീരനായുള്ള ധനഞ്ജയൻ താൻ
തിങ്ങിനിന്നീടുന്ന സേനകളെല്ലാമെ
എങ്ങുമെ നിന്നു പൊറായ്കയാലെ
സൂൎയ്യനെക്കണ്ടൊരു കൂരിരുൾപോലെപോ-
യോരോരൊ ദിക്കിൽ മറഞ്ഞ നേരം
നേരെ പൊരുതുന്നൊരു സൂൎയ്യജൻ തന്നുടെ
തേരും തകൎത്തുതൻതേരാളിയെയും
വില്ലും മുറിച്ചുടൻ ചൊല്ലിനിന്നീടിനാൻ
കല്യനായുള്ള ധനഞ്ജയൻ താൻ
പാൎത്ഥൻ താനെന്നോടു വന്നെതിൎത്തീടുമ്പോൾ
കൂൎത്തു മൂൎത്തീടുന്ന ബാണങ്ങളാൽ
മൃത്യുവിനെന്നോടു നൽകുവനെന്നൊരു
സത്യമായ്ചൊന്നൊരു വാൎത്തയിപ്പോൾ

മിത്ഥ്യയായ്വോകാതെ പൂരിച്ചുകൊള്ളുവാൻ
ശക്തനായുള്ളോരയോയിന്നു നേരെ
കുററമകന്നൊരു ചാപവും തേരുമായ്
തെററെന്നു വന്നിങ്ങെതിൎത്തുകൊൾക
ധൎമ്മങ്ങളായുള്ള വാക്കുകളിങ്ങിനെ
വന്മദം പൂണ്ടുടനോതിയോതി
കാലാഗ്നിപോലെ വരുന്നൊരു പാൎത്ഥങ്കൽ
വേലെറിഞ്ഞീടിനാൻ സൂൎയ്യപുത്രൻ
ശക്തി പൂണ്ടീടിന ശക്തിയെത്തന്നെയും
ശക്തി പ്രയോഗിച്ചു ചൂൎണ്ണമാക്കി
മുന്നിൽ നിന്നീടിന കൎണ്ണനെത്തന്നെയും
ഛിന്നനാക്കീടിനാനേററമേററം
ക്ഷീണനായുള്ളൊരു കൎണ്ണനെക്കണ്ടിട്ടു
ദ്രോണർ താൻ ചെന്നുടനമ്പടക്കി
മാററാനായ് നിന്നതു കണ്ടൊരു നേരത്തു
ഏററം ചിരിച്ചു കിരീടി ചൊന്നാൻ
ശക്തനായ്വന്നൊരെന്നോടെതിൎത്തിപ്പോ-
ളിത്തരം തോന്നുന്നതെങ്കിലിപ്പോൾ
ഈശനായുള്ള നീ നൽകിനിന്നീടിന
കൗശലവിദ്യകൾ കാട്ടുവൻ ഞാൻ
ഇങ്ങിനെ ചൊല്ലി നല്ലമ്പുകൾ തൂകിനാൻ
മംഗലനായ ധനഞ്ജയൻ താൻ
ചുററും നിന്നീടിന സേനകളെല്ലാമെ
തെററെന്നു മണ്ടിനാരോരോ ദിക്കിൽ
ക്ഷീണനായുള്ള സുയോധനൻ തന്നോടു
ദ്രോണർ താൻ ചിന്തിച്ചു കണ്ടു ചൊന്നാൻ
വീരനായുള്ളൊരു സൂൎയ്യതനുജന-
മാൎയ്യനായുള്ളൊരു നീയുമിപ്പോൾ

വാട്ടമകന്നുള്ള സോദരന്മാരുമായ്
കോട്ടയിൽ പൂകേണമല്ലയായ്കിൽ
തിണ്മയുണ്ടേററവും വന്നുനിന്നീടുവാ-
നുണ്മയിലെച്ചൊന്നു തേറിനാലും
സാദരം ചൊന്നതു കേട്ടോരു നേരത്തു
ആശു നടന്നവർ പോയ നേരം
പിന്നാലെ ചെല്ലുന്ന പാൎത്ഥനെക്കണ്ടിട്ടു
ധന്യനായുള്ളൊരു ദേശികൻ താൻ
പാരററ ബാണങ്ങൾ തൂകിത്തുടങ്ങിനാൻ
വാരിദജാലങ്ങൾ മാരിപോലെ
തിട്ടതി പൂണ്ടു മറഞ്ഞവരെല്ലാരും
പെട്ടെന്നു വന്നിങ്ങടുത്തോരപ്പോൾ
വീരനായുള്ളൊരു പാൎത്ഥൻതന്നുടെ
പാരണയായിട്ടു വന്നുകൂടി
ഉൽകടനായുള്ള ധനഞ്ജയൻ തന്നോടു
പോരെതൃനിൽക്കയെന്നുള്ളതെല്ലാം
ആൎക്കാവതല്ലെന്നു കല്പിച്ചുററവർ
പോൎക്കളം പിന്നിട്ടു പോകനേരം
വീരനായുള്ളൊരു വാസവനന്ദനൻ
വീരശംഖത്തിനിന്നാരവിൽ
മന്ദിരം മുന്നിട്ടു പോകത്തുടങ്ങിനാൻ
വന്ദ്യനായുള്ളൊരു സൂതനുമായ്
ഭദ്രനായുള്ളൊരു മത്സ്യമഹീപതി
നിദ്രയും കൈവിട്ടു സേനയുമായ്
വാട്ടമകന്നു വിളങ്ങിനിന്നീടുന്ന
കോട്ടയിലന്നേരം ചെന്നു പുക്കാൻ
സന്താപം ചെന്നങ്ങു ചൊല്ലിനിന്നീടിനാ-
ളുത്തരയായൊരു പുത്രിയപ്പോൾ

സന്നദ്ധരായിട്ടു നിങ്ങളുമെല്ലാരു-
മിന്നിലം കൈവിട്ടു പോയനേരം
വാരിധി നേരായ സേനയുമായിട്ടു
വൈരികളായുള്ള കൌരവന്മാർ
കന്നുകിടാക്കളെ കെട്ടുന്ന നേരത്തു
എന്നുടെ സോദരൻ ചൊന്നാനുത്താൻ
മാററലരോടു ജയിച്ചിതാരെന്നിയെ
തോററിതോരെയന്നതറിഞ്ഞതില്ല
വീരത പൂണ്ട ശിഖണ്ഡിതാനെന്നിയെ-
യാരുമൊരുത്തരുമില്ല താനും
ഭീതനായുള്ളൊരു മന്നവൻ താനപ്പോൾ
സൂതന്താൻ പോയൊരു ദിക്കു നോക്കി
പോകുന്ന നേരത്തു ചൊല്ലിനിന്നീടിനാൻ
യോഗിയായുള്ളൊരു ഭിക്ഷുകൻതാൻ
ശക്തി പൂണ്ടുള്ള ബൃഹന്നള നിന്നുടെ
പുത്രനു സൂതനായ്വരുകയാൽ
ശത്രുക്കളോടു ജയിച്ചിങ്ങു വന്നീടും
സത്യമിച്ചൊന്നതു തേറിനാലും
ചിന്തം തെളിഞ്ഞുള്ള മന്നവൻതാനപ്പോ-
ളുത്തമനായുള്ള കങ്കനൊടായ്
ചൂതുകൾകൊണ്ടുള്ള ലീലകൾ പൂണ്ടുപൂ-
ണ്ടാമോദമോടു വിളങ്ങുന്നേരം
പാരാതെ വന്നൊരു ദൂതന്മാരെല്ലാരും
പാദതാർ വന്ദിച്ചു നിന്നു നേരെ
ശത്രുക്കളോടു ജയിച്ചുനിന്നീടിനാ-
നുത്തരനെന്നു തെളിഞ്ഞു ചൊന്നാർ.
ആമോദം പൂണ്ടൊരു മന്നവൻ തന്നോടു
സപാഠിയായുള്ളൊരു കങ്കൻ ചൊന്നാൻ

സൂതനാനല്ല ജയിച്ചതു നിശ്ചയം
മാനിയായുള്ള ശിഖണ്ഡിയത്രെ

ഇങ്ങിനെ ചൊന്നതു കേട്ടൊരു നേരത്തു
തിങ്ങിനിന്നീടുന്ന കോപത്തോടെ
ഭിക്ഷുകൻ തന്നുടെ നെററിമേൽ മന്നവ-
നക്ഷത്തെക്കൊണ്ടൊന്നു വിക്ഷേപിച്ചാൻ
പാരിച്ചു പെയ്യുന്ന ചോരയെച്ചെഞ്ചെമ്മെ
*പാരിടപാലനെപ്പാലിപ്പാനായ്
ഭൂമിയിൽ വീഴാതെയേറ്റുനിന്നീടിനാൾ
കോമളയായൊരു സൈരന്ധ്രി താൻ

വീരനായുള്ള ധനഞ്ജയൻ തന്നപ്പോൾ
സാരഥിയോടു കലർന്നു നന്നായ്
രൂപവും മാലപ്പകർന്നു നിന്നൊടു
ഭൂപതി തന്നെത്തൊഴുന്ന നേരം

ചാരുവായുള്ളൊരു തൻനിടിലത്തിനിൽ
ചോര പൊടിച്ചതു കണ്ടു ചൊന്നാൻ
കാലന്റെ മന്ദിരം പുക്കു നിന്നീടുവാൻ
കാലമണഞ്ഞിതിന്നാർക്കു ചൊൽവിൻ

പാരിച്ചു മേവുന്ന കോപത്തെക്കണ്ടിട്ടു
പാരാതെ ചൊല്ലിനാൾ പാഞ്ചാലി താൻ
ഭൂമിപന്തന്നുടെ ലോഹിതം തന്നെയി-
ബ്ഭൂമിയിൽ വീഴുന്ന പാപികളെ

അന്നേ ചെന്നങ്ങു കൊല്ലുവനല്ലായ്കി-
ലെന്നുടെ ജീവനെപ്പോക്കുവൻ ഞാൻ
എന്നു നീ ചെയ്യൊരു സത്യത്തിന്നൊത്തമെ
ഇന്നൊരു ഹാനി ഞാൻ കണ്ടതില്ലേ

* പാരിന്റെ രക്ഷകൻ; ഭൂപതി.

എന്നതു കേട്ടോരു പാൎത്ഥന്റെ കോപവും
മന്ദമായ്വന്നിതു മെല്ലമെല്ലെ
ഓരാതെ വന്നോരു വല്ലായ്മയെല്ലാമെ
നേരെ പൊറുത്തെന്നി തമ്പുരാനെ!
എന്നെയുമെന്നുടെ രാജ്യവുമമ്പോടു
നന്നായിപ്പാലിച്ചുകൊള്ളവേണം
ഇങ്ങിനെ ചൊല്ലി വണങ്ങിനിന്നീടിനാൻ
മന്നവനായുള്ള മന്നവൻതാൻ
മന്ത്രിജനങ്ങളും മററുള്ള ലോകരു-
മന്തകമ്പൂണ്ടവെയവ്വണ്ണമെ
സന്ന്യാസിവേഷവും കൈവെടിഞ്ഞമ്പോടു
മന്നവമീഢവും പൂണ്ടു നന്നായ്
ഭീമൻ തുടങ്ങിന സോദരന്മാരുമാ-
യാമോദമേററവും പൂണ്ടു പൂണ്ടു
സൈരന്ധ്രിവേഷത്തെക്കൈവെടിഞ്ഞത്രയും
ചാരുത പൂണ്ടുള്ള ഭാൎയ്യയുമായ്
കൂടിക്കലൎന്നു വിരാടമഹീപന്റെ
കേടററു മേവുന്ന മന്ദിരത്തിൽ
വാരിജനേത്രന്റെ പാദതാർ ചിന്തിച്ചു
വാണിരുന്നീടിനാർ വായ്പിനോടെ.



# അദ്ധ്യായം ൩൩

## കൃഷ്ണദൂത്.

മാരുതിമുമ്പായ സോദരവീരരു-
മാൎയ്യയായുള്ളൊരു ഭാൎയ്യതാനും
വേർവ്വിട്ടു പോകാതെയജ്ഞാതവാസവും
പൂരിച്ചു ഭൂപതി മേവുംകാലം
സോദരിയായ സുഭദ്രയെത്തന്നെയു-
മാദരവോടൊരു തേരിലാക്കി
മത്സരം കൈവിട്ടു ലോകരും താനുമായ്
മത്സ്യപുരത്തിലകത്തു പുക്കാൻ.
കന്മഷവൈരിതാൻ വന്നതു കണ്ടിട്ടു
ധൎമ്മജൻ മുമ്പായ ഭൂപതിമാർ
വാരിജം വെല്ലുന്ന പാദസരോജങ്ങൾ
ചാരത്തു ചെന്നു വണങ്ങി നേരെ
അന്നന്നു വന്നുള്ള സന്താപജാലങ്ങ-
ളൊന്നൊന്നെ തീൎത്തു തളൎത്തപോലെ
മേലിലുമെങ്ങളെപ്പാലിച്ചുകൊള്ളേണം
പാലാഴിവർണ്ണരെ! തമ്പുരാനെ!
പിന്നെയങ്ങെല്ലാരുമന്നിലംതന്നിലെ
നന്നായിനിന്നു വിളങ്ങുമന്നാൾ
മിത്രമായുള്ളൊരു മത്സ്യമഹീപന്റെ
പുത്രിയായുള്ളൊരു കന്യകയെ

വാട്ടമകന്ന കിരീടിതാനമ്പോടു
വേട്ടുനിന്നീടിനാൻ വാഴ്‌വിനോടെ
കൌരവന്മാരോടു ചെയ്യാത്ത പ്രത്യയം
പൂരിച്ചുനിന്നൊരു പുത്രന്മാരെ
പാരാതെ ചെന്നങ്ങു കണ്ടുനിന്നമ്പിനോ-
ടാർയ്യയായുള്ളൊരു കുന്തിദേവി
ചീർത്തൊരു മോദത്താൽ പേർത്തുപേർത്തമ്പോടു
മൂർത്തിയിലേററം മുകർന്നുനിന്നാൾ.
ഉത്തമരായുള്ള പുത്രന്മാരെല്ലാരും
ഭക്തിയും പൂണ്ടു വണങ്ങി മേന്മേൽ
കൌരവന്മാരുടെ കാര്യവിചാരങ്ങ-
ളോരോന്നെ ചോദിച്ചറിഞ്ഞു മേന്മേൽ
അന്ധകനായകൻ തന്നുടെ ചൊല്ലാലെ
ബന്ധുക്കളോരോരെ കാണ്മതിന്നായ്
വീരന്മാരായുള്ള ദൂതരെയമ്പിനോ-
ടോരോരോ ദിക്കിലയച്ചുനിന്നാർ
മാധവൻ താനപ്പോൾ ദ്വാരക പൂകിനാൻ
യാദവന്മാരോടു കൂടി നേരെ
അന്തകസൂനുതൻ ദൂതരെ കണ്ടിട്ടു
ബന്ധുവായുള്ളൊരു പാഞ്ചാലനും
ധൃഷ്ടദ്യുമ്നൻ നല്ല വിക്രാന്തനും മററു
ധൃഷ്ടകേതുവും യുധാമന്യുവും
കുന്തിഭോജനെന്ന യാദവവീരനും
അന്ധത കൈവിട്ട ശല്യർതാനും
ചുററും തിരണ്ടുള്ള മററുള്ള ലോകരും
കുററമകന്നുള്ള സേനയുമായ്
മണ്ടിവന്നമ്പോടു മന്നവവീരനെ
കണ്ടുതൊഴുതങ്ങ് [illegible] നാളുത്താരും

ഉത്തമരായുള്ള പാണ്ഡവന്മാരുടെ
ശത്രുവായുള്ളോരു സൈന്ധവൻതാൻ
ശക്തരായുള്ളവരാററവും കൊല്ലുവാൻ
സത്വരം ചെന്നു വിളിക്കുന്നേരം
സംശയിച്ചീടാതെ ചെന്നെത്തീടിനാൻ
സംശപ്തകന്മാരും മാനഗാനം
ദുർഭഗനല്ലാത്ത നൽഭഗദത്തനും
സുപ്രതീകമാകും വാരണവും
ഭൂമിക്കു കണ്ടകനായി വിളങ്ങുന്ന
സോമദത്തനെന്ന മാനവനും
ഘോരനായുള്ള ബകാസുരപുത്രനും
കൌരവവീരനെ വന്നുകണ്ടാർ.
ധന്യനായുള്ളോരു കൌരവനായകൻ
തന്നിലെ ചിന്തിച്ചു കണ്ടു ചൊന്നാൻ.
വീരനായുള്ളോരു സൂര്യജനിന്നൊരു
സാരഥിയില്ലാതെ വന്നതെന്നാൽ
വല്ലഭമേററവും പൂണ്ടുനിന്നീടുന്ന
ശല്യരെ സേവിച്ചു മുമ്പിലെ ഞാൻ
സാരഥിയാക്കേണമെന്നങ്ങു ചിന്തിച്ചി-
ട്ടാരാഞ്ഞു മെല്ലെപ്പോയ്ച്ചെല്ലുന്നേരം
കാലൻെറ സൂനുതൻ ചാരത്തു പോവാനായ്
ചാലെത്തുനിഞ്ഞങ്ങു നിന്നു കണ്ടാൻ
പാരാതെ ചെന്നു വണങ്ങിനിന്നവനോടു
കാര്യമായുള്ളതു ചൊന്ന നേരം
ക്രുദ്ധനായ്ച്ചൊല്ലിനാൻ മദ്രമഹീപതി
അർദ്ധരഥസൂതജൻ തനിക്കു

തേർകിടാക്ഷീട്ടവാൻ പാരിടം തന്നിൽ നീ
*നേരരനില്ലേണമതിന്നെന്നെയോ ചൊൽ.
എന്നെല്ലാം കോപിച്ചു ചൊന്നതു കേട്ടിട്ടു
ഖിന്നനായ് ചൊല്ലിനാൻ മന്നവൻതാൻ
കെല്പരിൽവെച്ചു പ്രധാനികളായുള്ള
ദൃപ്തന്മാരെ മുടിക്കുന്നേരം
മാരാരിതന്നുടെ സാരഥിയായതി-
പ്പാരിടം നിർമ്മിച്ച ദേവനല്ലോ
വാസവിതന്നുടെ സൂതനാകുന്നതും
പാതകവൈരിതാനെന്നു കേട്ടു
ഇങ്ങിനെയോരോരോ മംഗലഗാഥകൾ
ഭംഗിയിൽ നിന്നു പറഞ്ഞുതേറി
സൂര്യജൻ തന്നുടെ സാരഥിയാക്കിനാൻ
വീരനായുള്ളൊരു ശല്യർതന്നെ
സൂതജൻ തന്നുടെ സൂതനാകുന്നതും
മാതുലൻ താനെന്നു കേട്ടനേരം
സന്താപം പൂണ്ടുള്ളോരന്തകസൂനുതാ-
നെന്തിനി നല്ലതെന്നുള്ളിൽ നണ്ണി
ചാരകതന്നിലയച്ചു നിന്നീടിനാൻ
വീരനായുള്ള കിരീടിതന്നെ
പാരാതെ പോരെയൊരു പാണ്ഡവമദ്ധ്യമൻ
ചാരകതന്നിലും ചെന്നു പിന്നെ
നിദ്രപൂണ്ടീടിന കാർവ്വർണ്ണൻ തന്നുടെ
ഭദ്രമായുള്ളൊരു പാദപത്മം
കന്മഷം പോക്കുവാൻ നന്മടിതന്നിൽ വെ-
ച്ചുന്മേഷം പൂണ്ടു തലോടുന്നേരം

* നേരായിത്തരേണമതിന്നെന്നയോ ചൊൽ. പാ. ഭേ.

സത്വരം വന്നോരു കൌരവനായക-
നുത്തമാംഗത്തിന്നടുത്തിരുന്നാൻ
നിദ്രയും കൈവിട്ടു സത്വരം ചെഞ്ചെമ്മെ
ഭക്തപരായണനായ ദേവൻ
ജംഭാരിപുത്രനെ മുമ്പിനാലമ്പോടു
സംഭാവിച്ചങ്ങിനെ നിന്നനേരം
മാനിയായുള്ളോരു കൌരവനോടുതാ-
നേതുമറിഞ്ഞില്ലയെന്നപോലെ
തന്നിലെ പുഞ്ചിരി തൂകിനിന്നങ്ങിനെ
മുന്നമെ വന്നിതാരെന്നു ചൊന്നാൻ.
ഭദ്രനായുള്ള നീ വന്നതിങ്ങൊട്ടുമെ
നിദ്രകൊണ്ടേതുമറിഞ്ഞില്ല ഞാൻ.
സാമമായുള്ളോരു വാക്കുകളിങ്ങിനെ
ആമോദംപൂണ്ടു പറഞ്ഞു പിന്നെ
മൃഷ്ടമായുള്ളോരു ഭോജനം വെണ്ണിനി-
*കന്നോടുപൊഴിങ്ങിനെ ചൊന്നനേരം
വമ്പനായുള്ളോരു കൌരവനാഥനും
ജംഭാരി തന്നുടെ നന്ദനനും
തന്നുടെ തന്നുടെ വാഞ്ഛിതമായതു
വന്ദിച്ചു നിന്നു പറഞ്ഞാരപ്പോൾ
ഉത്തമശ്ലോകൻ താൻ ചൊല്ലിനിന്നീടിനാൻ
വസ്തുതയായതറിഞ്ഞുതന്നാൽ
വൃദ്ധതകൊണ്ടെനിക്കേതുമെ സാധിയാ
യുദ്ധമെന്നുള്ളതു തേറിനാലും
ചക്രമെടുത്തു ഞാനെന്നുമെനിയൊരു
വിക്രമം കാട്ടുന്നതല്ലതാനും.

---

* കഠോരം.

ആനകളാലിയായ്മേവിനിന്നീടിന
സേനകളോരോന്നേ ചേതംവണ്ണം
ചാലപ്പകുപ്പിച്ചു നൽകി നിന്നീടുവൻ
ലീലയല്ലേതുമേയെന്നു ചൊല്ലി.
ഉദ്ധവർ തന്നോടു ചൊല്ലി നിന്നീടിനാ-
നർദ്ധിച്ചു നമ്മുടെ സേനയെല്ലാം
മന്നവന്മാർക്കു കൊടുത്തു നിന്നീടേണം
ഭിന്നഭേദാദികൾ കൂടാതെ നീ
ധന്യനായുള്ളോരു മന്ത്രിതാനവനോടു
തന്നിലേ ചിന്തിച്ചു കണ്ടു ചൊന്നാൻ
മാഴ്കാതെ മേവുന്ന സാത്യകി താനുമി-
ല്ലോകലനാഥനമേകഭാഗം
സാഗരതുല്യമായ്മേവിനിന്നീടുന്ന
ലോകതം സീരിയുമന്യഭാഗം
ഉദ്ധവരിങ്ങിനെ ചൊന്നതു കേട്ടിട്ടു
ചിത്തം തെളിഞ്ഞുള്ള കൗരവന്മാർ
ദേശികനുമായ സേനയെ വേണമെ-
ന്നാശയാകുന്നതിങ്ങനെ ചൊല്ലി
സീരി തുടങ്ങിന സേനകൾ പൂഴറ
പാരാതെ കഴിഞ്ഞു പോകുന്നേരം
ആഢ്യനായുള്ളോരു ഗൗതമൻ തന്നുടെ
വാരാളുമാശ്രമം തന്നിൽ പുക്കാർ
നിർമ്മലനായൊരു നന്മുനിപുംഗവൻ
ഉന്മേഷം പൂണ്ടു പറഞ്ഞാനപ്പോൾ
സ്നാനവുമൂണും കഴിഞ്ഞങ്ങു പോകേണം
നാനാജനങ്ങളുമെന്നിങ്ങിനെ
ഇഷ്ടമായുള്ളതു കേട്ടോരു നേരത്തു
തുഷ്ടനായുള്ളോരു ലാംഗലി താൻ

നിത്യങ്ങളായുള്ള കർമ്മങ്ങളോരോന്നേ
കൃത്യമായ് ചെയ്തു തെളിഞ്ഞു പിന്നെ
ഗോക്കൾക്കു ഭോജനം നൽകിനിന്നീടുവാ-
നായെഴുന്നള്ളി വന്നിങ്ങു നോക്കുന്നേരം
കൗരവന്മാരുടെ പക്ഷത്തിൽ മേവുന്ന
സീരിയെ വഞ്ചിച്ചു നിൽക്കുവാനായി
ലോകങ്ങളെയെല്ലാം മറച്ചുനിന്നീടിനോൻ
സാക്ഷാൽ മുരാന്തകനായ ദേവൻ
ആമയം പൂണ്ടൊരു ധേനുവായ് ചെന്നിട്ടു
ഗോമയംതന്നിൽ കിടന്നുകൊണ്ടാൻ
എന്നതു കണ്ടൊരു രോഹിണീനന്ദനൻ
ചെന്നു പ്രദക്ഷിണം ചെയ്തുനേരം
വേദനം പൂണ്ടൊരു ധേനുതാനന്നൊട്ടു
ഭൂതലംതന്നിലെഴുന്നതിന്നു
ഇഷ്ടമായുള്ളൊരു ഭോജനം നൽകീട്ടു
തൊട്ടുനിന്നമ്പോടു വന്ദിപ്പാനായ്
പാണികൾകൊണ്ടു തൊട്ടുന്നൊരുനേരത്തു
ക്ഷോണിയിൽ വീണു മരിച്ചുപോയി.
രോഹിണീതന്നുടെ സൂനുതാനന്നേരം
ഗോഹതി വന്നതെന്നുള്ളിൽ നണ്ണി.
തീർത്ഥത്തിന്നായിട്ടു പോയതു കണ്ടിട്ടു
ആർത്തനായുള്ള സുയോധനൻതാൻ
സാഗരതുല്യമാം സേനയുമായിട്ടു
നാഗപുരത്തിലകത്തു പുക്കാൻ.
വൃഷ്ണികൾ നാഥനായ്മേവിനിന്നീടുന്ന
കൃഷ്ണനും ജിഷ്ണുവും സാത്യകിയും
പാരാതെ പോയങ്ങു ധർമ്മജന്മേവുന്ന
പാരാളും മന്ദിരം തന്നിൽ പുക്കാർ.

കന്മഷവൈരിയെക്കണ്ടൊരു നേരത്തു
നിർമ്മലനായുള്ള ധർമ്മജൻതാൻ
കാൽത്തളിർ കുമ്പിട്ടു കൈതൊഴുതമ്പോടു
പ്രാർത്ഥിച്ചു മെല്ലെ പറഞ്ഞാനപ്പോൾ
ജ്ഞാതികൾ തങ്ങളെ ചെറ്റു നിന്നീടുവാ-
നേതുമേ തോന്നുന്നതില്ലയെന്നാൻ
പാപികളായുള്ള കൌരവവീരരെ
പാരാതെ ചെന്നു പറഞ്ഞു തേറി.
വിഗ്രഹം കൂടാതെ ഭൂതലം പാതിയും
രക്ഷിക്കുമാറു ചമയ്ക്കവേണം
അർദ്ധരാജ്യത്തെ വഴങ്ങിതില്ലെങ്കില-
മുത്തമമായതിനൊന്നു ചൊല്ലാം
പഞ്ചഗ്രാമങ്ങളെ തന്നുനിന്നീടിലും
ചെഞ്ചമ്മെ നിന്നു പുലർന്നുകൊള്ളാം
എന്നതു കേട്ടൊരു പങ്കജലോചനൻ
മന്നവൻ തന്നെ വണങ്ങി നേരെ
പോകുന്ന നേരത്തു ഭീമനും പാർത്ഥനു-
മാകുലഭാവവും പൂണ്ടു നേരെ
കൊണ്ടൽനേർവ്വർണ്ണൻറെ ചാരത്തു ചെന്നുനി-
ന്നിണ്ടലും പൂണ്ടു പറഞ്ഞ നേരം
ദുഷ്ടന്മാർ വന്നിങ്ങു കെട്ടിയിഴച്ചതും
ചുട്ടതും ചാല മറന്നു നേരെ
ധർമ്മതനൂജനും സോദരവീരരു-
മമ്മയും ചെന്നങ്ങിണങ്ങുകിലും
കൌരവവീരരും ഞങ്ങളിലൊന്നുമെ
നേരായി വന്നിടാ തേറിനാലും
വാശിപൂണ്ടീടിന വാർത്തയെക്കേട്ടിട്ടു
കേശിതൻവൈരിതാനൊന്നു ചൊന്നാൻ

മന്നിടം പാതി പകുക്കയെന്നുള്ളതു-
മൊന്നായിപ്പാലിക്കയെന്നുള്ളതും
മന്നിടം തന്നിൽ സുയോധനനുള്ളനാ-
ളെന്നുമെ വന്നീടാ തെറിനാലും
ഉഗ്രനായുള്ള നീ വ്യഗ്രവും കൈവിട്ടു
വിഗ്രഹത്തിന്നു തുനിഞ്ഞുകൊൾക
ഇങ്ങിനെ ചൊല്ലി നടന്നു തുടങ്ങിനാൻ
മംഗലമൂൎത്തിയാം മാധവൻ താൻ
വേഗത്തിൽ പോയങ്ങു നാകത്തെ വെന്നുള്ള
നാഗാമഹാപുരി പുക്ക നേരെ
ഉത്തമരായുള്ള മന്നവരെല്ലാരു-
മുത്ഥാനംചെയ്തു വണങ്ങിനിന്നാർ
മൂഢനായുള്ള സുയോധനൻ താനൊരു
പീഠത്തിന്മീതെ ഞെളിഞ്ഞിരുന്നാൻ
നിന്ദയെക്കണ്ടൊരു നന്ദകധാരകൻ
വന്നൊരു കോപമടക്കി നേരെ
മൂഢത കൈവിട്ടു ചേടീതനൂജന്റെ
കേടകന്നീടിന വീടു പുക്കാൻ
പന്നഗശായി താൻ വന്നതു കണ്ടിട്ടു
തന്നെയുംകൂട മറന്നു മെന്മേൽ
ഭക്തനായുള്ളവൻ നൃത്തം തുടങ്ങിനാ-
നത്തൽക്കളഞ്ഞെന്നു തോന്നി ഞായം
ചിത്തം തെളിഞ്ഞുള്ള പങ്കജലോചനൻ
ഭക്തനായുള്ളവനോടു ചൊന്നാൻ
നൃത്തംകൊണ്ടെന്നുമെയെന്നുടെയുള്ളിലെ
ക്ഷുത്തടങ്ങീടുന്നതല്ല ചൊല്ലാം
പാലാഴിവണ്ണന്റെ ലീലയെക്കേട്ടിട്ടു
ചാലെ തെളിഞ്ഞുള്ള ദാസിപുത്രൻ

ചാലെ വളർന്നൊരു ഭാജനം തന്നിൽ നൽ
പാൽ വെണ്ണ കൊണ്ടന്നു വെച്ചനേരം
ആനായനാരിമാർ നൽകിനിന്നീടിന
ആനായച്ചേരിയിതെന്നപോലെ
ആനനം തന്നിൽ വെച്ചാനന്ദമാംവണ്ണം
പാനംതുടങ്ങിനാനാഴിവർണ്ണൻ
ഭാജനം കൈവിട്ടു ഭൂതലം തന്നിലെ
പാരാതെ വീണൊരു പാൽവിന്ദു താൻ
ഓടിത്തുടങ്ങി നല്ലോളങ്ങളും മേളിച്ചു
കേടററ പാലാഴിയെന്നപോലെ
ഗോകുലനാഥൻെറ മായയെക്കണ്ടിട്ടു
നാഗപുരത്തിലെ ലോകരെല്ലാം
വിസ്മിതരായി വിളങ്ങുന്ന നേരത്തു
കശ്മലരായുള്ള കൌരവന്മാർ
നീചനായുള്ളൊരു കേശവൻ വന്നാലി-
ന്നാചാരം ചെയ്യേണ്ടയെന്നിങ്ങിനെ
ബന്ധുക്കളായുള്ള മന്നോരുമായിട്ടു
ചിന്തിച്ചുകണ്ടുറച്ചു നേരെ
പാർത്ഥിവനായ സുയോധനൻ താനപ്പോ-
ളാസ്ഥാനമണ്ഡപം തന്നിൽ നേരെ
ചാലെ വളർന്നൊരു സിംഹാസനത്തിന്മേൽ
മേളം കലർന്നങ്ങിരുന്ന നേരം
ധന്യന്മാരായുള്ള മന്നവരെല്ലാരും
വന്നു നിറഞ്ഞിതു വാരിപോലെ
അക്രൂരന്തന്നോടു കൂടിനിന്നോരു
നക്രാരി താനങ്ങു മന്ദം മന്ദം
പാവകമായുള്ള യാനവുമേറിയ-
ങ്ങാമോദമോടുപോയ്ചെല്ലുന്നേരം

ഉത്ഥാനം ചെയ്തു പുകഴ്ന്നു നിന്നീടിനാ-
ന്തമരെല്ലാരും ഭക്തിയോടെ
പാപിയായുള്ള സുയോധനൻ താനപ്പോൾ
കോപിച്ചു നോക്കിനാനങ്ങുമിങ്ങും
കൈബലം പൂണ്ടുള്ള കൈകസിനന്ദനൻ
കൈലാസശൈലമിളക്കുന്നേരം
കാൽവിരൽകൊണ്ടങ്ങമർത്തുനിന്നീടിനാൻ
ബാലേന്ദുമൌലിപണ്ടെന്നപോലെ
കൈടഭവൈരിയമർത്തു കാരണം
പീഠവും കൈവിട്ടു വീഴുന്നേരം
പങ്കജമങ്കതൻകാമുകന്തന്നുടെ-
യംഘ്രിയുഗങ്ങളിലാശ്ശുറിതു
മാധവൻ ചൊല്ലിനാനെന്നതു കണ്ടു താ-
നെന്നുമറിഞ്ഞതില്ലയെന്നപോലെ
ഭൂതലപാലരിൽ വീരനായുള്ള നീ
യാദവനായുള്ള നമ്മെയിപ്പോൾ
വന്ദിച്ചുവെന്നങ്ങു കേൾക്കുന്ന നേരത്തു
നിന്ദിക്കും മറ്റുള്ള മന്നവന്മാർ
ഇഷ്ടമനേകം മുഴുത്തു നിന്നീടിനാൻ
കഷ്ടമില്ലൊന്നിനുമെന്നെയാവു
അബ്ജവിലോചനൻ ചൊന്നതു കേട്ടിട്ടു
ലജ്ജിതനായ സുയോധനൻ താൻ
സജ്ജനം തന്നുടെ മദ്ധ്യത്തിലിങ്ങിനെ
നിർജ്ജീവനായിട്ടു നിന്നുപോയി
വീരനായുള്ളോരു ഗാംഗാതനൂജനാ-
മാർയ്യനായുള്ളോരു ദ്രോണർ താനും
ശക്തനായുള്ളോരു ദ്രോണിയുമെത്രയും
ഭക്തനായുള്ള കൃപാചാർയ്യനും

സഞ്ജയനുമായ മററുള്ള ലോകരും
അഞ്ജലിചെയ്തു പുകണ്ണു പിന്നെ
രത്നമയമായ സിംഹാസനത്തിന്മേ-
ലങ്ങിരിക്കായുള്ള ദേവൻ തന്നെ
അർഘ്യം തുടങ്ങിന പൂജയും ചെയ്തങ്ങു
സല്ക്കരിച്ചമ്പോടിരുത്തിനിന്നാർ
ഭക്തനായുള്ളൊരു ദാസീതനുജൻ താൻ
സത്വരം ചെന്നു വണങ്ങി നേരെ
മെല്ലമെല്ലങ്ങു തലോടിത്തുടങ്ങിനാൻ
പല്ലവം വെല്ലുമപ്പാദപത്മം
അന്ധനായുള്ളൊരു ദന്തിപുരാധിപ-
നന്ദകനാഥനെ കാണ്മതിനായ്
മണ്ഡനമായങ്ങു വിളങ്ങിനിന്നീടിന
മണ്ഡപം തന്നിലെ ചെന്നു പിന്നെ
മാധവൻതന്നെയും മാനിച്ചു ചെമ്മെ
നീതിയിലങ്ങിനെ നിന്നനേരം
കാർമുകിൽവർണ്ണൻതാൻ മന്നവൻതന്നോടു
കാരുണ്യം പൂണ്ടൊരു വാർത്ത ചൊന്നാൻ
ധർമ്മതനുജന്റെ ചൊല്ലാലെ വന്നു ഞാൻ
നിർമ്മലനായുള്ള നിന്നെക്കാണ്മാൻ
വെച്ചൊരു ചൂതിങ്കൽ തോല്ക്കയാൽ രാജ്യവും
വെച്ചുപോയ് കാനനംതന്നിലെങ്ങും
സന്താപം പൂണ്ടു നടന്നു നിന്നീടിനോ-
രന്തരം കൂടാതെ പന്തീരാണ്ടും
ഘോരമായുള്ളൊരജ്ഞാതവാസവും
പൂരിച്ചുനിന്നു പറഞ്ഞവണ്ണം
അന്നവും പാലും തന്നങ്ങളെയെല്ലാമെ
ഒന്നായിപ്പാലിച്ചു വെച്ചവണ്ണം

കാര്യങ്ങൾകാരണം സോദരന്മാരുമായി
വൈരമുണ്ടായതു പോക്കി നന്നായ്
ഇന്നാളിയായിട്ടിപ്പാരിടമെല്ലാമെ
ഒന്നായിപ്പാലിപ്പാനാകവേണം
മന്നവന്മാർക്കൊരു സമ്മതമല്ലായ്കിൽ
മുന്നമെപ്പോലെ പകുത്തുതന്നാൽ
അന്നിലം തന്നിലിരുന്നു നിന്നീടുവ-
നെന്നതും വന്നീടായെങ്കിലിപ്പോൾ
പഞ്ചഗ്രാമങ്ങളെ തന്നു നിന്നീടിലും
ചഞ്ചലമെന്നി പുലർന്നുകൊള്ളാം
ഇന്നിവയെല്ലാമെയങ്ങു ചൊന്നവിനോ-
ടൊന്നിനൊന്നാകാതെയുള്ള വണ്ണം
അച്ഛനെക്കണ്ടു പറഞ്ഞു നിന്നീടുവാ-
നിച്ഛ ചൊന്നീടുന്നിതെന്നും ചൊല്ലി
പോരാതെയെന്നെയയച്ചു നിന്നീടിനാൻ
താർമകളാളുമിക്കോട്ടുതന്നിൽ
സാമമായുള്ളൊരു വാക്കിനെക്കേട്ടിട്ടു
ആമോദം പൂണ്ടുള്ള ഭൂമിപാലൻ
പുത്രന്മാരോടു പറഞ്ഞുതുടങ്ങിനാ-
നുത്തമരായോരെ കൂട്ടി മേന്മേൽ
പ്രാജ്ഞനായുള്ളൊരു ധർമ്മതനൂജനു
രാജ്യത്തിൽ പാതിയും നൽകിയിപ്പോൾ
പക്ഷഭേദാദികൾ കൂടാതെ നന്നായി
രക്ഷിച്ചുകൊള്ളുവിൻ പുത്രന്മാരേ!
ഇച്ഛയല്ലാതൊരു വാർത്തകളിങ്ങിനെ-
യച്ഛൻ താൻ ചൊന്നതു കേട്ടനേരം
കോപിച്ചു നിന്നു പറഞ്ഞുതുടങ്ങിനാൻ
പാപിയായുള്ള സുയോധനൻ താൻ

അന്ധകന്തന്നുടെ സൂനുവെയമ്പൊടു
ഹസ്തിപുരാധിപനാക്കിവെപ്പാൻ
എന്തൊരുബന്ധമെന്നല്ലാതെമൊന്നിച്ചു
ചിന്തിച്ചുകാണാതെ ചൊന്നതെന്തെ
സൽപുത്രരായുള്ള ഞങ്ങളിന്നൊട്ടുമെ
ദുഷ്പുത്രന്മാർ കൊടുക്കയില്ല
ഉത്തമനായുള്ള നൽധൃതരാഷ്ട്രനാ-
നിത്തരമോരോന്ന കേട്ടനേരം
പന്നഗശായിയെ വന്ദിച്ചു ചെഞ്ചമ്മെ
കണ്ണുനീരോലോല നിന്നു ചൊന്നാൻ
ഉത്തമമായുള്ള വാർത്തകളോരോന്നെ
സത്വരം ചെന്നു ഞാൻ ചൊന്നതോറും
പാപിയായുള്ളവർ തന്നുടെ മാനസം
പാറയെപ്പോലെയങ്ങായിപ്പോയി
ശാന്തനായുള്ളൊരു മന്നവനിങ്ങിനെ
ശാന്തനായ് ചൊന്നതു കേട്ടനേരം
കാർമ്മുകിൽവർണ്ണൻ താൻ ചാരത്തു നിന്നൊരു
കൌരവവീരരെ നോക്കിച്ചൊന്നാൻ
ഒന്നായി രാജ്യവും പാതി കൊടുക്കയും
വന്നീടായെങ്കിലിതൊന്നു ചൊല്ലാം
പഞ്ചഗ്രാമങ്ങൾ വഴങ്ങിനിന്നമ്പൊടു
ചെഞ്ചമ്മെയൊന്നായി നിന്നുകൊൾവിൻ
ഇങ്ങിനെ കേട്ടൊരു കൌരവനായകൻ
തിങ്ങിന കോപവും പൂണ്ടു ചൊന്നാൻ
മന്നിടം പാതി പകുക്കയെന്നുള്ളതു-
മൊന്നായിപ്പാലിക്കയെന്നുള്ളതും
എന്നിയെയങ്ങു പുരങ്ങൾ കൊടുക്കയു-
മെന്നുടെ ജീവനുള്ളന്നു വരാ

മൂർദ്ധാവനേകം മുഴുത്തു നിന്നീടുന്ന
സൂച്യഗ്രത്തിങ്കലെ മണ്ണുപോലും
പാണ്ഡവന്മാർക്കു കൊടുക്കയില്ലെന്നും നിൻ-
പാണ്ഡിത്യം കേട്ടിട്ടു തേറിനാലും
മല്ലാരിതാനപ്പോൾ ചൊല്ലിനിന്നീടിനാൻ
കല്യനായുള്ളവൻ തന്നെ നോക്കി
പോരിന്നു നന്നായ്‌മുതിർന്നിന്നമ്പോടു
മാരുതിതന്നുടെ തല്ലു കൊണ്ടാൽ
പാതി പകുക്കയുമൊന്നായി വാഴ്കയു-
മേതുമേ വേണ്ടതില്ലെന്നു ചൊല്ലാം
അന്തകമന്ദിരംതന്നിലിന്നിങ്ങളും
മന്തിപുരം തന്നിൽ പാണ്ഡവരും
വെവ്വേറെ നിന്നു കഴിച്ചീടുമെന്നും
കേവലം കേട്ടാലും മന്നവ! നീ
മല്ലവിലോചനൻ ചൊന്നതു കേട്ടിട്ടു
തള്ളിയെഴുന്നൊരു കോപത്താലെ
ഇഷ്ടമല്ലാതൊരു വാർത്തകളിങ്ങിനെ
ഒട്ടേറെച്ചൊല്ലുമിദ്ദുഷ്ടൻ തന്നെ
ഒട്ടുമേ വൈകാതെ പാശത്തെക്കൊണ്ടിന്നു
കെട്ടിനിന്നീടുക വേണ്ടതിപ്പോൾ
ധൃഷ്ടനായുള്ളൊരു മാരുതിയുമെല്ലാം
കെട്ടഴിച്ചമ്പോടു കൊണ്ടുപോവാൻ
അഗ്രജനിങ്ങിനെ ചൊന്നതു കേട്ടിട്ടു
ഉഗ്രനായുള്ളൊരു ദുശ്ശാസനൻ
പാശവും കൊണ്ടങ്ങു ചെല്ലുന്ന നേരത്തു
കേശവന്തന്നുടെ മായയാലെ
വാരിധിപോലെ നിറഞ്ഞുള്ള ലോകരും
പാരത്തു മേവുന്ന മാതംഗങ്ങളും

വാരണജാലവും വാജികൾ രാശിയും
പാരതറു മേവുന്ന തുണ്ടുകളും
മഞ്ഞതൾ പിഴിഞ്ഞുള്ള ക്രൂരയും പൂണ്ടുനി-
ന്നഞ്ജനം വെണ്ണ നിറം ധരിച്ചു
നന്നാലു കൈകളായ് നിന്നതു കാണായി
പന്നഗശായിതാനെന്നപോലെ
പങ്കജലോചനനേവനെന്നിങ്ങിനെ
ശങ്കയും പൂണ്ടെഴുന്ന മേന്മേൽ
ധൃഷ്ടനായുള്ളവൻ കെട്ടുവാൻ വല്ലാതെ
പെട്ടനായങ്ങിനെ നിന്നുപോയി
വിശ്വത്തിനുള്ളിൽ വിളങ്ങിനിന്നീടുന്ന
നിശ്ചലരൂപത്തെ കാട്ടുവാനായ്
ഭക്തനായ്മേവുന്നൊരംബികാപുത്രന്നു
നേത്രങ്ങൾ നൽകിനാൻ കാർവ്വർണ്ണൻ താൻ
പാതകവൈരിതാൻ കാട്ടിനിന്നീടിന
കൌതുകമോരോന്നെ കണ്ടുചൊന്നാൻ
ദൃഷ്ടികൊണ്ടെന്നുടെ പുത്രന്മാർ ചെയ്യുന്ന
ധൃഷ്ടതയൊന്നുമെ കാണാവ്വാനായ്
ഒട്ടുമെ വൈകാതെ നഷ്ടമാക്കീടുക
ഇഷ്ടമായ് നൽകിയ ദൃഷ്ടി രണ്ടും
കണ്ണുകൊണ്ടിന്നു ഞാൻ കണ്ടോരു രൂപമി-
ങ്ങെന്നുമെയെന്നുടെ മാനസത്തിൽ
നിത്യമായമ്പോടു മേവിനിന്നീടുവാൻ
ഭക്തപരായണ! കൈതൊഴുന്നേൻ.
ഉത്തമനായുള്ള മന്നവനിങ്ങിനെ
തത്വമറിഞ്ഞു പറഞ്ഞ നേരം
അന്ധത കൈവിട്ടൊരന്ധകനായകൻ
അന്ധനാക്കീടിനാൻ മുന്നെപ്പോലെ.

മായയെ മെല്ലെ മറച്ചുനിന്നാനിന്നോ-
ടായർകോനായുള്ള തോയജാക്ഷൻ
പാരാതെ പോയങ്ങു പാണ്ഡവർ മേവുന്ന
പാരാളും മന്ദിരം തന്നിൽ പുക്കാൻ.
വന്ദിച്ചു നിന്നൊരു മന്നവന്തന്നോടു
നന്ദകുമാരകന്താനും ചൊന്നാൻ.
കൌരവവീരന്റെ ജീവനമുള്ളനാൾ
പാരിടം കിട്ടുമെന്നോർക്കവേണ്ട
വിഗ്രഹത്തിന്നു മുതിർക്കയൊയെന്നിയെ
ദൎപ്പം കൈവിട്ടു മുന്നെപ്പോലെ
ദീനവും പൂണ്ടങ്ങു സോദരന്മാരുമായ്
കാനനം തന്നിൽ വസിക്കയൊ താൻ
ഉത്തമനായ നീ വസ്തുത ചിന്തിച്ചി-
ട്ടൊത്തതു ചെയ്യാലുമെന്നെ വേണ്ടു.
അന്ധകനാഥൻതാൻ ചൊന്നതു കേട്ടപ്പോ-
ളന്തകസൂനു തെളിഞ്ഞു ചൊന്നാൻ.
അന്തകഭീതിയകന്നുനിന്നീടുന്ന
ശന്തനുസൂനുവും ദ്രോണർതാനും
ബന്ധുവായുണ്ടല്ലൊ കൌരവനാഥനി-
ന്നെന്തു ഞാൻ വേണ്ടു തന്നുരാനെ!
ഭൂലോകപാലകൻ ചൊന്നതു കേട്ടിട്ടു
പാലാഴിവർണ്ണൻ തെളിഞ്ഞു ചൊന്നാൻ.
ശന്തനുസൂനുവും ദ്രോണരുമെന്നിയെ
അന്തകവൈരി തുണെയ്ക്കിലും ഞാൻ
വീരനായുള്ളൊരു പാൎത്ഥനെക്കൊണ്ടുമി-
ന്മാരുതനന്ദനൻതന്നെക്കൊണ്ടും
ഉഗ്രത പൂണ്ടുള്ള വിഗ്രഹം ചെയ്യിച്ചു
നിഗ്രഹിപ്പിച്ചു ജയിച്ചുകൊൾവൻ

ബന്ധുവില്ലാതെയിനിക്കിതിനെന്നുള്ളൊ–
രന്ധത കൈവിട്ടിരുന്നാലും നീ.
കാരുണ്യം പൂണ്ടൊരു വാർത്തയെ കേട്ടിട്ടു
പാരിച്ച താപവും മന്ദമായി
ബന്ധുക്കളായുള്ള മന്നവന്മാരുമായ്
സന്തതം ചിന്തിച്ചു കണ്ടു പിന്നെ
സംഗരം വേണമെന്നിങ്ങനെ കല്പിച്ചു
മംഗലരായുള്ള പാണ്ഡവന്മാർ
ഉച്ചമായുള്ളൊരു വൃക്ഷത്തിൻകൊമ്പിന്മേൽ
വെച്ചങ്ങു ബന്ധിച്ചു വില്ലുമമ്പും
അത്ര പോയ് ചെന്നങ്ങെടുത്തുനിന്നമ്പോടു
പൂജതുടങ്ങിനാരായവണ്ണം
ധന്യരായുള്ളൊരു സൂര്യജന്തന്നുടെ
പന്നഗസായകം തന്നാലുള്ള
ഭീതിയെ തീർത്തങ്ങു ബന്ധുവായുള്ളൊരു
വാസവപുത്രനെ രക്ഷിപ്പാനായ്
ഗംഗാതൻതീരത്തു സേവിച്ചു നില്ക്കുന്നോ–
രംഗപുരാധിപന്തന്നെക്കാണ്മാൻ
അമ്മയായുള്ളൊരു കുന്തിയെപ്പിന്നെയ–
ക്കന്മഷവൈരിയയച്ചു നിന്നാൻ
പാരാതെ പോയൊരു പാണ്ഡവമാതാവു
സൂര്യതനൂജനെ കണ്ട നേരം
നന്മുല രണ്ടും ചുരന്നതുകാരണ–
മെന്മകൻതാനിവനെന്നറിഞ്ഞാരം
നിർമ്മലയാമിവൾ നന്മുല നൽകുവാൻ
ചെമ്മെ മുതിർന്നങ്ങു ചെല്ലുന്നേരം
കുന്തിതൻനന്മുലയുണ്ണവരാക്കുമെ–
യന്തകഭീതിയില്ലൂഴിയിങ്കൽ

എന്നതുകാരണമംബുജലോചനൻ
മന്നവന്മാർ ജയിപ്പതിന്നായ്
പുള്ളായിരുന്നവർ കൊങ്കയിലുള്ള പാ-
ലെല്ലാമെ പിന്നെ വററിനിന്നാൻ
മാതാവു വന്നതിൻകാരണമെല്ലാമെ
നീതിയിൽ ചോദിച്ചറിഞ്ഞു ചൊന്നാൻ.
ഘോരതയേററവും പൂണ്ടുനിന്നീടുന്ന
പോരിന്നു നേരെ തുനിഞ്ഞു നിന്നാൽ
സോദരനായ്നിന്ന വാസവപുത്രനെ
എയ്തുനിന്നീടുന്ന നാഗബാണം
രണ്ടാമതങ്ങു മയക്കയില്ലെന്നമെ
തണ്ടാർശരാരിതൻപാദത്താണെ
ഇങ്ങിനെ ചൊന്നതു കേട്ടോരു നേരത്തു
മംഗലമാകട്ടെയെന്നും ചൊല്ലി
പാരാതെ പോന്നിതു മന്നവന്മാരുടെ
ചാരത്തു മേവിനാൾ കുന്തിദേവി
സൂര്യജൻ ചൊന്നൊരു വാർത്തകളെല്ലാമെ
മാധവൻതന്നോടു ചൊല്ലിനിന്നാൾ
ഭാരതമായുള്ള പോരു തുടങ്ങുവാൻ
വീരന്മാരമ്പോടു രണ്ടുപാടും
ആനകളാദിയായ്മേവിനിന്നീടുന്ന
സേനകളോടു കലർന്നു നന്നായ്
ഉദ്ധൃതിയമ്പോടു വേരുത്തീടുന്ന
നൽക്കുരുക്ഷേത്രത്തിൽ ചെന്നു പുക്കാർ.

# അദ്ധ്യായം ൩൪.

---

### ഭാരതയുദ്ധാരംഭം.

പാൎത്ഥിവന്മാരുടെ സംഗരം ചിന്തിച്ചി-
ട്ടാൎത്തനായ്നിന്നവൻ മേവുന്നേരം
യോഗിയായുള്ളോരു വ്യാസമഹാമുനി
നാഗപുരത്തിലകത്തു പുക്കാൻ
പാദതാർ വന്ദിച്ച സൂതപോതനോടു
ബോധിക്കവേണം നീയെന്നും ചൊല്ലി
പാരത്തു മേവുന്ന സഞ്ജയൻതന്നോടു
പാരാശൎയ്യനിന്നൊരു വാൎത്ത ചൊന്നാൻ
സന്നദ്ധരായുള്ള മന്നവവീരന്മാ-
രന്യോന്യം ചെയ്യുന്ന വേലയെല്ലാം
എന്നുടെ കാരുണ്യം കാരണമായിട്ടു
നിന്നുടെയുള്ളത്തിൽ തോന്നുമെന്നാൻ
അല്ലൽ പൂണ്ടീടിന മന്നവനന്നോടു
ചൊല്ലിനിന്നീടേണമുള്ളവണ്ണം.
ഇങ്ങിനെ ചൊല്ലി മറഞ്ഞൊരുനേരത്തു
മംഗലനായുള്ള സഞ്ജയൻ താൻ
കല്യന്മാർ ചെയ്യുന്ന വേലകളോരോന്നെ
ചൊല്ലിത്തുടങ്ങിനാൻ മെല്ലെമെല്ലെ
ചാലവെ വളൎന്നുള്ള കൈനിലയോരോന്നെ
ചേലകൾകൊണ്ടങ്ങു തീൎത്തുനിന്നാർ

പൃഷ്ഠമാൎഗ്ഗവുന്ന പട്ടണന്തന്നെയും
കെട്ടിനിന്നീടിനാരവ്വണ്ണമെ
അക്ഷതം മുമ്പായ സാധനങ്ങളതി-
ലൊക്കവെ കൊണ്ടു നിറച്ചുനിന്നാർ
ധന്യങ്ങളായുള്ളൊരായുധജാലങ്ങ-
ളൊന്നൊന്നെ തീൎക്കുന്ന ശാലകളിൽ
ഒക്കവെ ചെന്നു നിറത്തുതുടങ്ങിനാ-
രക്ഷണമോരോരൊ ശില്പികന്മാർ
അരവൊടു പാഞ്ചാലനന്ദനൻ പാലിച്ചു
വമ്പടക്കോപ്പുകൾ കണ്ടു മേന്മേൽ
സന്താപം പൂണ്ടൊരു കൌരവനായകൻ
ശന്തനുസൂനുവെ നോക്കിച്ചൊന്നാൻ.
വൈരികളായുള്ള പാണ്ഡവവീരരെ
വേരറുത്തീടുവിനൊടെന്നെയിപ്പോൾ
പാലിച്ചുകൊള്ളേണം പാരാതെ കണ്ടു നീ-
യാലംബമില്ല മറ്റാരുമെ താൻ
നായകനായിട്ടിസ്സേനയെ പാലിപ്പാൻ
നീയൊഴിഞ്ഞാരെയും കണ്ടില്ലെന്നും
എന്നതു കേട്ടൊരു ഗംഗാതനൂജൻതാൻ
തന്നിലെ ചിന്തിച്ചു കണ്ടു ചൊന്നാൻ

ഉത്തമനായുള്ള ധൎമ്മതനൂജനെ
സത്വരം തേടി വരുത്തിയിപ്പോൾ
ഒന്നായിപ്പാലിച്ചിരുന്നുകൊണ്ടീടുകിൽ
നന്നായി വന്നീടും തെറിനാലും
അല്ലാഞ്ഞിൽ വന്നീടും നാശങ്ങളെല്ലാമെ
ചൊല്ലാമിന്നിന്നൊടു മെല്ലെയിപ്പോൾ
ധൃഷ്ടനായുള്ളൊരു ദ്രോണരെ വെന്നീടും
ധൃഷ്ടദ്യുമ്നനെന്നറിഞ്ഞാലും നീ

സൃഞ്ജയന്തന്നുടെ കാലനായ്നിന്നീടും
വീരനായുള്ള ധനഞ്ജയന്താൻ
ഘോരനായുള്ളൊരു നീയുമിന്നെത്രയും
വീരന്മാരായുള്ള സോദരരും
ശാന്തനുപുത്രന്റെ മുന്പിന്നു നല്ലൊരു
പോരണയായിട്ടു വന്നുകൂടും
പാർത്ഥനു നേരായ പാർത്ഥിവന്മാരെയി-
ധാത്രിയിലെങ്ങുമെ കണ്ടീല്ല ഞാൻ
ശക്തനായുള്ളൊരു സൃഞ്ജതനൂജനാ-
മർദ്ധരഥനത്രെ തേറിനാലും
അർദ്ധരഥനെന്നു കേട്ടൊരു നേരത്തു
ക്രുദ്ധനായുള്ളൊരു സൂര്യപുത്രൻ
സത്വരം ചാപവും ബാണവും വെച്ചിട്ടു
പ്രത്യയമായിപ്പറഞ്ഞാനപ്പോൾ.
ശക്തനായുള്ളൊരു ഗാംഗാത്മജന്റെ
യുദ്ധദിനങ്ങളിൽ പത്തുനാളും
ചെണ്ടറവുന്നിന്നുള്ള ചാപവും ബാണവും
പാണികൾകൊണ്ടു തൊടുന്നേനല്ല.
എന്നവൻ ചൊന്നതു കേട്ടൊരു നേരത്തു
മുന്നേതിലേററവും ഖിന്നനായി
കൌരവനാഥനെക്കണ്ടൊരു നേരത്തു
വീരനായുള്ളൊരു ഭീഷ്മർ ചൊന്നാൻ.
പത്തു സഹസ്രം മഹാരഥന്മാരെ ഞാൻ
സത്വരം ചെന്നു കൊന്നു വീഴ്ത്തി
കണ്ടങ്ങൾ കണ്ടിച്ചു നൽകിനിന്നീടുവ-
നിണ്ടലില്ലെന്നുമെ തേറിനാലും
നിത്യമായിങ്ങനെ ചെയ്യുന്നിന്നീടുവൻ
സത്യമിച്ചൊന്നതു തേറിനാലും

ഇങ്ങിനെ ചൊല്ലിയമ്മന്നവൻതന്നുള്ളിൽ
പൊങ്ങിന വേദന മന്ദമാക്കി
നായകനായ്‌നിന്ന സേനകൾക്കെല്ലാമെ
ആയാസം പോക്കിനാൻ ഗംഗാപുത്രൻ.
എന്നതു കേട്ടോരു ധർമ്മതനൂജൻതാൻ
മുന്നേതിലേററവും ഖിന്നനായി
ബന്ധുവായുള്ളോരു പങ്കജലോചനൻ
സന്താപം വന്നതു പോക്കുവാനായ്
ശന്തനുസൂനുതൻചാരത്തു പൂകിനാ-
നന്തകസൂനനും താനുമായി
ഇഷ്ടമായുള്ളൊരു പൂജയും ചെയ്തിട്ടു
ഇഷ്ടരായങ്ങിനെ നിന്നനേരം
മംഗലനായുള്ള ധർമ്മതനൂജൻതാൻ
ഗംഗാതനൂജനോടൊന്നു ചൊന്നാൻ
ഖിന്നനായിങ്ങിനെ മേവിനിന്നീടുന്നോ-
രെന്നെയും സോദരന്മാരെയും നീ
കാലനു ചാലെക്കൊടുപ്പതിന്നായിട്ടോ
പാൽവെണ്ണ തന്നു വളർത്തി മുന്നം
മന്നവൻതന്നുടെ വേദന കണ്ടിട്ടു
ധന്യനായുള്ളവൻ താനും ചൊന്നാൻ.
നിന്നെയും നിന്നുടെ സോദരന്മാരെയും
വെന്നുനിന്നീടുന്നേനല്ലയെന്നും
പത്തുനാളെന്നുടെ യുദ്ധമെന്നിങ്ങനെ
പ്രത്യയം ചെയ്തതൊട്ടങ്ങുനേരം
വൈരിയായുള്ള ശിഖണ്ഡിതാനെന്നോടു
പോരിനു വന്നു മുതിർന്നു നിന്നാൽ
ചാപവും വെച്ചു നടന്നു നിന്നീടുമ്പോൾ
താപവും കൈവിട്ടു കോപത്തോടെ

ശക്തനായുള്ളൊരു വൃത്രാരിനന്ദനൻ
അസ്ത്രങ്ങളേല്പിച്ചു വീഴ്ത്തി നേരെ
വീരന്മാർ കൊല്ലുന്ന സംഗരം കാണ്മാനായ്
പാരാതെ സായകശയ്യതന്മേൽ
ആർത്തിയും കൂടാതെ ചേർന്നുനിന്നീടുവാൻ
തീർത്തുചൊല്ലേണമിന്നിങ്ങളപ്പോൾ
ഇങ്ങിനെ ചൊന്നതു കേട്ടൊരു നേരത്തു
മംഗലമൂർത്തിയും ധർമ്മജനും
കല്യനായുള്ളൊരു ശല്യരെക്കണ്ടിട്ടു
ചൊല്ലിനിന്നീടിനാൻ മെല്ലെയപ്പോൾ
അമ്മാമനായുള്ള നീയുമിന്നിങ്ങനെ
നമ്മെ മറന്നിങ്ങു നിന്നിതെന്നാൽ
ഭാസ്കരപുത്രനും പാർത്ഥനും തങ്ങളിൽ
നേർക്കുനേർനിന്നു പൊരുന്ന നേരം
ധന്യനായുള്ള നീ തേരിൽ നിന്നീടുകിൽ
വെന്നുനിന്നീടുവനല്ലയാസ്സിൽ
ഒന്നുകൊണ്ടേതാനൊരന്ത നിമിത്തമായ്
തേർത്തടം കൈവിട്ടു നീങ്ങുവാനായ്
ആർത്തനായുള്ള ഞാൻ നിന്നോടു ചൊല്ലുമ്മെ
കാൽത്താരിൽ കുമ്പിട്ടു വന്ദിക്കുന്നേൻ
ഇങ്ങിനെ മന്നവൻ ചൊന്നതു കേട്ടപ്പോ-
ളങ്ങിനെയെന്നു വഴങ്ങി മേന്മേൽ
സമ്മാനിച്ചന്പോടയച്ചൊരു നേരത്തു
കന്മഷവൈരിയും ധർമ്മജനും
വൈകാതെ പോന്നിങ്ങു തന്നുടെ തന്നുടെ
കൈനിലതന്നിലകത്തു പുക്കാർ.



# അദ്ധ്യായം ൩൨



## ഭീഷ്മരുടെ യുദ്ധം.

ഭാരതമായുള്ള പോരു തുടങ്ങുവാൻ
വാരിധിനേരൊത്ത സേനയുമായ്
ഘോരനായുള്ളോരു പാഞ്ചാലപുത്രനും
വീരനായുള്ളോരു ഗാംഗേയനും
ദേശികന്മാരെയും വന്ദിച്ചു ചെമ്മെ
കേശവന്തന്നെയുമുള്ളിൽ നണ്ണി
തന്നുടെ തന്നുടെ ചിഹ്നങ്ങളും പൂണ്ടുനി-
ന്നുന്നതമായുള്ള തേരിലേറി
ഖഡ്ഗം തുടങ്ങിയുള്ളായുധമോരോന്നെ
നൽക്കരം തോറും ധരിച്ചു നന്നായ്
സന്നദ്ധരായങ്ങു നിന്നതു കണ്ടിട്ടു
ധന്യനായുള്ള ധനഞ്ജയൻതാൻ
സൂരികളായ ജനങ്ങളോടൊന്നുമെ
പോരിന്നു യോഗ്യമില്ലെന്നും ചൊല്ലി
ചാപവും ബാണവും ചാടിനിന്നെത്രയും
താപവും പൂണ്ടങ്ങു നിന്നനേരം
നിത്യനായുള്ളോരു പങ്കജലോചന-
നുത്തമഗാഥകളോതിയോതി
ഉഗ്രനായുള്ളോരു മന്നവൻതന്നുടെ
വ്യഗ്രതതന്നെയും പോക്കി നേരെ

ഭൂതലമൊക്കെ കലുങ്ങുമാറൊച്ചയി-
ലൂതിനിന്നീടിനാൻ പാഞ്ചജന്യം
ഘോരനായുള്ള ധനഞ്ജയൻതാനപ്പോൾ
പാരാതെയൂതിനാൻ ദേവദത്തം
കററമായുള്ളതകററിനിന്നായിനോ-
ടററമില്ലാതെ ജയം വരുത്തും.
വീരശംഖൂതിനാൻ ധൎമ്മതനൂജൻതാൻ
പാരിടമൊക്കെക്കലുങ്ങുംവണ്ണം
ജംഭാരിമുമ്പായ ദേവകളെല്ലാരു-
മംബരം തന്നിൽ നിറഞ്ഞാരപ്പോൾ
പാരററുനിന്നൊരു പൂമഴ പെയ്തുടൻ
ഭേരിതൻനാദവും പൂരിച്ചപ്പോൾ
പാലിച്ചുപോരുന്ന മന്നവവീരന്മാർ
ചേലകൾകൊണ്ടങ്ങു വീശുന്നേരം
കേട്ടററു മേവുന്ന സാഗരം കണ്ടിട്ടു
ചാട്ടുന്ന വഹ്നിയെന്നപോലെ
പെട്ടന്നു ചെന്നു പിണങ്ങി നിന്നീടിനാർ
ധൃഷ്ടദ്യുമ്നന്തന്റെ സേനയെല്ലാം
വേലോട്ടു ശൂലവും വെണ്മഴുജാലവും
ചാലെ വളൎന്ന ശതഘ്നി മററും
മുൽഗരം തോമരം വാൾമരം പാരയും
ചക്രവും കുന്തവും വജ്രങ്ങളും
പാരം പുളച്ചു നടന്നുതുടങ്ങീതാ-
വീരന്മാർ തമ്മുടെ മെയ്യിലെങ്ങും
ധൂളിയായുള്ളൊരു കാളപയോദങ്ങൾ
നാളതാർകാന്തനെ മൂടീതപ്പോൾ
ചക്രം തുടങ്ങിയുള്ളായുധജാലമാം
നക്ഷത്രജാലങ്ങളുണ്ടായ്വന്നു

ശൈലാഭങ്ങളായുള്ള പാഴിടിനാഗങ്ങ-
ളൂഴികളൊക്കെക്കലങ്ങിനിന്നു
വന്മദം പൂണ്ടുള്ള മാനവന്മാരുടെ
നന്മകുടങ്ങളിൽ ചെന്നുനിന്നു
കോമളരത്നങ്ങൾതന്നുടെ കാന്തിയാം
തൂമിന്നൽ പാരമെഴുന്നതപ്പോൾ
അശ്വങ്ങൾ തന്നുടെ വേഗമാം വായുവു-
മുച്ചത്തിലാമ്മാറടിച്ചുനിന്നു
മീനങ്ങളായുള്ള സായകജാലമാം
പേമഴ തൂകിത്തുടങ്ങി തിണ്ണം
ധൎമ്മജൻതന്നോടു ചെന്നെതിൎത്തീടിനാ-
നമ്മാമനായുള്ള ശല്യരപ്പോൾ
വീരനായുള്ളൊരു മാരുതനന്ദനൻ
കൌരവനാഥനോടുണ്ണമെ
ഗാംഭീൎയ്യം പൂണ്ടുള്ള ഗംഗാതനൂജനും
വമ്പനായുള്ള ധനഞ്ജയനും
കാണുന്നോർ കണ്ണിന്നു കൌതുകമാംവണ്ണം
ചേണുററുനിന്നു പിണഞ്ഞൊരപ്പോൾ
ചഞ്ചലപൂണ്ടുള്ള ബന്ധുമായാനകൾ
സംഗരഭൂതലംതന്നിലെങ്ങും
മുററിനിന്നീടുന്ന സേനകളെല്ലാമെ
അററംവരുത്തി നടന്ന നേരം
ജാനകീവല്ലഭൻതന്നുടെ ചൊല്ലാലെ
വാനരവീരന്മാരോരോ ദിക്കിൽ
ചാലെ വളൎന്നുള്ള സേതുവെ നിൎമ്മിപ്പാൻ
ശൈലങ്ങൾ കൊണ്ടന്നു വെച്ചപോലെ
വിക്രമം പൂണ്ടുള്ള നൽക്കരിവീരരെ-
യൊക്കവെ കൊന്നു നിരത്തി നിന്നാൻ

ചാരാതെ പിന്നെയും മാരുതനന്ദനൻ
കൌരവന്മാരോടെതിൎത്തനേരം
കണ്ടുനിന്നീടിന ഗംഗാതനൂജൻതാൻ
വിണ്മലർകൊണ്ടടെ നന്ദനനെ
അനുകമ്പംകൊണ്ടു വശം കെട്ടതെത്രയും
വമ്പനായുള്ളൊരു മാരുതിയെ
കൊല്ലാതെ കൊന്നു വശം കെട്ടതെന്നതു
കണ്ടൊരുനേരം ധനഞ്ജയൻതാൻ
ചീററം തിരണ്ടു ചെല്ലുന്ന നേരത്തു
മാററാനായുള്ളവനെയ്തു ബാണം
പാരം മുഴങ്ങി വരുന്നതു കണ്ടിട്ടു
തേർ തിരിച്ചീടിനാൻ വാരിജാക്ഷൻ
വാരുറ്റു പോയൊരു ബാണത്തെക്കണ്ടിട്ടു
പാരിച്ച കോപത്താൽ മന്നവൻതാൻ
വൃഷ്ണികനാഥൻതൻനെററിത്തടംതന്നി-
ലുഷ്ണമായുള്ളൊരു ബാണമെയ്താൻ
സായകം ചെന്നു തറെച്ചൊരു നേരത്തു
തോയജലോചനൻകോപത്താലെ
ചക്രമെടുത്തുപിടിച്ചുനിന്നാരോടു
ദിക്കുകളൊക്കെ വിളങ്ങുംവണ്ണം
ഉജ്ജ്വലിപ്പിച്ചതു കണ്ടൊരു നേരത്തു
അൎജ്ജുനൻ മോഹിച്ചു തേരിൽ വീണാൻ
ജ്വാലകളേല്ക്കയാൽ പാരിച്ച വന്പട-
ജാലങ്ങളൊക്കെ മുടിഞ്ഞുകൂടി
തള്ളി വരുന്നൊരു ചക്രത്തെയേററുമ-
ങ്ങളെല്ലാമുള്ളിൽ ഭയപ്പെടാതെ
ഭക്തി പൊഴിഞ്ഞു പുകണ്ണൊരു നേരത്തു
നിത്യനായുള്ളൊരു കൊണ്ടൽവൎണ്ണൻ

കത്തിയെഴുന്നൊരു ചക്രത്തെത്തന്നെയും
സത്വരം തങ്കലടക്കി നിന്നാൻ
മോഹിച്ചുവീണൊരു പാണ്ഡവന്തന്നുടെ
മുന്നിൽ വെച്ചീടിനാൻ ചെന്നവണ്ണം
വമ്പനായുള്ളവന്തന്നുടെ സംഗരം
ഒമ്പതുനാളും കഴിഞ്ഞതായി
താലധ്വജംകൊണ്ടലംകൃതമായിട്ടു
ചാലെ വളർന്നൊരു തേരിലേറി
കാലംപുലർന്നു കണ്ടൊരു നേരത്തു
കാലന്നു തുല്യനാം മന്നവൻതാൻ
കോമളനായ ധനഞ്ജയൻതന്നുള്ളി-
ലാമയമേററവും പൊങ്ങുംവണ്ണം
ആയതമായുള്ള സായകജാലങ്ങൾ
ആപാദമസ്തകത്തോളമെയ്താൻ
തപ്തനായുള്ളൊരു പാണ്ഡവമദ്ധ്യമൻ
കെട്ടുപെട്ടുള്ളൊരു സിംഹം പോലെ
ഏറ്റാരെയെല്ലാമെ ഞെട്ടിച്ചു മേവിനാൻ
ധൃഷ്ടമായുള്ളൊരു നാദംകൊണ്ടു
ജ്യാഘോഷം പൊങ്ങിച്ചു ഭാർഗ്ഗവൻചാരത്തു
രാഘവൻ പണ്ടു താനെന്നപോലെ
പാരാതെ ചെന്നങ്ങെതിർത്തു നിന്നൊരുവും
വീരത പൂണ്ടു പൊരുന്ന നേരം
അന്തകനന്ദനൻ ചാപശരങ്ങളെ
കുന്തീതനുജൻ തകർത്തുനിന്നാൻ
ചീററം തിരണ്ടൊരു മന്നവൻ താനപ്പോ-
ളേററം വളർന്നൊരു വില്ലെടുത്താൻ
ധന്യങ്ങളായുള്ള ബാണങ്ങൾകൊണ്ടങ്ങു
പിന്നെയുമെയ്തു മുറിച്ചു പാർത്ഥൻ

പററാത കൈക്കബലം പൂണ്ടൊരു മന്നവൻ
മററൊന്നെടുത്തു കുലച്ചാനപ്പോൾ
തെറെറന്നു ഭേദിച്ചു പാണ്ഡവമദ്ധ്യമൻ
മററൊന്നു മററൊന്നതിൻപിന്നാലെ
കുററംവരുത്തിനിന്നാററമില്ലാതോളം
ചുററും നിരത്തിനാൻ പോർക്കളത്തിൽ
പുത്രനായുള്ളൊരു ചാപവും തേരുമായ്
സത്വരം ചെന്നു പൊരുന്ന നേരം
ചാരത്തു വന്നിങ്ങു തുള്ളുന്നതെന്തിനു
ദൂരത്തുനിന്നാലുമെന്നും ചൊല്ലി
അസ്ത്രങ്ങൾകൊണ്ടൊരു യോജന ദൂരത്ത-
ങ്ങത്തേർ നടത്തിനാനുഗ്രൻതാൻ
മുന്നോക്കിവന്ന രഥത്തിനങ്ങെത്രയും
പിന്നോക്കമായിതു യാനവേഗം
പോരായ്ക്കു വന്നൊരു മന്നവവീരൻ താൻ
പാരിച്ച കോപത്താലെയ്തു നേരെ
വാരിജനേത്രനും വാരിജവീരനു-
മാരോഹിച്ചീടിന സ്യന്ദനത്തെ
മുപ്പത്തെമ്പത്തും വിംശതിസംഖ്യയും
വില്പാടു ദൂരത്തു നീക്കിനിന്നാൻ
വീരനായുള്ളൊരു ഭീഷ്മർതൻതേരത്രെ
ദൂരത്തു പോയതെന്നുള്ളിൽ നണ്ണി
സന്തോഷം പൂണ്ടൊരു കുന്തീതനുജനോ-
ടന്ധകനാഥൻ തെളിഞ്ഞു ചൊന്നാൻ:
മന്നിടമൊക്കെയകത്തടക്കീടുന്നോ-
രെന്നെയും വാനരവീരനെയും
ഉന്നതമായുള്ള സ്യന്ദനം തന്നെയും
നിന്നെയുമൊക്കെയൊരമ്പു തന്നാൽ

നീക്കിനിന്നീടുവാൻ ഭീഷ്മരൊഴിഞ്ഞു മ-
ററൂക്കരായുള്ളവരില്ല പാരിൽ
മംഗലദേവതാതന്നുടെ കാമുക-
നിങ്ങിനെ ചൊന്നങ്ങു നിന്ന നേരം
ആർത്തനായുള്ളൊരു പാർത്ഥനെത്തന്നെയും
പാർത്താരിൽമാന്യതൻകാന്തനെയും
കേതുതന്മീതെ വിളങ്ങിനിന്നീടുന്ന
വാതജൻതന്നെയും തേർത്തടവും
മൂടിനിന്നീടിനാൻ കേടററ മേഘങ്ങൾ
ചൂഴററ ഭാനുവെയെന്നപോലെ
പിന്നെയണഞ്ഞൊരു പ്രത്ഥിജാതന്മാരെയും
കൊന്നുവീഴ്ത്തീടിനാൻ മുന്നെപ്പോലെ.
വാരിജലോചനൻതന്നുടെ ചൊല്ലാലെ
വീരത പൂണ്ട ശിഖണ്ഡിയപ്പോൾ
ശത്രുവായുള്ളവൻ തന്നുടെ നേരെ ചെ-
ന്നസ്ത്രവും ചാലത്തൊടുത്തുനിന്നു.
കണ്ടൊരു നേരത്തു ചൊല്ലിനിന്നീടിനാൻ
രണ്ടുമല്ലാതൊരു നിന്നോടിപ്പോൾ
പോരിന്നു ചാലത്തുനിഞ്ഞുനിന്നീടിനാൽ
പോരായ്മയുണ്ടു നമുക്കു പാരം
തോററുനിന്നീടിനേൻ കണ്ടാലുമെന്നിട്ടു
മാററാനായുള്ളൊരു മന്നവൻ താൻ
ചാപവും നല്ല ശരങ്ങളും ചെമ്മെ
ചാടിനിന്നീടിനാൻ ഭൂതലത്തിൽ
തോററു കണ്ടു തൊടുത്തൊരു സായകം
മാററി മടങ്ങി ശിഖണ്ഡിയപ്പോൾ
ആർത്തനായുള്ളൊരു ഗംഗാതനൂജൻതാൻ
പാർത്ഥനെ നോക്കിപ്പറഞ്ഞാനപ്പോൾ

വില്ലാളിവീരനായുള്ളോരയ്യ! നമ്മെ നീ
നല്ലൊരു സായകശയ്യതന്മേൽ
പാൎത്ഥിവന്മാരുടെ സംഗരം കാണ്മാനായ്
ചേൎത്തുനിന്നീടുകയെന്നിങ്ങിനെ
കല്യനായുള്ള ധനഞ്ജയൻതാനപ്പോൾ
മല്ലാരിതന്നുടെ ചൊല്ലിനാലെ
ആയാസം പൂണ്ടൊരു മന്നവവീരനെ
സായകശയ്യമേലാക്കിനിന്നാൻ
പാരിച്ച താപവും പൂണ്ടുനിന്നവരോടു
വാരുററ ബാണത്തിൽ വീണ നേരം
കണ്ടൊരു നേരത്തു മന്നവരെല്ലാരു-
മിണ്ടലും പൂണ്ടു വണങ്ങി മേന്മേൽ
കേണുതുടങ്ങിനാരെന്നതു കണ്ടപ്പോൾ
ക്ഷീണനായുള്ളൊരു ഭീഷ്മർ ചൊന്നാൻ
പാരിടെ പാലനം കാരണമായുള്ള
വൈരവും കൈവിട്ടു ബാലന്മാരെ!
ഭൂതലം പാലിച്ചിരുന്നുകൊണ്ടീടുവിൻ
മാധവൻ പണ്ടു പറഞ്ഞവണ്ണം
അന്നാവും തന്നു വളൎത്തൊരു നിന്നെയി-
ങ്ങിന്നിലം തന്നിലൊഴിച്ചു പോയി
മന്നവന്മാരൊടിണങ്ങുകയെന്നതൊ
എന്നുടെ ജീവനുള്ളന്നു ചെയ്യാ.
മന്നവനെൻറ പ്രതിജ്ഞയെ കേട്ടിട്ടു
ഖിന്നനായുള്ളൊരു മന്നവൻതാൻ
സാക്ഷാൽ മുരാന്തകൻ കല്പിച്ചതാക്കമെ
നീക്കാവൊന്നല്ലയെന്നുള്ളിൽ നണ്ണി
തിണ്ണമെഴുന്നൊരു മോദത്തെപ്പോക്കുവാൻ
തണ്ണീര നൽകേണമെന്നു ചൊന്നാൻ.

ഖിന്നനായുള്ള സുയോധനൻതാനപ്പോൾ
പൊന്നുകൊണ്ടുള്ള കമണ്ഡലത്തിൽ
തള്ളിയെഴുന്നൊരു മോഹത്തെപ്പോക്കുവാൻ
വെള്ളവും പാരപ്പകന്നു വെച്ചാൻ
കൊണ്ടൽനേർവ്വർണ്ണൻറെ ചൊല്ലാലെയന്നോടു
വിണ്ണവർകോനുടെ സൂനുവപ്പോൾ
ഭീമമായുള്ളൊരു ജീമൂതസായകം
വ്യോമത്തിലാമ്മാറങ്ങെയ്തു ശേഷം
ഉമ്പർകോനുടെ വാരണംതന്നുടെ
തുമ്പിക്കയ്യോടു സമാനമായി
പാരാതെ വന്നൊരു വെള്ളം കുടിച്ചിട്ടു
പാരിച്ച മോഹത്തെത്തീർത്തു ചൊന്നാൻ
ശക്തന്മാരായുള്ള മന്നവവീരരെ
നിത്യവും നിത്യവും കൊന്നൊടുക്കി
എത്രയും ഖണ്ഡിച്ചു മേവുന്നോരെന്നുള്ളിൽ
കത്തിയെഴുന്നൊരു മോഹം പോവാൻ
അല്പമായുള്ളൊരു ഭോജനം തന്നിൽ നീ
മുല്പാടു വെള്ളം പകന്ന നേരം
ശത്രുക്കളോടു ജയിച്ചുനിന്നീടുവാ-
നെത്രയും ബുദ്ധിമാനെന്നറിഞ്ഞേൻ
പാരാതെ കണ്ടിന്നു വൈരവും കൈവിട്ടു
പാരിടം പാതി പകുത്തു നൽകി
വാണുകൊണ്ടീടുകിൽ നാലഞ്ചുനാളിന്നു
പ്രാണങ്ങൾ പാലിച്ചിരുന്നുകൊള്ളാം
ഉത്തമമായുള്ള വാക്കുകൾ പിന്നെയും
സത്വരമിങ്ങിനെ കേട്ട നേരം
ദൈതലവൃന്ദവും തന്നുനിന്നെങ്ങളെ
ചാലെ വളർത്തിന നിന്നെയിപ്പോൾ

ഇന്നിലം തന്നിലൊഴിച്ചുപോയെന്നമെ
മന്നിടം പാതി കൊടുക്കയില്ല.
ഖിന്നനായുള്ളോരു കൌരവനായകൻ
പിന്നെയുമിങ്ങിനെ ചൊന്ന നേരം
കേവലനായൊരു ഗംഗാതനൂജൻതാ-
നാവതില്ലേതുമെയെന്നും ചൊല്ലി
ഉത്തമലോകമാം സ്വർഗ്ഗത്തിൽ ചെല്ലുവാ-
നുത്തരായനം വരുന്നത്തുവാനായ്
ദേവകീസൂനുവായ് മേവുന്ന ദേവൻതൻ-
ചേവടി രണ്ടും തന്നുള്ളിലാക്കി
ബാണങ്ങൾകൊണ്ടുള്ള ശയ്യമേലന്നൊട്ടു
വാണിരുന്നീടിനാൻ വാഴ്വിനോടെ.



---

# അദ്ധ്യായം ൩൰

## ദ്രോണാചാൎയ്യരുടെ യുദ്ധം.

വീരനായുള്ളൊരു ഭീഷ്മർതൻവൈഭവ-
മോരോന്നെ ചിന്തിച്ചു കണ്ട നേരം
ഘോരനായുള്ളൊരു കൌരവനായകൻ
വേരറ്റു വേറായ ദാരുപോലെ
കത്തിയെഴുന്നൊരു സന്താപംകൊണ്ടവൻ
ചിത്തം മറന്നു മയങ്ങിവീണാൻ.
കോഴ പൂണ്ടീടുന്ന സോദരന്മാരെല്ലാം
ചൂഴവും വീണങ്ങു കേണാരപ്പോൾ
ബന്ധുക്കളായുള്ള മന്നവവീരരും
സന്താപം പൂണ്ടുള്ള മന്ത്രികളും
മാലേയം ചാലെകലൎന്നിന്നീടുന്ന
പ്രാലേയംകൊണ്ടു തളിച്ചാരപ്പോൾ
വീശിനിന്നീടിനാർ വേദന പോവാനായ്
നീതികളോരോന്നെയോതിനിന്നാർ
ഈരേഴുപാരിന്നും കാരണമായുള്ള
നാരായണൻതന്നെ തേരിലാക്കി
പോരിന്നു വന്നൊരു പാൎത്ഥനെ വെൽവാനായ്
പാരിടംതന്നിലിന്നാരുമില്ലെ
വമ്പനായുള്ളൊരു ജംഭാരിപുത്രൻറ—
യമ്പുകൾ ചാലെ വരുന്ന നേരം

ചൊന്നാരവനിന്നു ചെറുത്തുനിന്നീടുവാൻ
ദ്രോണരെ ചെന്നിന്നിസ്സേവിക്കേണം.
അല്ലലും കൈവിട്ടു വല്ലാതെകണ്ടിപ്പോൾ
വില്ലാളിവീരനാം കർണ്ണൻതന്നെ
വെച്ചുനിന്നീടിന ചാപവും ബാണവും
അച്ഛനെച്ചെയ്തു ധരിപ്പതിന്നായ്
പ്രാജ്ഞനായുള്ളൊരു ഗംഗാതനൂജനോ-
ടാജ്ഞയും കൊള്ളേണം വൈകാതെ പോയ്
ഇങ്ങിനെ കേട്ടൊരു കൌരവനായക-
നംഗപുരാധിപനോടും കൂടി
ഗംഗാതനൂജന്റെ ചാരത്തു ചെന്നുനി-
ന്നങ്ങിനെതന്നെയന്നാചരിച്ചാൻ
പാരാതെ പോന്നിങ്ങു ദേശികൻതന്നുടെ
പാദങ്ങൾ വന്ദിച്ചുനിന്നു ചൊന്നാൻ
തന്ദ്രിയും കൈവെടിഞ്ഞിന്ദ്രജൻതന്നെയും
ചന്ദ്രാംശുശുഭ്രനാം ബാലനെയും
കൈതവം പൂണ്ടുള്ള മാരുതിതന്നെയും
കേവലം വെന്നെന്നെപ്പാലിക്കേണം.
ധന്യനായുള്ളൊരു കൌരവനായകൻ
ഖിന്നനായിങ്ങിനെ ചൊന്ന നേരം
കേശവസൂതനാം പാർത്ഥനെ വെല്ലുവാ-
നാശയെക്കൊല്ലേണ്ട പാരിലാരും
പാതകവൈരിതാൻ സൂതനായ്മേവുന്ന
വാസവസൂനുവെ നാളെ നിങ്ങൾ
എന്നുടെ ചാരത്തു വാരാതെ കൊള്ളുകിൽ
മന്നവന്മാരെല്ലാം നോക്കിനില്ക്കെ
അന്തകസൂനുവെയന്തരം കൂടാതെ
ബന്ധിച്ചുകൊണ്ടന്നു നല്കുവൻ ഞാൻ

അൎജ്ജുനനായുള്ളൊരു ദേശികനിങ്ങിനെ
വീരത പൂണ്ടു പറഞ്ഞ നേരം
സൂൎയ്യജൻ മുമ്പായ ചേവകന്മാരെല്ലാം
വീരനായുള്ള കിരീടിതന്നെ
പോൎക്കളംതന്നിൽ ചെറുത്തുനിന്നീടുവാ-
നാക്കാവോന്നല്ലെന്നു നിന്ന നേരം
ശക്തരായുള്ള ത്രിഗൎത്തന്മാർ വന്നിട്ടു
പ്രത്യയമായിപ്പറഞ്ഞാരപ്പോൾ
വായുജകേതുവാം വാസവപുത്രനെ
ബാധകൂടാതെ ചമയ്ക്കുമെങ്ങൾ
സന്താപം കൈവെടിഞ്ഞന്തകസ്ഥാനവെ
ബന്ധിക്കാമെങ്കിലൊ ബന്ധിച്ചാലും.
തങ്ങളിലിങ്ങിനെ പ്രത്യയം ചെയ്യുന്ന
ധൎമ്മതനൂജൻതാൻ കേട്ട നേരം
ബന്ധുവായുള്ളൊരു കേശവൻതന്നോടു
സന്താപം പൂണ്ടു പറഞ്ഞാനപ്പോൾ
എന്നതു കേട്ടൊരു പങ്കജലോചനൻ
തന്നിലെ പുഞ്ചിരി തൂകിച്ചൊന്നാൻ.
സൂൎയ്യനമിക്കേണം പശ്ചിമഭാഗത്തു
നാരിമാരാകേണം നാമെല്ലാരും
വ്യോമമായ്യേവേണം മേദിനിയെല്ലാമെ
ഭൂമിയായ്യേവേണമാകാശംതാൻ
കീഴ്പ്പെട്ടു ചാടുന്ന വൻനദിയെല്ലാമെ
മേല്പെട്ടു പോകയും വേണമല്ലോ
ഇന്നിവൻ ചെയ്ത പ്രതിജ്ഞകളെല്ലാമെ
നന്നായിപ്പൂരിച്ചുകൊള്ളുന്നാകിൽ
ഇങ്ങിനെ ചൊല്ലിയമ്മന്നവൻതന്നുടെ
പൊങ്ങിന വേദന മന്ദമാക്കി

വാരിജലോചനൻ മേവിനിന്നീടുമ്പോൾ
സൂര്യനും വന്നിങ്ങു പൊങ്ങിതായി
പ്രത്യയം ചെയ്തു ത്രിഗർത്തന്മാരെല്ലാരും
യുദ്ധത്തിനായി വിളിച്ചാരപ്പോൾ
വാരിജലോചനൻതന്നുടെ ചൊല്ലാലെ
വീരനായുള്ള ധനഞ്ജയൻതാൻ
പോവതിനായിത്തുനിഞ്ഞൊരു നേരത്തു
ഗോവിന്ദൻതന്നുടെ ചൊല്ലിനാലെ
സാത്യകീതാനിങ്ങു നിന്നുകൊണ്ടീടിനാൻ
പാർത്ഥിവവീരനെപ്പാലിപ്പാനായ്
വമ്പരായുള്ള ത്രിഗർത്തന്മാരെല്ലാരും
ജംഭാരിതന്നുടെ നന്ദനനെ
തിങ്ങിനിന്നീടുന്ന കോപവും പൂണ്ടുടൻ
സംഗരം ചെയ്തങ്ങു നീങ്ങിനീങ്ങി
പോർക്കളം കൈവിട്ടു പോയൊരു നേരത്തു
ഭാസ്കരപുത്രനും താനുമായി
ധർമ്മജൻതന്നെ വിളിച്ചുതുടങ്ങിനാൻ
വന്മദം പൂണ്ടൊരു ശേഷികൻതാൻ
ശത്രുതൻനാദത്തെ കേട്ടൊരു നേരത്തു
സത്വരം തന്നുടെ തേരിലേറി
പെട്ടെന്നു ചെന്നു പിണങ്ങിനിന്നീടിനാൻ
ശക്തനായുള്ളൊരു ധൃഷ്ടദ്യുമ്നൻ
കേതുവെച്ചാലെ മുറിച്ചുനിന്നീടിനാൻ
സൂതനെത്തന്നെയുമവ്വണ്ണമെ.
മാനിയായുള്ളൊരു ദ്രോണർതാനന്നേരം
ആനയെക്കണ്ടൊരു സിംഹംപോലെ
കോപിച്ചു ചെന്നങ്ങു മന്നവൻതന്നുടെ
ചാപരഥങ്ങൾ തകർത്തു വീഴ്ത്തി

ഘൂഴന്നുകൊണ്ടവൻ തന്നെയും ചെഞ്ചമ്മെ
കൊഴപ്പെട്ടത്തങ്ങു ചെല്ലുന്നേരം
തന്നുടെ താതനെ പാലിപ്പാനായിട്ടു
ചെന്നെത്തീടിനാൻ സൌഭദ്രൻതാൻ
സിംഹപരാക്രമനാമവൻതന്നെയും
മോഹിപ്പിച്ചമ്പോടു ദേശികൻതാൻ
അഗ്രജൻതന്നെയണഞ്ഞു കണ്ടിട്ടു-
മുഗ്രനായുള്ളൊരു ഭീമസേനൻ
ഇക്ഷുസമൂഹത്തിൽ പുക്കു നിന്നീടിന
നല്ലൂരിവീരൻതാനെന്നപോലെ
മാനിയായുള്ളൊരു ദേശികന്തന്നുടെ
സേനകളൊക്കെയൊടുക്കി നേരെ
തന്നുടെ കയ്യിലുള്ളായുധജാലവു-
മുന്നതമായുള്ള തേർതടവും
ഉച്ചമാണ്ടീടുന്നോരായുധംകൊണ്ടങ്ങു
തച്ചു തകർത്തങ്ങു വീഴ്ത്തുന്നേരം
കാലനു തുല്യനായുള്ളൊരു ദേശികൻ
വേലെറിഞ്ഞീടിനാൻ തോല്ക്കയാലെ.
ആലസ്യം പൂണ്ടവൻ മേവുന്ന നേരത്തു
ഭൂലോകപാലനെച്ചെന്നണഞ്ഞാൻ
മാരുതവേഗത്താൽ വാരിധിവീചികൾ
പാരത്തിൽ വന്നിങ്ങു പായുംപോലെ
ആരണവീരന്റെ തേരിൽവന്നേറി ത-
ന്മാരുതിതന്നുടെ സേനയപ്പോൾ
പാരററ സായകമായുള്ള വായുവാൽ
ദൂരത്തു നീക്കി വൻകോപത്തോടെ
അന്തകതുല്യനായ്മേവുന്ന ദേശിക-
നന്തകസൂനുവെ കണ്ടു ചൊന്നാൻ

ഭൂതലമാകുന്ന നാരിയെക്കാമിച്ചു
സോമദത്താവവും കൈവെടിഞ്ഞു
സംഗരം ചെയ്യുന്ന നിങ്ങളിലാരെയി-
ന്നംഗീകരിക്കുന്നതിന്നിവർതാൻ
എന്നറിഞ്ഞീടേണമെന്നങ്ങു ചിന്തിച്ചു
നിന്നെപ്പിടിച്ചങ്ങു കൊണ്ടുപോവാൻ
മന്നവൻചൊല്ലാലെ സന്നദ്ധനായിട്ടു
വന്നതും ഞാനിപ്പോഴെന്നും ചൊല്ലി
അമ്പുകളാവോളം തൂകിനിന്നീടുമ്പോൾ
വമ്പനായുള്ളൊരു ധർമ്മപുത്രൻ
വന്നുവന്നീടുന്ന ബാണങ്ങളെല്ലാമെ
ഭിന്നിച്ചു ഭൂതലംതന്നിലാക്കി
അശ്വങ്ങളെല്ലാമെ വീഴ്ത്തിനിന്നീടിനാ-
നച്ഛമായുള്ളൊരു തേർത്തടവും
ബാണങ്ങളെയ്യുന്ന ദ്രോണരെത്തന്നെയും
ക്ഷീണനാക്കീടിനാനേറ്റമേറ്റം.
ഭൂപതിതന്നുടെ ചാപത്തെ ഭേദിപ്പാൻ
കോപത്തെപ്പൂണ്ടൊരു ദ്രോണരപ്പോൾ
ഖഡ്ഗമാസ്സുന്നവൻ ചെല്ലുന്ന നേരത്തു
ഖഡ്ഗി താനെന്നുള്ള ശങ്കയാലെ
മാനവും കൈവിട്ടു സേനകളെല്ലാമെ
ദീനത പൂണ്ടങ്ങു മണ്ടിനിന്നു
ഖഡ്ഗത്തെ കൈക്കൊണ്ടു ചൊല്ലുന്ന മന്നവ-
നസ്സതന്നെ മുറിച്ചു നേരം
ഹേതിയും ചർമ്മവും കൈക്കൊണ്ടു ചെഞ്ചെമ്മെ
ഭൂതലപാലകൻ ചെല്ലുന്നേരം
ബാണങ്ങൾകൊണ്ടങ്ങു വാളു മുറിച്ചുടൻ
ക്ഷോണിപൻതന്നെയണഞ്ഞനേരം

ആൎത്തനായുള്ളൊരു ധൎമ്മതനൂജൻതാൻ
നാരായണ ഹരിയെന്നും ചൊന്നാൻ.
മൃത്യു വന്നീടുമ്പോൾ നാമങ്ങൾ ചൊൽകയാൽ
ഭക്തനായുള്ളോരജാമിളനെ
കാലൻെറ ദൂതന്മാർ വന്നണഞ്ഞീടുമ്പോൾ
പാലിച്ചുവല്ലൊ പണ്ടെന്നപോലെ
ദ്രോണർതൻകൈവശത്തായെന്നു ചിന്തിച്ചു
ക്ഷീണനായുള്ളൊരു മന്നവനെ
വേദന കൂടാതെ പാലിച്ചു കൊള്ളുവാൻ
യാദവനായകനായ ദേവൻ
പാൎത്ഥിവവീരൻെറ മുമ്പിലങ്ങാക്കിയാൻ
തേൎത്തടംതന്നെയും പാൎത്ഥനെയും
ക്ഷീണനായുള്ളൊരു ദ്രോണർതാനെത്രയും
നാണവും കെട്ടു മടങ്ങിയപ്പോൾ
തുഷ്ടനായുള്ളൊരു മാരുതനന്ദനൻ
പെട്ടെന്നു ചെന്നങ്ങെതിൎത്തു പിന്നെ
വന്നെതിൎത്തീടിന കൌരവവീരരെ
കൊന്നുവീഴ്ത്തീടിനാൻ ഭൂതലത്തിൽ
വാരിധിതന്നിൽ മറഞ്ഞു നിന്നീടിനാൻ
വാരിജകാമുകൻതാനുമപ്പോൾ
യുദ്ധവും കൈവിട്ടു മന്നവന്മാരെല്ലാം
സത്വരം പൂകിനാർ കൈനിലത്തിൽ.

---

# അദ്ധ്യായം ൩൭

## ഭാരതയുദ്ധം.

കാലം പുലൎന്നു കണ്ടൊരു നേരത്തു
കൌരവന്മാരുടെ ചൊല്ലിനാലെ
സംശപ്തകന്മാർ വിളിച്ചോരു നേരത്തു
കംസാരിതന്നുടെ ചൊല്ലിനാലെ
ഉഗ്രനായുള്ളൊരു പാണ്ഡവമദ്ധ്യമൻ
വിഗ്രഹത്തിന്നങ്ങു പോയനേരം
സിംഹപരാക്രമനാകിയ ദേശികൻ
ആഹവത്തിന്നു വിളിച്ചുനിന്നാൻ
എന്നതു കേട്ടൊരു പാഞ്ചാലനന്ദനൻ
തന്നുടെ സേനകളോടും കൂടി
ഭേരിതൻനാദവും പൂരിപ്പിച്ചവൊട്ടു
പാരാതെ ചെന്നങ്ങെതിൎത്തുനിന്നാൻ.
വേലോടു ശൂലവും വെണ്മഴുവെന്നിവ
ചാലെ വട്ടമുള്ള ചക്രങ്ങളും
അന്യങ്ങളായുള്ളൊരായുധജാലവു-
മൊന്നൊന്നേ ചെന്നങ്ങു തിങ്ങി നന്നായ്
നീരന്ധ്രമായുള്ള സേനകൾമദ്ധ്യത്തിൽ
പാരം കളിച്ചു തുടങ്ങീതപ്പോൾ
കല്യനായുള്ളൊരു നൽഭഗദത്തനാം
സുപ്രതീകമെന്ന വാരണവും

പൊട്ടുന്ന ചെന്നണഞ്ഞുത്തൊരു നേരത്തു
തിട്ടതി പൂണ്ടുള്ള സേനയെല്ലാം
നിൎമ്മലനായുള്ള ഭാൎഗ്ഗവന്തന്നുടെ
വെണ്മഴു വീണ സമുദ്രംപോലെ
ചാലപ്പകത്തങ്ങു നീങ്ങി നിന്നീടുമ്പോൾ
വാലുമുയൎത്തി വൻകോപത്തോടെ
മുഷ്കരമായുള്ള മുൽഗരന്തന്നെയും
ദുഷ്കരം തന്നിലങ്ങേന്തി നന്നായ്
പാരാതെ ചെന്നങ്ങു താഡനംചെയ്കയും
പാരമണഞ്ഞു ചവിട്ടുകയും
വമ്പന്മാരായുള്ള മന്നവവീരരെ
കൊമ്പിന്മേൽ കൊണ്ടങ്ങു മണ്ടുകയും
കണ്ടൊരു നേരത്തു മാരുതനന്ദനൻ
മണ്ടിയണഞ്ഞവൻ വാൾ പിടിച്ചാൻ
നേരെയിരിപത്തു ചാപപ്രമാണമ-
ങ്ങോരോരോ ദിക്കിലിഴയുന്നേരം
ആനമേലേറിന മാനവനായകൻ
മാനവും പൂണ്ടങ്ങണഞ്ഞു മേന്മേൽ
ചാട്ടീതു വേൽ കുന്തം ശൂലാദി ചക്രങ്ങ-
ളോട്ടീതു പാണ്ഡവസേനയെല്ലാം
ഘോരനായുള്ളൊരു മാരുതനന്ദനൻ
നേരെയെതിൎത്തു പൊരുന്ന നേരം
പാരിൽ വീഴ്ത്തീടിനാൻ മാനവനായകൻ
വീരത കൈവിട്ടു മാഴ്കുംവണ്ണം
കണ്ടുനിന്നീടിന മാലോകരെല്ലാരു-
മിണ്ടൽ പൂണ്ടീടിന വിലാപം

വാതജനായുള്ള പാണ്ഡവന്തന്നുടെ
ചേതന പോയിതോ? യെന്നിങ്ങിനെ
സംശയിച്ചുള്ളാരും മേവുമ്പോൾ കാണായി
കേശവന്തന്നെയും പാൎത്ഥനെയും
പാൎത്ഥനെക്കണ്ടപ്പോൾ ചീർത്തൊരു കോപത്താ-
ലാർത്തിപൂണ്ടുള്ളോരു മന്നവൻതാൻ
ജിഷ്ണുതൻമാറിടം പാൎത്തുകണ്ടൻപോടു
വൈഷ്ണവസായകമെയ്യുന്നേരം
ബന്ധുവെപ്പാലിപ്പാനന്ധകനാഥൻ താൻ
ബന്ധുരമായുള്ള മാറിലേറ്റാൻ
എന്നതു കണ്ടു ധനഞ്ജയൻ ചൊല്ലിനാ-
നെന്നോടു നേരെ വരുന്ന ബാണം
നേരെ നിൻമാറിൽ ധരിച്ചുനിന്നീടുവാൻ
കാരണമെന്തെന്നു ചൊൽകവേണം.
ബന്ധുവായുള്ളവൻ ചോദിച്ച നേരത്തു
ചിന്തിച്ചു ചൊല്ലിനാൻ മല്ലവൈരി
പന്നിയായ്പണ്ടുപോയ് മേദിനീവീണ്ടനാ-
ളെന്നുടെ തേറ്റകൾ രണ്ടിലൊന്നു
ഭൂമിക്കു നൽകിനേനന്നവൾതന്നുടെ
ഭൗമനാം പുത്രനു നൽകിനിന്നാൾ.
ഭൗമൻതൻപുത്രനു നൽകിനിന്നീടിനാൻ
ഭൗമന്റെ പുത്രനിവനു നൽകി
പാരിടമൊക്കയും ഭസ്മമാക്കീടുവാൻ
വീരത പൂണ്ടൊരിബ്ബാണമെന്നാൻ
വ്യഗ്രവും കൈവെടിഞ്ഞൊട്ടുമെ വൈകാതെ
നിഗ്രഹിച്ചീടുക നീചൻതന്നെ.

ഇന്ദ്രതനൂജൻതാനെന്നതു കേട്ടപ്പോൾ
ചന്ദ്രവായവ്യമാമമ്പെടുത്തു
കെല്പനായുള്ളവന്തന്നെയും വീഴ്ത്തിനാൻ
സുപ്രതീകത്തെയുമവ്വണ്ണമെ
മറവുള്ള സേനകൾ പാൎത്ഥനെപ്പേടിച്ചു
തെറ്റെന്നു മണ്ടിനാരോരോ ദിക്കിൽ
അംബുജകാമുകൻ പശ്ചിമഭാഗത്തെ
അംബുധിതന്നിൽ മറഞ്ഞാനപ്പോൾ.



# അദ്ധ്യായം ൯൨

ഭാരതയുദ്ധം.

കൌരവവീരന്റെ വേദന കണ്ടിട്ടു
വീരനായുള്ളോരു കുംഭജൻ താൻ
ആനകളാദിയായസ്ത്രവിനിന്നീടുന്ന
സേനകൾക്കൊക്കെയും ഘോഷംവന്നു
വിസ്മയമേററവും പൂണ്ടുനിന്നീടുന്ന
പത്മവ്യൂഹവും ചമച്ചുനിന്നാൻ
കർണ്ണാദികളോടു കൂടികലന്നതിൻ—
കർണ്ണികാമദ്ധ്യത്തിൽ താനിരുന്നാൻ
വീരന്മാരായുള്ള മന്നവന്മാരെയും
ഘോരങ്ങൾതന്നിലങ്ങാക്കിവെച്ചാനാൻ
വൈരികളെല്ലാർക്കും മാരണമായിപ്പോൾ
പാരാതെ നിർമ്മിച്ച കോട്ടതന്നിൽ
ദേവേന്ദ്രസൂനുവെപ്പാരാതെ കൊള്ളുവാൻ
കൈബലമുള്ളവനേവൻ ചൊൽവിൻ
മററുള്ള പാണ്ഡവന്മാരെയുമിന്നിതിൽ
തെറെറന്ന പോരാതെ കൊള്ളവേണം
മററുള്ള സേനകളൊക്കെയും വന്നിതി—
ലാററില്ലാതോളം തിങ്ങുകിലും
അക്ഷണംതന്നെ ഞാൻ കൊന്നുവീഴ്ത്തീടുവൻ
രക്ഷോരിതന്നുടെ പാദത്താണ

ആരണവീരനെ വന്ദിച്ചു സൈന്ധവ-
നാദരവോടു പറഞ്ഞാനപ്പോൾ.
കാമ്യകമാകുന്ന കാനനംതന്നിന്നു
സാമ്യമകന്നുള്ള ദ്രൗപദിയെ
കാമിച്ചു ചെന്നങ്ങു തൊട്ടതുകാരണം
സാമർത്ഥ്യം കെട്ടു ഞാൻ പോയ കാലം
അന്തകവൈരിതൻപാദസരോജങ്ങൾ
സന്തതം ചിന്തിച്ചിരുന്നേനെല്ലോ
അന്നു ലഭിച്ചോരു നൽവരം കാരണം
ഇന്നു ദിവാകരൻ നീങ്ങുവോളം
ധന്യനായുള്ളോരു പാർത്ഥനെയെന്നിയെ
മന്നവവീരന്മാർ നാലരെയും
ബന്ധനാഗാരമാം കോട്ടയിലാക്കുവ-
നന്തകവൈരിതൻപാദത്താണ.
ദുഷ്ടമായുള്ളതു കേട്ടോരു നേരത്തു
ഇഷ്ടനായുള്ളവൻ തന്നെ നോക്കി
സംശയം കൂടാതെ ചൊല്ലിനിന്നീടിനാർ
സംശപ്തകന്മാർ തെളിഞ്ഞു നേരെ
പണ്ടേയിന്നമ്മുടെ വൈരിയായുള്ളോരു
വിണ്ണലർകോനുടെ സൂനുതന്നെ
കൊണ്ടൽനേർവർണ്ണനു മായയുണ്ടെങ്കിലും
മണ്ടിനിന്നീടാതെ കൊല്ലുമെങ്ങൾ.
ഇങ്ങിനെയുള്ള പ്രതിജ്ഞയും ചെയ്തവർ
സംഗരത്തിന്നു മുതിർന്നു നന്നായ്
പാരാതെ വന്നു ചുഴന്നുനിന്നീടിനാർ
വീരനായുള്ള ധനഞ്ജയനെ
മാനുഷവീരനായ് മേവിനിന്നീടിന
ജാനകീവല്ലഭൻതന്നെ മുന്നം

ത്രൈലോകകണ്ടകന്മാരായി മേവുന്ന
മൂലബലപ്പടയെന്നപോലെ
പാരം ചൂഴന്ന പൊരുന്ന ജനങ്ങളെ
പാരററു മേവുന്ന ബാണങ്ങളാൽ
കൊന്നുകൊന്നൊക്കെ നിരത്തിത്തുടങ്ങിനാൻ
ധന്യനായുള്ള ധനഞ്ജയൻതാൻ
വാരിധിനേരൊത്ത സേനകൾ ചൂഴററു
വീരനായുള്ളൊരു ദേശികൻതാൻ
പാർത്ഥനെ ചെന്നു വിളിച്ചുള്ളു കേട്ടിട്ടു
പാർത്ഥിവൻ തന്നുടെ ചൊല്ലിനാലെ
വൃഷ്ണികൾനാഥനാം കൃഷ്ണനെത്തന്നെയും
ജിഷ്ണുവെത്തന്നെയുമുള്ളിൽ നണ്ണി
മററുള്ള ദേശികന്മാരെയും വന്ദിച്ചു
തേരേററന്നു ചാപവും കയ്യിലാക്കി
ഞാണൊലി പൊങ്ങിച്ചു ബാണങ്ങൾ പൂരിച്ചു
പൂണിയും ബന്ധിച്ചു ചട്ടയിട്ടാൻ
അംബരമെങ്ങുമെ പൊങ്ങുമാറമ്പോടു
കംബുതൻനാദവും പൊങ്ങിപ്പിച്ചാൻ
നിർഗ്ഗതവായുവോടുൽഘാതം പൂണ്ടുള്ള
ഗർജ്ജിതമേഘംതാനെന്നപോലെ
ഗർജ്ജിച്ചു ചെല്ലുന്ന തേരിൽ നിന്നീടുന്നോ-
രർജ്ജുനസ്യന്ദനവേകണ്ട നേരം
ദ്വാരങ്ങൾ പാലിച്ചു മേവിനിന്നീടുന്ന
വീരന്മാർ ചെന്നങ്ങെതിർത്താരപ്പോൾ
ദർപ്പവും കോപവും പൂണ്ടുനിന്നീടുന്ന
കല്പാന്തഭൈരവനെന്നപോലെ
ഘോരനായുള്ളൊരു ബാലകൻ ചെഞ്ചെമ്മേ
പാരററ വങ്കണജാലങ്ങളാൽ

ചെന്നെത്തീടിന മന്നവവീരരെ
കൊന്നുകൊന്നൊക്കെയൊടുക്കി മേന്മേൽ
അക്ഷിതിതന്നിലങ്ങുക്ഷേപിച്ചീടിനാ-
നക്ഷീണമായുള്ള ചോരകൊണ്ടു
ദന്തികൾതന്നുടെ കണ്ഠങ്ങൾ കണ്ഡിച്ചി-
ട്ടന്തരംതന്നിലങ്ങാക്കി മേന്മേൽ
അമ്മാനയാടിനാനമ്പുകളായുള്ള
നിർമ്മലബാഹുക്കൾകൊണ്ടു നന്നായ്
അങ്ങനനം വെട്ടി മേവിനിന്നീടുന്ന
ആനകളോരോന്നേ വീഴുന്നേരം
സുത്രാമാവായൊരു ദേവൻതൻകയ്യിൽ ന-
ല്ലസ്ഥിയാം വജ്രമേററദ്രിജാലം
പക്ഷങ്ങൾ പോകയാൽ നൽക്ഷിതിതന്നില-
ങ്ങക്ഷണം വീഴുന്നിതെന്നു തോന്നും
കക്ഷങ്ങൾ രക്ഷിച്ച മന്നവന്മാരിൽ മു-
ന്നക്ഷൗഹിണിബലം കൊന്നൊടുക്കി
നേരെ പോയ് ചെല്ലുന്ന പാണ്ഡവപുത്രനെ
വീരനായുള്ളൊരു ദ്രോണർതാനും
സൂര്യതനൂജനും കൗരവനാഥനു-
മാര്യനായുള്ള കൃപാചാര്യനും
ലക്ഷണനുമായ കൗരവപുത്രരു-
മക്ഷണം ചെന്നങ്ങെതിർത്താരപ്പോൾ
വീരത പൂണ്ടുള്ള മന്നവരന്യോന്യം
പാരാതെ നിന്നു പൊരുന്ന നേരം
ഞാണൊലി കേൾക്കയും ബാണങ്ങളേൽക്കയും
പ്രാണനകന്നങ്ങു വീഴുകയും
ജ്യാഘോഷസിംഹനാദങ്ങളായ് മേവുന്ന
മേഘനാദങ്ങൾ മുഴങ്ങുകയും

വാജികൾ സഞ്ചാരമാകുന്ന വായുവും
യോജിച്ചു ചെയ്യുന്നു പാരമപ്പോൾ
വമ്പനായുള്ളൊരു ബാലകന്തന്നുടെ
ജൃംഭണം കേട്ടോരു കൗരവന്മാർ
വാട്ടമകന്നൊരു കേസരിവീരൻതാ-
നാട്ടിയകറ്റിന പേടിയാലെ
കൂട്ടം കലർന്നുള്ള കാട്ടാനപ്പൈതങ്ങൾ
കൂട്ടത്തെ കൈവെടിഞ്ഞെന്നപോലെ
ഓട്ടം തുടങ്ങിനാ കൗരവന്മാരെല്ലാം
ഗോഷ്ഠിയെന്നേതുമെ ചിന്തിയാതെ
സൃഷ്ടതനൂജനും ദ്രോണരും പുത്രനും
കൗരവവീരന്റെ പുത്രന്മാരും
മാനവും പൂണ്ടു മടങ്ങിനിന്നീടുമ്പോൾ
മാനിയായുള്ളൊരു ബാലകൻതാൻ
സായകമാരിയെ പെയ്തുതുടങ്ങിനാൻ
വായു തകർത്തുള്ള മേഘംപോലെ
പാരാതെ ചെല്ലുന്ന ബാണങ്ങളേല്ക്കയും
കൗരവന്മാരുടെ നന്ദനന്മാർ
മന്നിടംതന്നിൽ പതിച്ചുതുടങ്ങിനാ-
രൊന്നൊഴിയപ്പതിനായിരവും
ഖാകാരതുല്യരായുള്ളോരു കൗരവപുത്രന്മാർ
മാഴ്കാതെനിന്നു പൊരുന്ന നേരം
പിന്നാലെ ചെന്നങ്ങു വിൽ മുറിച്ചീടിനാൻ
കന്യകാതന്നുടെ നന്ദനൻതാൻ
ഖഡ്ഗവും ചർമ്മവും കൈകൊണ്ടു കോപിച്ചു
ചൊൽക്കൊണ്ടൊരു വൽഗിതമെന്നപോലെ
ഘോരത [illegible]ങ്ങു ചെല്ലുന്ന നേരത്തു
വീരനായുള്ളോരു സൂര്യപുത്രൻ

ദീർഗ്ഘമായ് വീർത്തുവീർത്തായാസം കൈവിട്ടു
ഭാസ്കരസ്തംഭത്തിൽ ചാരെത്തൊളിച്ചാൻ
മറിനിന്നീടുന്ന വൈരിയെക്കണ്ടൊരത്തി-
ട്ടിണ്ടലും പൂണ്ടു മടങ്ങുന്നേരം
തള്ളിയിഴഞ്ഞങ്ങു വാളും മുറിച്ചീടിനാൻ
കള്ളനായുള്ളോരു കണ്ണനപ്പോൾ
ചണ്ഡനായുള്ളഭിമന്യുതാനന്നേരം
ഖഡ്ഗുമായ് ചെന്നങ്ങു കൊന്നുകൊന്നു
ചണ്ഡാംശുസൂനുതൻ മണ്ഡിതമായുള്ള
ഗണ്ഡസ്ഥലത്തിലങ്ങാഹനിച്ചാൻ
താഡനമേററു കിടന്നവൻ തന്നുടെ
പീഡയും തീർന്നങ്ങന്നേരം
ചോണരമേറുന്ന ഖഡ്ഗം മുറിച്ചുടൻ
പാണിദ്വയങ്ങളുമവ്വണ്ണമെ
അശ്വങ്ങളും വീഴ്ത്തിനാനാരണവീരൻതാ-
നശ്വത്ഥാമാവുതാൻ കേതുവേയും
ചൊല്ലാർന്ന സൂതനെ വീഴ്ത്തിനിന്നീടിനാൻ
കല്യനായുള്ള കൃപാചാര്യൻതാൻ
കെട്ടപെട്ടീടിന കേസരിവീരനെ
മുട്ടുവാൻ ചെല്ലുന്നൊരേണംപോലെ
തുഷ്ടനായ് ചെന്നു പിണങ്ങിനിന്നീടിനാൻ
കഷ്ടത പൂണ്ടുള്ള കണ്ണനപ്പോൾ
ചുററും നിന്നീടുന്ന മററുള്ള ലോകരും
തെററെന്നു പിന്നെയങ്ങവ്വണ്ണമെ
കെട്ടവർക്കററവരില്ലെന്ന വാക്കുകൾ
ദുഷ്ടമായുള്ളൊന്നു ഭൂതലത്തിൽ
ചാടിനിന്നീടിന ചാട്ടുകളോരോന്നിൽ
നീടററ മൂടററ കൈകളിട്ടാൽ

പാരം ചുഴററിയെറിഞ്ഞുതുടങ്ങിനാർ
വീരന്മാരങ്ങിനെ ചെയ്തു തോയം
ചക്രധരൻതന്റെ ചക്രത്തിൻവേഗത്താൽ
വിക്രമന്മാരായ മാനവന്മാർ
ഉത്തമന്മാരായി മേദിനീചക്രത്തിൽ
വിക്രമം കൈവിട്ടു വീഴുമ്പോലെ
ചാട്ടങ്ങളേറവുള്ള കൌരവസേനകൾ
പീഡിതന്മാരായി വന്നുകൂടി.
വൈരിയായുള്ളോരു കൌരവപുത്രന്മാർ
പാരാതെ ചെന്നു പൊരുന്നനേരം
ശിഷ്ടന്മാരായ്നിന്ന ബാലിസുഗ്രീവന്മാർ
വട്ടത്തിൽ മുട്ടിപ്പൊരുന്നപോലെ
പാരം പിണങ്ങിയടങ്ങിനിന്നീടിനാർ
വീരന്മാരായുള്ള ബാലകന്മാർ
ആമോദം പൂണ്ടുള്ള ദേവകളെല്ലാരും
പൂമഴ തൂകിനാരായവണ്ണം
ചണ്ഡാംശുതന്നുടെ മണ്ഡലം ഭേദിച്ചു
തിണ്ണമെഴുന്നുള്ള പ്രാണങ്ങൾ പോയ്
നാകത്തിൽ ചെന്നങ്ങു പൂകുന്ന നേരത്തു
നാകേന്ദ്രസൂനുതൻനന്ദനനെ
തല്പരംതന്നെ പിടിച്ചുകൊണ്ടമ്പിനോ-
ടെൻകാന്തനെൻകാന്തനെന്നും ചൊല്ലി
രംഭ തുടങ്ങിന നാരിമാരെല്ലാരു-
മമ്പോടു കണ്ടു വിളങ്ങിനിന്നാർ
സംശപ്തകന്മാരെ വെന്നുനിന്നീടിന
വാസവപുത്രനും കാർവ്വർണ്ണനും
ദ്വൈപായനമെന്ന വിഖ്യാതി പൂണ്ടുള്ള
പൊയ്കയിൽ ചെന്നങ്ങിറങ്ങി നേരെ

തങ്ങളിലൊന്നിച്ചു മുങ്ങിന നേരത്തു
പൊങ്ങിനിന്നീടിന കാർവ്വർണ്ണൻതാൻ
അർജ്ജുന! നിന്നുടെ സൂനു മരിച്ചിതെ-
ന്നുച്ചത്തിലാമ്മാറു ചൊല്ലിപ്പിന്നെ
മുങ്ങിന നേരത്തു പൊങ്ങിന പാർത്ഥൻതാൻ
മംഗലമൂർത്തിയെ പൊങ്ങിച്ചപ്പോൾ
പാനീയം തന്നിന്നു കേട്ടോരു വാർത്തകൾ
ദീനത പൂണ്ടുടനോതിനിന്നാൻ
ആനായകണ്ണനും ചൊല്ലിനാന്മെല്ലവെ-
യേതുമറിഞ്ഞില്ലയെന്നപോലെ
പാനീയം തന്നിലെ നാദങ്ങൾ കേട്ടിട്ടു
ദീനത കോലുവാനെന്തുമൂലം
ധർമ്മജൻതന്നുടെ ചാരത്തു ചെല്ലുമ്പോ-
ളുണ്മയായുള്ളതു കേൾക്കാമല്ലോ
സംസാരിയായുള്ള കംസാരിയിങ്ങിനെ
വാസവപുത്രനോടോതിയോതി
അന്തകസൂനുതൻ ചാരത്തു ചെല്ലുമ്പോൾ
സന്താപംകൊണ്ടു പൊറായ്കയാലെ
കാണാതെപോയി മറന്നുകൊണ്ടീടിനാൻ
ചേണെഴുന്നീടുന്ന കൈനിലയിൽ
മാനിനീമൗലിതൻ ദീനത കണ്ടിട്ടു
സൂനുതൻനാശവും നിശ്ചയിച്ചു
അന്തത്തെ നൽകുന്നോരംഗത്തിൽ നല്ലൊരു
കുന്തമേറീടുന്ന ദന്തിപോലെ
സന്താപം പൂണ്ടു തളർന്നുനിന്നീടിനാ-
നന്തകതുല്യനാമർജ്ജുനൻതാൻ
ബാലനായന്നുതാൻ ചെയ്തുനിന്നീടുന്ന
വേലകളോരോന്നെയോതിയോതി

കല്പാന്തവായുതൻദർപ്പത്തെപ്പൂണ്ടൊരു
കല്പകവല്ലിതാനെന്നപോലെ
ഭൂമിയിൽ വീണു കരഞ്ഞുതുടങ്ങിനാ-
ളാമയം പൂണ്ട സുഭദ്രതാനും
പൊന്മയമാകിയ നിർമ്മലദേഹമോ?
നന്മുഖപത്മമോ? എന്മകനെ!
അമ്മിഞ്ഞി ചാലച്ചുരന്നുനിന്നീടവൊ-
ളുന്മേഷം പൂണ്ടു വരുന്നിതോ? താൻ
കൌതുകവിദ്യയോ? ധൈര്യമോ? വീര്യമോ?
എന്തു മറപ്പതെൻപൈതലേ! ഞാൻ.
ഓർത്തുകണ്ടീടുമ്പോഴെന്നെയിന്നിങ്ങിനെ-
യാർത്തിയാം വാരിയിൽ ചേർത്തിപ്പോരും
ദുർമ്മദരായുള്ള കൌരവന്മാരെല്ലാം
ധർമ്മജന്മാരെന്നു വന്നുകൂടും
പററാത്ത കൈവല്യം പൂണ്ട ജനങ്ങളി-
ന്നാററമില്ലാതോളമിങ്ങിരിക്കെ
പാപിയാശ്ശേവ്യമെൻപൈതലെയല്ലോ താൻ
ചാപവും നൽകിയയച്ചു വിട്ടു
നിഷ്ഠുരമായുള്ള വാക്കുകളിങ്ങിനെ
തിട്ടതി പൂണ്ടുപൂണ്ടോതിനിന്നാറം
സജ്ജനനായുള്ളൊരർജ്ജുനൻ തന്നുടെ
ഉൾച്ചൂടു ചിന്തിച്ചു കാണുന്നാകിൽ
കല്പാന്തകാലത്തെപ്പാവകൻതന്നുടെ
ദർപ്പത്തെപ്പോക്കീടുമെന്നു തോന്നും
സോദരൻതന്നുടെ വേദന കണ്ടിട്ടു
വാതജനുമായ പാണ്ഡവന്മാർ
ദുഷ്ടനായുള്ള ജയദ്രഥൻ ചെയ്തൊരു
കോട്ടതൻവാതുക്കൽ നില്ക്കയാലെ

ധൂർത്തരാരിതൻ സൽവരം കാരണം
പൈതലെ രക്ഷിപ്പാൻ വല്ലിതില്ലങ്ങും
പുത്രനെ രക്ഷിപ്പാൻ വല്ലാതെ വന്നതിൻ-
വസ്തുതയെല്ലാമേ കേട്ട നേരം
വീരനായുള്ള ധനഞ്ജയനെത്രയും
ഘോരമായുള്ള പ്രതിജ്ഞ ചെയ്താൻ
ശത്രുവായുള്ളോരു സൈന്ധവനോടിപ്പോയ്
സത്യലോകത്തിങ്കൽ മേവുകിലും
അത്യന്തമായുള്ള പാതാളലോകത്തു
നിത്യമായ് നിന്നു വിളങ്ങുകിലും
മൃത്യുവിനോടു സമ്മതൻ നാളെ ഞാ-
നസ്തമിക്കുംമുമ്പവനെ നിഗ്രഹിയാതെ
അല്ലായ്കിലഗ്നിയിൽ വീണു മരിപ്പൻ ഞാൻ
മല്ലാരിതന്നുടെ പാദമാണേ

എന്നതു കേട്ടോരു സൈന്ധവനെത്രയും
ഖിന്നത പൂണ്ടു തദന്തികേ ചെന്നേൽ
സ്യാലനായുള്ളോരു കൗരവനോടു
പാലിച്ചുകൊള്ളേണമെന്നു ചൊന്നാൻ
ആകുലനായ സുയോധനൻതാനപ്പോ-
ളാചാര്യൻതന്നോടുമുണ്ണമെ
ബന്ധുവായുള്ളോരു മന്നവന്തന്നുടെ
സന്താപമെല്ലാമറിഞ്ഞു പിന്നെ
സ്വച്ഛാകാരമായിട്ടെത്രയുമെത്രയു-
മാശ്ചര്യമായൊരു കോട്ട തീർത്താൻ
ബന്ധുവായുള്ളോരു സൈന്ധവൻതന്നെയും
ചന്തത്തിലങ്ങതിനുള്ളിലാക്കി
ഭീതിയും പോക്കിനിന്നെല്ലാരും ചെയ്യുമെ-
യാദരവോടു തെളിഞ്ഞു നിന്നാർ.

# അദ്ധ്യായം ൱൯

ഭാരതയുദ്ധം

ദക്ഷാരിതന്നുടെ ചൊല്ലാലെ പണ്ടുപോ-
യക്ഷണം വാനിലകത്തു പുക്കാൻ
അക്ഷികളായിരമുള്ളവന്തന്നെയും
രക്ഷിച്ചുകൊണ്ടു ധനഞ്ജയൻതാൻ
പുഷ്കരകാമുകൻ നിർഗ്ഗമിച്ചമ്പൊടു
ഋക്ഷകളെല്ലാമേ വിളങ്ങുന്നേരം
കുക്ഷിയിൽ വെച്ചിട്ടു വിശ്വത്തെ രക്ഷിക്കും
ലക്ഷ്മീശൻ രക്ഷിച്ച തേരിലേറി
പക്ഷീന്ദ്രവേഗത്താൽ ചെന്നതു കണ്ടിട്ടു
തൽക്ഷണം ചൊല്ലിനാൻ ശിക്ഷിതൻതാൻ
രക്ഷിച്ചു തീർത്തൊരു കോട്ടയിലമ്പൊടു
പുക്കുനിന്നീടുകയില്ല മുമ്പിൽ
രക്ഷിതനായുള്ള സൈന്ധവവീരനെ
ശിക്ഷിക്കയെന്നതോ പിന്നെയെല്ലാ
ശിക്ഷിതനാമവൻ ചൊന്നതു കേട്ടിട്ടു
പക്ഷീന്ദ്രവാഹനൻ തന്നെ നേരെ
ഉൾക്കമലത്തിലങ്ങാക്കിനിന്നമ്പൊടു
വൃക്ഷങ്ങൾ മീലിച്ചു രക്ഷിച്ചപ്പോൾ
പക്ഷികൾ പക്ഷങ്ങൾ പൂണ്ടുള്ള ബാണങ്ങ-
ളുൽക്ഷേപിച്ചീടിനാൻ ശിക്ഷിതങ്കൽ

അക്ഷണം വന്നൊരു ബാണങ്ങളെല്ലാമെ
മാക്ഷികപോലെയങ്ങാക്കി മേന്മേൽ
വണ്ണം തിരണ്ടുള്ള ബാണങ്ങൾ സന്ധിച്ചി-
ട്ടഞ്ഞൂറ്റിന്മീതെയൊരെട്ടും മൂന്നും
തിണ്ണമണഞ്ഞു പ്രയോഗിച്ച നേരത്തു
വിണ്ണവൎകോന്റെ നന്ദനൻതാൻ
എണ്ണം കലൎന്നുള്ള ബാണങ്ങളേൽക്കയാ-
ലെണ്ണമില്ലാതോളം ഖിന്നനായാൻ
കണ്ണൻതാനന്നേരം ചൊല്ലിനിന്നീടിനാൻ
പുണ്യവാനായുള്ള പാൎത്ഥനോടു
മന്നിലില്ലാരുമെ ദ്രോണരെ തോല്പിപ്പാൻ
വിണ്ണിലും നിൎണ്ണയമുണ്ണുമെ
വൈരിയായുള്ളൊരു സൈന്ധവൻതന്നോടു
നേരെ ജയിക്കേണമെങ്കിലിപ്പോൾ
പോരായ്കയെന്നുമെ ചിന്തിച്ചു നില്ലാതെ
പാരമെഴും ചാപവും ബാണങ്ങളും
പാരാതെ വെച്ചു വണങ്ങിനിന്നീടേണ-
മാൎയ്യനായുള്ളൊരു ദ്രോണർതന്നെ
വസ്തുതയായതു കേട്ടൊരു നേരത്തു
ശക്തനായുള്ള ധനഞ്ജയൻതാൻ
ചേലെഴും ചാപവും ബാണവും വെച്ചുടൻ
ദ്രോണരെ വന്ദിച്ചു നിന്നു ചൊന്നാൻ.
ദുൎഗ്ഗത്തിലന്നൊടു നിൎഗ്ഗമിച്ചീടുവാൻ
മാൎഗ്ഗത്തെ നല്കേണമെന്നിങ്ങിനെ
ഭക്തനായുള്ളൊരു പാണ്ഡവൻതന്നുടെ
ചിത്തവിഷാദത്തെ കേട്ട നേരം
വ്യഗ്രവും കൈവെടിഞ്ഞുഗ്രനായുള്ള നീ
നിൎഗ്ഗമിച്ചാലുമിങ്ങെന്നും ചൊന്നാൻ

ദേശികൻ നൽകിന നൽവഴിതന്നൂടെ
അഗ്രത്തു ചെന്നങ്ങതിൽ പുക്ക പിന്നെ
രക്ഷികളായുള്ള മന്നവവീരരെ
അക്ഷണം കൊന്നങ്ങു വീഴ്ത്തുന്നേരം
കണ്ടുനിന്നീടിന കർണ്ണനും ദ്രൗണിയും
മണ്ടിയണഞ്ഞു പിണങ്ങിനിന്നാർ
അന്യരായുള്ളൊരു മന്നവവീരരും
വന്നെതൃത്തീടിനാരവ്വണ്ണമെ
വേതണ്ഡയൂഥത്തിൽ മേവിനിന്നീടുന്ന
കേസരിവീരൻതാനെന്നപോലെ
വന്നുവന്നീടുന്ന മന്നവവീരരെ
കൊന്നുകൊന്നൊക്കെയൊടുക്കി മേന്മേൽ
വാസവപുത്രനും പാവകമിത്രനും
പാതകവൈരിയും വാതജനും
ഹുങ്കാരം ചെയ്തതു കേട്ടൊരു നേരത്തു
കങ്കനായുള്ള മഹത്തവൻതാൻ
സാത്യകിതന്നെയയച്ചുനിന്നീടിനാൻ
പാർത്ഥനെ ചെന്നു തുണപ്പതിന്നായ്
പാരാതെ പോയൊരു യാദവവീരൻതാൻ
ദ്വാരത്തിൻവാതിൽക്കൽ ചെല്ലുന്നേരം
ഉച്ചമിയന്നുള്ള ചാപവും ബാണവും
വെച്ചു വണങ്ങിയകത്തു പുക്കാൻ
മാറ്റൊലി കൊള്ളുന്ന നാദങ്ങൾ പിന്നെയു-
മേറ്റം വളർന്നങ്ങു കേൾക്കയാലെ
വാതജൻതന്നെയയച്ചുനിന്നീടിനാൻ
യാദവവീരനെയെന്നപോലെ
ജ്യേഷ്ഠനെ വന്ദിച്ചു മാരുതനന്ദനൻ
വാട്ടമകന്നൊരു തേരിലേറി

കോട്ടതൻ ചാരത്തു ചെല്ലുന്ന നേരത്തു
മാട്ടീടം പെയ്യുന്ന മാരിപോലെ
സായകജാലങ്ങളം വന്നതു കണ്ടിട്ടു-
ആയാസം കൂടാതെ വായുപുത്രൻ
ഹസ്തത്തിൽ മേവുന്നൊരസ്ത്രങ്ങളാലവെ
വ്യത്ഥതരമായി വീത്തുവീത്തു
മാതംഗത്താൽ ചെല്ലുന്ന നേരത്തു
വീരനായുള്ളൊരു ദ്രോണർ ചൊന്നാൻ
കോട്ടയിൽ ചെല്ലുവാൻ വാഞ്ഛയുണ്ടെങ്കിലൊ
കേട്ടാലുമെന്നു ഞാൻ ചൊന്നതിപ്പോൾ
തന്നുടെ ശസ്ത്രത്തെയായുധം വെച്ചിട്ടു
മാനവവീരന്മാർ പോയപോലെ
വന്ദിച്ചുപോകേണമെന്നതു കേട്ടിട്ടു
നന്ദിച്ചു ചൊല്ലിനാൻ ഭീമസേനൻ
ആര്യനായുള്ളോരേ! പണ്ടു നമുക്കു നീ
ആയുധവിദ്യകൾ നൽകുന്നേരം
സംഗരത്തിങ്കൽ വണങ്ങിനിന്നീടുവാ-
നെങ്ങളെ ചൊന്നതു കേട്ടില്ല ഞാൻ
ഇങ്ങിനെ ചൊല്ലിയണഞ്ഞുനിന്നവരോടു
തുംഗമായുള്ള രഥത്തെ നേരെ
ആകാശമാർഗ്ഗത്തെറിഞ്ഞുവിട്ടുടനും
വേഗത്തിൽ പോയങ്ങിതു പൂകുവാൻ
പുണ്യങ്ങൾ ചെയ്തുള്ള ജനങ്ങളെല്ലാമെ
വിണ്ണിലകം പുക്ക പുണ്യമററാൽ
എണ്ണമില്ലാതോളം വേഗേന പൂണ്ടിട്ടു
മണ്ണിങ്കൽ വന്നിങ്ങു വീഴുംപോലെ
കററകന്നുള്ള തേർത്തടം ഭൂമിയിൽ
തെററെന്നു വീണു തകർന്നുപോയി.

ഭീമൻ താൻ വന്നതു കേട്ടൊരു നേരത്തു
ഭീമനായുള്ളൊരു സോമദത്തി
പാരാതെ ചെന്നങ്ങെതിർത്തൊരു നേരത്തു
വാരിജനേത്രന്റെ സോദരനാം
മാറ്റാനായുള്ളൊരു ഭൂരിശ്രവന്തന്നോ-
ടേറ്റുനിന്നീടിനാനാശു നേരെ
ധന്യങ്ങളായുള്ള ചാപവും തേരുമ-
ങ്ങന്യോന്യം നേരെ തകർത്തു പിന്നെ
വിക്രമം പൂണ്ടുള്ള വീരന്മാരന്യോന്യം
ഖഡ്ഗവും ചർമ്മവും കയ്യിലേന്തി
ചണ്ഡമായ്‌നിന്നു പൊരുതുന്നൊരു നേരത്തു
നന്ദകുമാരന്റെ സോദരൻതാൻ
ചീർത്തൊരു കോപത്താൽ ദാനവന്തന്നുടെ
ദോസ്ഥലം ഭേദിച്ചു വീഴ്ത്തിനിന്നാൻ
വിഗ്രഹം കാമമൊന്നായ് സംഗരഭൂമിയിൽ
നൽക്കരം ചാലെ പിരിച്ചു നന്നായ്
വിക്രമം കൈവിട്ടു വിഭ്രമിച്ചീടിനാ-
നുഗ്രനായുള്ളൊരു സോമദത്തി
നേരറ്റുനിന്നീടിന മാതംഗനന്ദനൻ
മാറ്റലരായുള്ള നൂറ്റവരെ
ഖണ്ഡിച്ചു നല്ലൊരു പാരണയാക്കിനാൻ
തൊണ്ണൂറും നാലുമൊന്നാണമപ്പോൾ
കണ്ടുനിന്നീടുന്ന സൂര്യതനൂജൻതാ-
നിണ്ടലും പൂണ്ടങ്ങനെതത്ര പിന്നെ
ചേതന മാത്രമായ്‌വീഴ്ത്തിനിന്നീടിനാൻ
വാതജന്തന്നെയബ്ഭൂതലത്തിൽ
മോഹവും കൈവിട്ടു ചെല്ലുന്ന നേരത്തു
മോഹിപ്പിച്ചീടിനാൻ മുന്നേപ്പോലെ

അഞ്ചാറു വട്ടമല്ലങ്ങിനെ ചെയ്തുള്ള
ചെഞ്ചമ്മെ കേരം പതിനേഴുവട്ടം
പുഷ്കരകാമുകനാഴിയിൽ വീഴുവാൻ
തിക്കുന്നു കാലമണഞ്ഞൊരുത്തപ്പോൾ
ദീനനായുള്ളൊരു പാർത്ഥനെക്കണ്ടിട്ടു-
ജ്ഞാനായകപ്പൊരുളാമാദിദേവൻ
ചക്രമെടുത്തു മറച്ചുനിന്നീടിനാ-
നക്രൂരമായുള്ള ഭാനുബിംബം
അസ്തമിച്ചീടിനാനാദിത്യനെന്നിട്ടു
സത്യവാനായ ധനഞ്ജയൻതാൻ
വാളുമെടുത്തങ്ങുരുത്തുനിന്നീടുവാ-
നാളായി നിന്നതു കണ്ടനേരം
ഭേരിയും താഡിപ്പിച്ചാമോദഘോഷങ്ങൾ
പൂരിപ്പിച്ചീടിനാർ കൌരവന്മാർ
ആർത്തനായുള്ളൊരു സൈന്ധവരാജാവു
ചീർത്തൊരു മോദവും പൂണ്ടുവന്നാൻ.
കൌരവന്മാരുടെ മദ്ധ്യത്തിൽ വന്നിട്ടു
വൈരിതൻവേലകൾ പാർക്കുന്നേരം
പാർത്തലം തന്നിലേ പാർത്ഥിവന്മാരിൽ വെ-
ച്ചൂർജ്ജിതമായുള്ളോന്നവൻെറ മോദം
വാരിധിമദ്ധ്യത്തിൽ പൊങ്ങിനിന്നീടുന്ന
വാരിജപുഷ്പംതാനെന്നപോലെ
വൈരിതാനായവനെ ദൂരവെ കണ്ടപ്പോൾ
വാരിജനേത്രനാം വാസുദേവൻ
ഭാസ്കരന്തന്നെ മറച്ചുനിന്നീടുന്ന
ചക്രത്തെച്ചെമ്മെ നീക്കുന്നേരം
ഏണാങ്കചൂഡനെ സേവിച്ച കാലത്തു
ചേണാറു നിന്നു ലഭിച്ച ബാണം

ചാലവെ തൊട്ടുത്തൊടുത്തോരു നേരത്തു
ബാലചന്ദ്രമൌലിതൻകാരുണ്യത്താൽ
സൈന്ധവന്തന്നുടെ കണ്ഠവും കണ്ടിച്ചി-
ട്ടാകാശമാർഗ്ഗമെ കൊണ്ടുപോയി
ഭാനുതൻമണ്ഡലം പാർത്തുനിന്നൊട്ടു
പാനീയം കോരിനിന്നുള്ളനേരം
വേറിട്ടു പോകാതെ വൃദ്ധക്ഷത്രന്തന്റെ
ബാഹുക്കൾ രണ്ടിലും ചേർത്തു പിന്നെ
ബാണങ്ങൾ ചെഞ്ചെമ്മെയെന്നങ്ക ചൂഡൻതൻ
ചേണാറ തൂണിയിൽ ചെന്നു പൂക
ഉഷ്ണമായുള്ളൊരു കൈകളതെന്നിട്ടു
തെറ്റി നിലത്തു വന്നിട്ടനേരം
ശ്രേഷ്ഠനായുള്ളവന്തന്നുടെ മൂർത്തിയും
പൊട്ടി മരിച്ചു നിലത്തു വീണാൻ
എന്നുടെ സൂനുതൻകണ്ഠത്തെ കണ്ടിച്ചു
മന്നിൽ വീഴ്ത്തീടുന്ന മന്നവൻതാൻ
പിന്നെയങ്ങാരാതെ മൂർത്തി പിളർന്നട-
ന്നന്നിലം തന്നിലെ ചാകയെന്ന
സൂനുവെ രക്ഷിപ്പാൻ ചൊല്ലിയ വാചകം
ഹാനിയായ്വന്നതു തനിക്കുതന്നെ
ഉഗ്രന്മാരായുള്ള കൌരവന്മാരെല്ലാം
വിഗ്രഹം കൈവിട്ടു വ്യഗ്രന്മാരായ്
സന്താപം പോന്നങ്ങു കൈകനില പൂകുമ്പോ-
ളസ്തമിച്ചീടിനാനാദിത്യനും
സൈന്ധവന്തന്നുടെ വേലകൾ ചിന്തിച്ചു
സന്താപം പൂണ്ടുള്ള മന്നവൻ താൻ
ബന്ധുവായുള്ളോരു ദേശികന്തന്നോട-
ങ്ങന്തികെ ചെന്നു പറഞ്ഞാനപ്പോൾ

സൂചികവ്യൂഹവും പത്മവ്യൂഹത്താലും
കൌശലത്തോടെ നീ തീർത്തീടിപ്പോൾ
കേശവൻതന്നുടെ കൌശലം ഹേതുവായ്
നാശമായ്വന്നു നമുക്കതെന്നെ
ഖിന്നനായ്വന്നവൻ ചൊന്നതു കേട്ടിട്ടു
പിന്നെയങ്ങൊട്ടു കുംഭജൻതാൻ
രാത്രിയുദ്ധത്തിന്നു കോപ്പുകളോരോന്നെ
വെച്ചുനിന്നീടിനാനോരോ ദിക്കിൽ
വാരിധിപോലൊത്ത സേനകൾ ചൂഴവേ
പോരിന്നു മന്നവൻ നിന്ന നേരം
അംഭോജസംഭവൻതന്നുടെ ചൊല്ലാലെ
വമ്പനായുള്ള ഘടോൽക്കചൻതാൻ
കൊണ്ടൽനേർവർണ്ണനെ *തുറ്റിനിന്നീടുവാൻ
പണ്ടു തൃണാവർത്തനെന്നപോലെ.
കാറാറതിലുന്നു †ചൊലിച്ചുനിന്നീടിനാ–
നേറാം വലുതുള്ള ദീപമെല്ലാം
ദേഹങ്ങളന്യോന്യം കാണരുതായ്കയാൽ
ദ്രോഹികളായൊരു കൌരവന്മാർ
ഭീമനിന്നിന്നതു പാർത്ഥനിന്നിന്നതു
ഭൂമിപൻതാനിവനെന്നും ചൊല്ലി
തങ്ങളിൽതന്നെ പിണങ്ങിനിന്നീടിനാർ
തിങ്ങിനിന്നീടുന്ന കോപത്താലെ
ധൃഷ്ടനായുള്ളൊരു സൂര്യതനുജൻതാൻ
പെട്ടെന്നു വന്നിലങ്ങെത്തുന്നു മേന്മേൽ
പന്നഗതുല്യമാം ബാണങ്ങൾ ചെറ്റുചെ–
റ്റിന്നതരായുള്ള രാക്ഷസരെ

---

* പാപ്പിക്കാൻ.

† കെട്ടതു.

കൊന്നുകൊന്നാകെ നിരത്തിത്തുടങ്ങിനാൻ
കുന്നുകൾപോലെയപ്പോർക്കളത്തിൽ
വീരനായുള്ളൊരു വായുതനൂജൻതാൻ
ഘോരമായുള്ളൊരു നൽപരിഘം
തിണ്ണമെറിഞ്ഞങ്ങു കർണ്ണനെത്തന്നെയും
മന്നിടംതന്നിലെ വീഴ്ത്തി നേരെ
മററുള്ള സേനാസമൂഹത്തിൽ പുക്കട—
നററമില്ലാതോളം കൊല്ലുന്നേരം
ചേതനമാത്രമാസ്സീനംകിടന്നൊരു
സൂര്യതനൂജനന്നു നേരെ
വൃത്രാരിയമ്പോടു നൽകിനിന്നീടിന
ശക്തിയെടുത്തങ്ങെറിഞ്ഞു നേരം
വക്ഷസ്ഥലത്തിങ്കലേററു മാനവൻ
പക്ഷമററീടിന ശൈലംപോലെ
ക്ഷിതിതന്നിൽ പതിച്ചുതന്നുള്ളിലൊ—
രക്ഷൌഹിണീബലം വീണൊടുങ്ങി
ഭേരിയും താഡിച്ചു കൌരവന്മാരെല്ലാം
പാരാതെ പുക്കിനാർ കൈനിലയിൽ.



# അദ്ധ്യായം ൪൦

---

ഭാരതയുദ്ധം.

കാലത്തുണൎന്നുടൻ കൎമ്മങ്ങളെല്ലാമെ
ചാലക്കഴിച്ചു തെളിഞ്ഞു നന്നായ്
പാരററിന്നുള്ളൊരായുധജാലങ്ങൾ
പൂരിച്ചുനിന്നുള്ള തേരിലേറി
പാരാതെ കൈബലം പൂണ്ടൊരു ദേശിക-
നററമില്ലാതോളം സേനയുമായ്
സത്വരം ചെന്നു വിളിച്ചതു കേട്ടിട്ടു
യുദ്ധസന്നദ്ധരാകുന്ന നേരെ
അസ്ത്രങ്ങൾക്കൊണ്ടഭിവാദ്യവും ചെയ്തിട്ടു
ഭക്തനായുള്ളൊരു പാൎത്ഥൻ ചൊന്നാൻ
കൌരവന്മാരുടെ പക്ഷത്തിൽനിന്നിട്ടു
സൂരിയായുള്ള നീയിങ്ങനെതാൻ
എന്നോടു വന്നു പിണങ്ങിനിന്നീടുമെ-
ന്നെന്നുമെ ചിന്തിച്ചേനല്ല ചൊല്ലാം
ഗംഭീരം പൂണ്ടുള്ള വാൎത്തകളിങ്ങിനെ
ജംഭാരിനന്ദനൻ ചൊന്ന നേരം
ചിന്തിച്ചുകണ്ടു പറഞ്ഞുനിന്നീടിനാൻ
സന്തുഷ്ടനായുള്ള ദേശികൻതാൻ
ഭോജനം തന്ന ജനങ്ങളെ ചെഞ്ചമെ
ആജിയിൽനിന്നങ്ങൊഴിച്ചുപോയാൽ
സൽഗതി കൈവിട്ടു ദുൎഗ്ഗതിപൂണ്ടങ്ങു
നില്ക്കുമാറാസ്ഥതമായുഗാന്തം

അഗ്രജനാകിലുമല്പൻതാനാകിലും
സൽഗുരുവാകിലും വ്യഗ്രമറ്റു
വിഗ്രഹത്തിന്നു വിളിച്ചുനിന്നീടുമ്പോൾ
നിർഗ്ഗമിക്കുന്നതു യോഗ്യമത്രെ
മന്നവവീരന്മാർക്കെന്നതു കാരണ—
മെന്നോടു വന്നിങ്ങെതിർത്താലും നീ
ദോഷമില്ലെന്നുമേയെന്നതു കേട്ടിട്ടു
തോഷമെത്തപ്പൂണ്ടുള്ള പാണ്ഡവൻതാൻ
മുന്നൽ നിന്നീടുന്ന ദേശികന്തന്നോട—
ങ്ങൊന്നിനൊന്നേറം പിണങ്ങിനിന്നാൻ
ശത്രുവായുള്ളൊരു പാഞ്ചാലഭൂപതി
പുത്രവും താനകന്നുള്ള മേന്മേൽ
ബാണങ്ങളെല്ലെയ്തു ദ്രോണന്തന്നെയും
ക്ഷീണനാക്കീടിനാനേറമേറ്റം
ധീരനായുള്ളൊരു ദ്രോണർതാൻ കോപിച്ചു
ഭൈരവമായുള്ള സായകത്താൽ
വൈരിയായുള്ളൊരു പാഞ്ചാലന്തന്നെയും
വീരനായുള്ളൊരു മത്സ്യനെയും
അന്തകമന്ദിരം പൂകിച്ചു ചെഞ്ചമെ
കുന്തീതനൂജനെ നോക്കി നോക്കി
തള്ളിവന്നൊന്നു കണ്ടൊരു നേരത്തു
വല്ലഭം പൂണ്ടുള്ള മല്ലവൈരി
കിങ്കരനായുള്ളൊരു വങ്കനെ കൂടാതെ
ചെഞ്ചമെ നിന്നിവൻതന്നെ വെല്വാൻ
പാവകനേറ്റവും ചിന്തിച്ചാലെത്തുമെ
ആവതല്ലെന്നു തന്നുള്ളിൽ നണ്ണി
വീരനായുള്ളൊരു ദ്രോണിയെത്തന്നെയു—
മാതരെ കാണാതെയാക്കി നന്നായ്

അന്തകസൂനുതൻ ചാരത്തു ചെന്നിട്ടു
മന്ത്രിച്ചുചൊല്ലിനാനന്നു മെല്ലെ
സൂനുതൻനാശത്തെ കേട്ടുനിന്നീടുകിൽ
മാനിയായുള്ളൊരു ദ്രോണരപ്പോൾ
ബാണവും ചാപവും കൈവിട്ടു ചെമ്മെ
പ്രാണപരിത്യാഗം ചെയ്യുമല്ലൊ
നിന്നുടെ സൂനു മരിച്ചതെന്നിങ്ങിനെ
അന്യരായുള്ളവർ ചെന്നു ചൊന്നാൻ
മിത്ഥ്യയെന്നോർത്തുപോമെന്നതു കാരണം
സത്യവാനായുള്ള ധർമ്മജ! നീ
വണ്ണം തിരണ്ടുള്ളൊരാനയെച്ചെമ്മെ
മണ്ണുകൊണ്ടൻപോടു തീർത്തു പിന്നെ
നിശ്ചലമായുള്ള സത്യത്തെ രക്ഷിപ്പാൻ
അശ്വത്ഥാമാവെന്നു പേരുമിട്ടു
ദ്രോണിതൻനാശത്തെ നിശ്ചയിച്ചീടുവാൻ
ദ്രോണർതാൻ വന്നിങ്ങു ചോദിക്കുമ്പോൾ
പിച്ചയാശ്ശ്വസിനോരാനയെ രമിച്ചു
നിശ്ചയമെന്നു നീ ചൊല്ലവേണം
എന്നതു കേട്ടോരു ധർമ്മജന്മാവുതാൻ
പന്നഗശായിയെ നോക്കിച്ചൊന്നാൻ
കള്ളനാമത്തെ മുന്നിട്ടു ദ്രോണിതൻ
വഞ്ചന ചൊല്ലുവനെന്നിങ്ങിനെ
എന്നതു കേട്ടോരു കാർമ്മുകിൽവർണ്ണൻതാൻ
തന്നിലെ പുഞ്ചിരി പൂണ്ടു ചൊന്നാൻ
ആനതൻനാമത്തെ പിന്നിട്ടു ചെമ്മെ
ധാനി ചൊല്ലീടേണമെന്നിങ്ങിനെ
അല്ലായ്കിലിന്നു ജയിച്ചുകൊണ്ടീടാമോ-
ന്നല്ല നമുക്കതു തേറിനാലും

പാലാഴിവർണ്ണൻതാൻ ചൊന്നതു കേട്ടിട്ടു
ചാലെ വഴങ്ങിനാൻ മാഴ്കി മാഴ്കി
അച്യുതൻതന്നുടെ ചൊല്ലാലെ ചെന്നങ്ങു
നിശ്ചയമെന്നുള്ളിൽ തോന്നുംവണ്ണം
അശ്വത്ഥാമാവു മരിച്ചുതെന്നിങ്ങിനെ
ഉച്ചത്തിൽ ചൊല്ലിനാൻ ഭീമസേനൻ
ധൂർത്തനായുള്ളവൻ ചൊല്ലിനിന്നീടിന
വാർത്തയെ നിശ്ചയിച്ചീടുവാനായ്
സന്താപം പൂണ്ടുള്ള കുംഭജനോടിവന്ന-
ന്തകനന്ദനെക്കണ്ടു ചൊന്നാൻ
എന്മകൻതന്നുടെ നാശത്തെക്കേട്ടതി-
നുണ്മയോ? ചൊല്ലുക ധർമ്മജ! നീ
സൽഗുരുവിങ്ങിനെ ചോദിച്ച നേരത്തു
സദ്ഗതി പൂണ്ടുള്ള മന്നവൻതാൻ
ഹാനിയുണ്ടായ്‌വന്നിതശ്വത്ഥാമാവെന്നോ-
രാന താനെന്നതു ചൊല്ലുന്നേരം
വങ്കരിനാശത്തെക്കേളാതെ കണ്ടിട്ടു
ശംഖു വിളിച്ചാനക്കൃഷ്ണനപ്പോൾ
ആനായർകോനുടെ കംബുതൻനാദംകൊ-
ണ്ടാനതൻനാശത്തെ കേളായ്കയാൽ
ഖിന്നനായ്‌നിന്നങ്ങു തന്നിലേ നണ്ണിനാ-
നെന്നുടെ ചാകാത നന്ദനൻതാൻ
മൃത്യുവെ പ്രാപിച്ചാനെന്നല്ലോയിന്നിപ്പോൾ
സത്യവാനായിവൻ ചൊന്നതെന്നാൽ
നാനാഗുണങ്ങളിണങ്ങിനിന്നീടുമി-
സ്സൂനുവിലെങ്ങുമേയില്ലതാനും
ആരാതു കാണേണമിന്നിവൻതന്നെ ഞാൻ
പാരാതെയിന്നിപ്പോഴെന്നു നണ്ണി

യോഗത്തെക്കൊണ്ടുതൻദേഹത്തെപ്പാലിച്ചു
വേഗത്തിൽ പോയങ്ങു നോക്കുന്നേരം
അച്ഛനെക്കൊന്നവൻതാനിവനെന്നെല്ലാ-
മോർച്ചൂട പൂണ്ടൊരു ധൃഷ്ടദ്യുമ്നൻ
നിശ്ചലമായിട്ടു കണ്ടൊരു ദേഹത്തെ
തച്ചുതകർത്തു നുറുക്കിവെച്ചാൻ
പുത്രനെയിന്നുമെ കാണായ കാരണം
സത്യമല്ലെന്നു തന്നുള്ളിൽ നണ്ണി
വഞ്ചന ചൊല്ലിന ധർമ്മതനൂജനെ
ചഞ്ചലമേ കൊല്ലേണമെന്നിങ്ങിനെ
ഗർവ്വും പൂണ്ടങ്ങു നോക്കുന്ന നേരത്തു
സർവ്വതുല്യമായുള്ളൊരു ദേഹം
ഭിന്നമായുള്ളൊരു കായത്തെപ്പിന്നെയ-
ങ്ങൊന്നിച്ചു കൂട്ടുവാനോർക്കുന്നേരം
ശുദ്ധനായുള്ള ഭരദ്വാജമാമുനി
പാരിടംതന്നിലിറങ്ങി മെല്ലെ
മാനിയായുള്ളൊരു സൂനുവും താനുമായ്
വാനിടംതന്നിലകത്തു പുക്കാർ
കോപിച്ചു പിന്നെയങ്ങശ്വത്ഥാമാവുതാൻ
ദീപിച്ചു മേവുന്നൊരാഗ്നേയാസ്ത്രം
തൽക്ഷണമൊന്നു പ്രയോഗിച്ചു നേരത്താ-
രക്ഷൗഹിണീബലം ഭസ്മമായി
കന്മഷവൈരിതൻചൊല്ലാലെയർജ്ജുനൻ
ബ്രഹ്മാസ്ത്രംകൊണ്ടു തടുത്താനതും
കോപിച്ചു വന്നൊരു ദ്രൗണി വീണീടിനാൻ
വേർ മുറിഞ്ഞീടിന മരംപോലെ
വെളിയൻതന്നുടെ വേദന കണ്ടിട്ടു
വേദന പൂണ്ടുതാനെന്നപോലെ

മേദിനീതന്റെ വിളക്കായിട്ടുള്ളോരു
ആദിത്യനാഴിയിൽ വീണിതപ്പോൾ
സന്താപം പൂണ്ടുള്ള കൌരവൻതന്നോടു
ബന്ധുക്കൾ ചെന്നു പറഞ്ഞുതേററി
സേനകൾക്കെല്ലാമെ നായകനായ്‌നിന്നി
മാനിയായുള്ളോരു കർണ്ണൻതന്നെ
പിന്നെയങ്ങെല്ലാരും ചിന്തതൈകൈവിട്ടു
തന്നുടെ തന്നുടെ കൈനിലത്തിൽ
വൈരികളോടു ജയിച്ചുകൊണ്ടീടുവാ-
നാസ്ഥവിചാരങ്ങളാണ്ടിതന്നാർ.



# അദ്ധ്യായം ൪൫

ഭാരതയുദ്ധം

മംഗലകാന്തി കലൎന്നു നിന്നീടുന്നോ-
രംഗപുരാധിപനാദരവിൽ
സംഗിയായുള്ളവൻതന്നുടെ ചൊല്ലാലെ
സംഗരത്തിന്നു പുറപ്പെട്ടപ്പോൾ
ഉത്തമരായുള്ള വേദിയരെല്ലാൎക്കും
നിത്യവും പണ്ടു കൊടുക്കുംവണ്ണം
ഉത്തമദാനവും ചെയ്തിട്ടവരോടു
സ്വസ്തിയും ചൊല്ലിച്ചു ഭക്തിയോടെ
ഭാൎഗ്ഗവരാമനെ വന്ദിച്ചു ചെമ്മെ
ഭൎഗ്ഗപാദാംബുജമുള്ളിൽ നണ്ണി
ചാരുവായുള്ളൊരു ചാപത്തെ വന്ദിച്ചു
ചാലെയെടുത്തു കുലച്ചു മെല്ലെ
വില്ലാഴി തൂൎത്തങ്ങു *വെച്ചുരകിട്ടു-
ന്നക്ഷണം ചെന്നങ്ങു തേരിലേറി
സൂതനായുള്ളൊരു ശല്യരെത്തന്നെയു-
മാദരവോടു വിളിച്ചിതന്നി
അററമില്ലാതോളമായുധജാലവും
തേരൊറെറന്നു കൊണ്ടു നിറച്ചു മേന്മേൽ
ബാണങ്ങൾ നല്ലവ ചാലെത്തിരിഞ്ഞുടൻ
ചേണുററ പൂണിയിൽ ചേൎത്തു നന്നായ്
സന്നാഹഭേരികൾ താഡിപ്പിച്ചീടിനാൻ
മന്നിടമൊക്കെക്കലങ്ങുംവണ്ണം

* വെള്ളക്കുരട്.

ശംഖുതന്നാദത്തെക്കേട്ടുകേട്ടമ്പിനോ-
ടങ്കരിച്ചീടിനാൻ ദാനവപ്പോരാൾ
സന്നദ്ധരായുള്ള മന്നവരെല്ലാരും
തന്നുടെ തന്നുടെ തേരിലേറി
ധന്യനായുള്ളവൻതന്നുടെ ചാരത്തു
വന്നുനിറഞ്ഞിതു വാരിപോലെ
വന്നുനിന്നീടുന്ന സേവകന്മാരോടു
ചെന്നു പൊരുന്ന പ്രകാരമെല്ലാം
ചിന്തിച്ചു കല്പിച്ചു സംഗരം കൊള്ളുവാൻ
സന്തുഷ്ടരായി മുതിർന്നുനിന്നാർ
വീര്യനായുള്ളോരു സൂര്യജൻതന്നുടെ
ഭേരിതന്നാദത്തെക്കേട്ടു നേരം
മാനിയായുള്ളോരു വാനരകേതുതാൻ
സേനകളോടു കലർന്നു നന്നായ്
പാരാതെ ചെന്നങ്ങെതിർത്തു നിന്നീടിനാൻ
വാരണം കണ്ടുള്ള സിംഹംപോലെ
വല്ലഭമേററവും പൂണ്ടുനിന്നീടുന്ന
ശല്യരും മല്ലവിലോചനനും
അരചങ്ങൾതന്നുടെയാനനം പൂകിന
രശ്മികൾ ചാലെ മുഴുകി നേരെ
ചാരത്തുകൊണ്ടങ്ങണയ്ക്കയുമെത്രയും
ദൂരത്തുകൊണ്ടിങ്ങു പോരികയും
പാരററ കാന്തി കലർന്നുനിന്നീടിന
സൂര്യനും സോമനുമെന്നപോലെ
പാരാതെ ചെന്നങ്ങു മുട്ടുന്ന നേരത്തു
വേർപ്പിട്ടുകൊണ്ടിങ്ങു പോരികയും
സാരഥിമാരുടെ കൌശലവിദ്യക-
ളോരോന്നേ കാട്ടിനാരെന്നേ വേണ്ടു

വീരതയെത്രയും പൂണ്ടുനിന്നേററവും
വീൎയ്യവാനായുള്ള സൂൎയ്യജനും
വൈരികളായ ജനങ്ങൾക്കു മാരണ-
ഭൈരവനായ ധനഞ്ജയനും
ഗാരുഡം പാവകം പന്നഗം പാരെഴും
വാരുണം പാരെഴും ബാലചന്ദ്രം
നൈരൃതം വാസവം മാധവം ഭാസ്കരം
പാൎവ്വതം ഭൈരവം വീരഭദ്രം
എന്നിവ മുമ്പായുള്ളായുധജാലങ്ങ-
ളൊന്നൊന്നേ ചാലതൊടുത്തു മേന്മേൽ
ആയാസം കൂടാതെ പെയ്തുതുടങ്ങിനാർ
വായു തകൎത്തുള്ള മേഘംപോലെ
ശക്തനായുള്ളൊരു പാവകൻതന്നെയ-
ങ്ങസ്ത്രങ്ങൾകൊണ്ടു തകൎത്തു നന്നായ്
വാരിധിനേരൊത്ത സേനകൾമദ്ധ്യത്തിൽ
പാരാതെ ചെന്നങ്ങു സൂൎയ്യപുത്രൻ
എണ്ണമില്ലാതോളം മന്നവവീരരെ
വിണ്ണകംതന്നിലങ്ങാക്കിനിന്നാൻ
സൂതജൻ പാലിച്ച സേനകൾക്കൊന്നൊരു
ബാധയുണ്ടായില്ല വാസവിയാൽ
വരകാന്തി പൂണ്ടുള്ള കങ്കങ്ങൾ ചെഞ്ചെമ്മെ
കങ്കാളഖണ്ഡമെടുത്തപോലെ
അന്തിച്ചുവപ്പു നിരന്നിതു ചെഞ്ചെമ്മെ
അംബരംതന്നിലെങ്ങെങ്ങുമേതാൻ
വമ്പനായുള്ളൊരു കൎണ്ണനെ ചെഞ്ചെമ്മെ
സംഭാവിച്ചമ്പോടു കൌരവൻതാൻ
ഭേരിയും താഡിച്ചു പാരാതെ പോയങ്ങു
പാരാളും കൈനില പുക്കിതന്നാർ.

———*———

# അദ്ധ്യായം ൪൨

---

## ഭാരതയുദ്ധം.

കോമളനായൊരു ഭാനുതാനൻപോടു
വ്യോമത്തിൽ വന്നു വിളങ്ങിനിന്നാൻ
സൂനുതൻസംഗരം കാണ്മതിന്നായിട്ടു-
ങ്ങാനന്ദം പൂണ്ടുതാനെന്നപോലെ
അംഭോജസംഭവൻ മുമ്പായുള്ളവരും
രംഭ തുടങ്ങിന നാരിമാരും
അംബരംതന്നിൽ നിറഞ്ഞുതുടങ്ങിനാർ
തുംബുരുനാരദന്മാരുമെല്ലാം
ധന്യനായുള്ളോരു കർണ്ണനും പാർത്ഥനും
സന്നദ്ധരായിട്ടു മുന്നേപ്പോലെ
ആഹവം കോലുവാൻ പാരാതെ വന്നിട്ടു
സിംഹനാദമിട്ടു നിന്ന നേരം
വാരിധി നേരൊത്ത സേനകൾ തങ്ങളിൽ
പാരമണഞ്ഞു പിണഞ്ഞുനിന്നു
വീരനായുള്ളോരു മാരുതനന്ദനൻ
കൌരവവീരനെ നോക്കിയപ്പോൾ
രാഘവൻതന്നുടെ സോദരവീരനും
രാവണിതാനും പണ്ടെന്നപോലെ
സൂര്യതനൂജനും പാർത്ഥനും തങ്ങളിൽ
നേരെയെതിർത്തു പൊരുന്നനേരം

ചീർത്തോരു കോപത്താൽ കന്യകാനന്ദനൻ
കൂർത്തുമൂർത്തീടുന്ന ബാണങ്ങളാൽ
പാർത്ഥനെ വീഴ്ത്തിയങ്ങാതുരനാക്കീടിനാൻ
പാർത്ഥിവവീരനെ നോക്കിനോക്കി
വമ്പനായുള്ള പതംഗജൻ കോപിച്ചി-
ട്ടമ്പും തൊടുത്തങ്ങു ചെല്ലുന്നേരം
നൂതനമായുള്ള ബാണങ്ങളേല്പിച്ചു
വാർത്തളം ചാപവും തേർത്തടവും
ഭൂതലം തന്നിലെ വീഴ്ത്തിനിന്നീടിനാൻ
സൂതനെത്തന്നെയും ഭൂപതിതാൻ
താപവും കൈവിട്ടു ചാപവും തേരുമായ്
കോപിച്ചുവന്നോരു സൂര്യപുത്രൻ
ഭൂപതിതന്നുടെ ചാപരഥങ്ങളെ
ഭൂതലംതന്നിൽ തകർത്തുവീഴ്ത്തി
മണ്ടിയണഞ്ഞവൻ തന്നെയും ചെയ്യുമ്മേ
കണ്ഠഗതപ്രാണനാക്കി പിന്നെ
മാതാവോടോതിന സത്യത്തെ ചിന്തിച്ചു
ചേതന പോകാതെ പോയ നേരം
രക്ഷികളായുള്ള മന്നവർ കൊണ്ടുപോ-
യക്ഷണം പൂകിനാർ കൈകനിലയിൽ
ശാന്തനായുള്ളോരു മന്നവവീരനെ
കാന്തവിലോചനൻ കാരുണ്യത്താൽ
കേവലം ചെന്നു തലോടുന്ന നേരത്തു
നോവും വ്രണങ്ങളും പോയ്മറഞ്ഞു
ആർത്തിയകന്നുള്ള ധർമ്മതനൂജൻതാൻ
പാർത്ഥനെ നോക്കിപ്പറഞ്ഞാനപ്പോൾ
ധൂർത്തനായുള്ളോരു സൂര്യതനൂജൻതാൻ
കൂർത്തുമൂർത്തീടുന്ന ബാണങ്ങളാൽ

പെറ്റപെറ്റനാളിലാർത്തി പെറ്റീടുമ്പോൾ
പോർത്തലം കൈവെടിഞ്ഞെന്തങ്ങിരുന്നു
ഗാണ്ഡീവമുണ്ടെനിക്കെന്നുള്ളതാരോടും
പാണ്ഡിത്യമിന്നിനിച്ചൊല്ലവേണ്ട
പാരാതെ കൊണ്ടുപോയഗ്നിയിലാക്കുക
വീരത കൈവിട്ട ചാപമെന്നാൽ
ചാപത്തെ നിന്ദിച്ചു ചൊന്നതു കേട്ടിട്ടു
കോപിച്ചു ചൊല്ലിനാനർജ്ജുനൻതാൻ
എന്നുടെ ചാപത്തെ നിന്ദിച്ച ലോകരെ-
ക്കൊന്നുവീഴ്ത്തീടുവനല്ലയായ്കിൽ
പാരാതെയവനെ ഞാൻ കൊല്ലേണമെന്നുണ്ടു
ഘോരമായുള്ള പ്രതിജ്ഞയെന്നാൽ
അഗ്രജന്തന്നെ വധിക്കയില്ലെന്നു ഞാൻ
നിഗ്രഹിച്ചീടുവനെന്നും ചൊല്ലി
ഖഡ്ഗവും വാങ്ങി മുതിർന്നോരു നേരത്തു
പുഷ്കരലോചനനർജ്ജുനൻതാൻ
പാണിയിൽ മേവുന്ന ഹേതിയെക്കൈക്കൊണ്ടു
ചേണാറും നിന്നു പറഞ്ഞുതേററി
ക്ഷിതിപാലനെപ്പാലിച്ചുകൊള്ളുവാൻ
വാതജൻതന്നെ വരുത്തി നേരെ
ദുഷ്ടനായുള്ളോരു സൂര്യതനൂജനെ
നഷ്ടമാക്കീടേണമെന്നും ചൊല്ലി
പാതകവൈരിയും വാസവപുത്രനും
വാതതനൂജനെ നോക്കിപ്പോയാർ
ഇഷ്ടനായുള്ളോരു മാരുതനന്ദനൻ
ഇഷ്ടയായുള്ളോരു ജായതന്നെ
കെട്ടിയിഴച്ചോരു കൗരവവീരനെ
പെട്ടെന്നു ചെന്നങ്ങണഞ്ഞു മേന്മേൽ

ആഹനിച്ചീടിനാനാനയെച്ചണ്ഡമെ
സിംഹംതാൻ ബാഹുകൊണ്ടെന്നപോലെ
കെട്ടിച്ചു വന്നോരു ബാലിസുഗ്രീവന്മാർ
വട്ടത്തിൽ മുട്ടിപ്പൊരുതന്നപോലെ
പാരമണഞ്ഞു പൊരുതന്നോരു നേരത്തു
വീരത കൈവിട്ടു കൌരവൻതാൻ
പക്ഷീന്ദ്രൻതന്നുടെ ചാരത്തു പൂകിന
തക്ഷകപൈതൽതാനെന്നപോലെ
ഭീതനായേറ്റുമെ വല്ലാതെ കണ്ടപ്പോൾ
സൂതജന്തന്നെ വിളിച്ചു ചൊന്നാൻ.
പുംസനെന്നാകിൽ നീയിന്നിവൻ തന്നുടെ
വേദന പോക്കുകയെന്നിങ്ങിനെ
നാണം കെട്ടെത്തൊരു കൌരവവീരൻതാൻ
ക്ഷീണനായ്ത്തീണതു കേട്ട നേരം
നേററുനിന്നീടിന ദ്രൌപദീദേവിതാൻ
മാററാനായുള്ള വൻമാറിടത്തിൽ
പാരാതെ ചെന്നു ചവിട്ടിനിന്നവൊടു
പാരം ചിരിച്ചു പറഞ്ഞാളപ്പോൾ
ചേലതൻ വസ്ത്ര ന്നീക്കിനിന്നീടുവാൻ
ചാലെ *മറിഞ്ഞതിനെന്തെടാ! നീ
കല്ലിലും മുള്ളിലും ഭൂതലം തന്നിലും
മെല്ലെ നടന്നു ഉഴയ്ക്കുന്നേരം
എന്നുടെ വേദന ഇങ്ങിനെയെന്നതു
നിന്നുടെയുള്ളിലറിഞ്ഞായോ? ചൊൽ
ദുഷ്ടമായുള്ളോരു വാൎത്തകളിങ്ങിനെ
ഹൃഷ്ടയായ് നിന്നവളോതുന്നേരം

* ഉപദ്രവിച്ചതു്.

പാരിൽ വീണീടിന കൌരവവീരനെ
കീറിനിന്നീടിനാൻ മാരുതിതാൻ
പാരം ചൊരിഞ്ഞുള്ള ശോണിതമെല്ലാമെ
കോരിക്കുടിച്ചു മദിച്ചു നന്നായ്
നീണ്ടുനിന്നീടിന വങ്കടൽമലയാൽ
പൂണ്ടുനിന്നീടിന ദ്രൌപദിതാൻ
ഭിന്നങ്ങളെല്ലാമെയന്തരം കൂടാതെ
പന്തിയിലൊപ്പാതെ കയ്യിലാക്കി
പണ്ടിവൻ ചെന്നങ്ങിഴച്ചതിൽ പിന്നെയും
വണ്ടാർപൂങ്കുഴലാളാം ദീക്ഷിതയായ്
രാപ്പകൽ കെട്ടാത വാർകുന്തലന്നേരം
വാരുറ്റ വാർന്നു കെട്ടിനിന്നാൾ.
കണ്ടുനിന്നീടിന മാലോകരെല്ലാരും
കൊണ്ടാടിക്കൊണ്ടു പറഞ്ഞാരപ്പോൾ
മാപാപിമാരായ കൌരവന്മാരുടെ
മാരണദേവതതാനിതെന്നും
വീരന്മാരായുള്ള പാണ്ഡവന്മാരുടെ
വീര്യലക്ഷ്മിയിവളായതെന്നും
സ്നാനവും ചെയ്തുപോയ് കുന്തിതൻ ചാരത്തു
മാനേലുംകണ്ണി വിളങ്ങിനിന്നാൾ
കൌരവവീരന്റെ വേദന കണ്ടിട്ടു
വീരനായുള്ളൊരു സൂര്യപുത്രൻ
മാരുതിതന്നോടെതിർത്തു കണ്ടിട്ടു
പാരാതെ പാണ്ഡവമധ്യമൻതാൻ
സൂര്യതനൂജന്റെ സൂനുവെയമ്പോടു
സൂര്യതനൂജനു നൽകിനിന്നാൻ
സൂനു മരിച്ചതു കണ്ടൊരു നേരത്തു
മാനിയായുള്ളോരു സൂര്യപുത്രൻ

മുന്നിൽ നിന്നീടിന ഭീമനെക്കൈവിട്ടു
വന്നെത്തീടിനാൻ വായുവേഗാൽ
കല്പിത പൂണ്ടുള്ള വില്ലാളിവീരരിൽ
ചൊല്ലാർന്ന തുല്യപരാക്രമന്മാർ
അമ്പുകൾകൊണ്ടു കളിച്ചുതുടങ്ങിനാർ
ശല്യരും കൃഷ്ണനുമെന്നപോലെ
വമ്പനായുള്ളോരു സൂര്യതനൂജൻതാൻ
ജംഭാരിപുത്രനെ നോക്കി നോക്കി
കേടകന്നീടിന ബാണങ്ങൾകൊണ്ടങ്ങു
മൂടിത്തുടങ്ങിനാൻ പാടുപാടെ
അശ്വങ്ങൾതന്നെയും തേർത്തടംതന്നെയും
ഉല്പമാണ്ടീടിന കേതുവേയും
ആനകളാദിയാശ്വവിനിന്നീടിന
സേനകൾതന്നെയുമംബരവും
കൈ മറച്ചു ചമച്ചുതുടങ്ങിനാൻ
തക്ഷകതുല്യമാം ബാണങ്ങളാൽ
ചെന്നെത്തീടിന സേനകളെല്ലാമെ
വഹ്നിയിൽ വീണുള്ളോരെന്നപോലെ
പാവകന്മുമ്പായ സായകജാലയിൽ
കേവലം വീണു മുടിഞ്ഞുകൂടി
നേരറ്റു മേവുന്ന സൂര്യതനൂജൻതാൻ
പാരറ്റ ബാണങ്ങളേല്ക്കയാലെ
പ്രാണനകന്നുള്ള ഭൂതലംതന്നിലെ
വീണുനിന്നീടിന സേനകൾതൻ-
ദേഹങ്ങൾതന്നിൽവെച്ചുൽഗമിച്ചീടിന
ലോഹിതമായുള്ള വൻനദിയിൽ
പാരാതെ ചെന്നങ്ങിറങ്ങിനിന്നവരോടു
കോരിക്കുടിച്ചു മദിച്ചു മേന്മേൽ

വായും പിളൎന്നു നടന്നുതുടങ്ങീതു
പേയും കണങ്കളും ക്രൂരികളും
ഊരുക്കൾ ജാനുക്കൾ ജംഘകളെന്നുള്ള
സാരംഗജാലങ്ങൾ നീളനീള
പൊങ്ങി മറിഞ്ഞു നീകന്നുതുടങ്ങീതു
എങ്ങുമെയങ്ങതിൽ തിങ്ങി വിങ്ങി
കേശങ്ങളായുള്ള ശൈവലജാലവും
കോദണ്ഡയൂഥമാം വീചികളും
ഖൾഗങ്ങളായുള്ള ബുൽബുദക്കൂട്ടവും
മുൽഗ്ഗരവൎഗ്ഗമാം പാമ്പുകളും
ചേതനയോടു പിരിഞ്ഞു നിന്നീടുന്ന
വേതണ്ഡയൂഥമാം പാറകളും
പാൎത്ഥിവന്മാരുടെ മൂൎത്തിതന്നൂടുകൾ
തീൎന്നുനിന്നീടുന്ന കച്ഛപങ്ങൾ
ഖണ്ഡിച്ചുവീണുള്ള കൎണ്ണങ്ങളായുള്ള
മണ്ഡൂകജാലവുമങ്ങൊട്ടുന്ന
ആനനമായുള്ള പങ്കജജാലങ്ങ-
ളാലിയാലുന്ന ഭൂഷണങ്ങൾ
ചാലെ ധരിച്ചുള്ള ലോഹിതവൻനദി
ഓളങ്ങളോടു കലൎന്നു നന്നായ്
പാരാതെ ചെന്നങ്ങു ദൂരത്തു മേവുന്ന
വാരിധിയോളവും ചേൎന്നുകൂടി
കെല്പനായുള്ളൊരു സൌരിതാനന്നേരം
കല്പാന്തഭൈരവനെന്നപോലെ
പുറവും നിന്നീടിന സേനകളെല്ലാമെ
ആറാം വരുത്തിയണഞ്ഞന്നേരം
സത്യവാനായുള്ള ശല്യർ താനന്നേരം
വൃത്രാരിപുത്രനെ പാലിപ്പാനായ്

നിന്ദിച്ചു നിന്ദിച്ചു കർണ്ണൻതൻകൈബലം
മന്ദമാക്കീടിനാൻ മെല്ലമെല്ലെ
വാസവി താനപ്പോളാനയെക്കണ്ടൊരു
കേസരിവീരൻതാനെന്നപോലെ
കോപിച്ചു ചെന്നങ്ങു ഭാനുതനൂജന്റെ
ചാപവും തേരും തകർത്തു ചൊന്നാൻ
ബന്ധുവായുള്ള നീ നോക്കിയിരിക്കെ ദു-
ർജ്ജനതുല്യനാം ഗന്ധർവ്വൻ താൻ
സന്താപം കൂടാതെ കൌരവവീരരെ
ബന്ധിച്ചുകൊണ്ടങ്ങു പോകുന്നേരം
ബന്ധനം തീർത്തങ്ങയച്ചുവിട്ടീടിന
കൌന്തേയന്താനിതറിഞ്ഞുവേണം
സന്നദ്ധനായിട്ടരങ്ങിൽ നിന്നിങ്ങിനെ-
യൊന്നിനൊന്നെയ്യും പൊരുകയും
പണ്ടു വിരാടന്റെ കോട്ടയിൽ കണ്ടനാ-
ളുണ്ടായ വേലയുമോർത്തുവേണം.
ഇത്തരമോരോന്നു കേട്ടോരുനേരത്തു
ക്രുദ്ധനായുള്ളോരു സൂർയ്യപുത്രൻ
കെല്പനായുള്ള ധനഞ്ജയ! നിന്നുടെ
ദർപ്പത്തെപ്പോക്കുവനെന്നും ചൊല്ലി
ചിത്രത പൂണ്ടൊരു ചാപവും തേരുമായ്
സത്വരം വന്നിടഞ്ഞുള്ളപിന്നെ
തക്ഷകപുത്രനായ്മേവിനിന്നൊത്രയും
മുഷ്കരമായുള്ള സർപ്പബാണം
സന്ധിച്ചു നിന്നതു കണ്ടൊരു നേരത്തു
ബന്ധുവായുള്ളൊരു ശല്യർ ചൊന്നാൻ.
വൃത്രാരിസൂനന്തൻവക്ഷസ്ഥലത്തിങ്കൽ
വിക്ഷേപിച്ചീടുകയെന്നും ചൊല്ലി

വീരനായുള്ളോരു രാധേയൻ താനപ്പോൾ
സാരഥി ചൊന്നതും മാനിയാതെ
പററാതകാന്തി കലർന്നവൻതന്നുടെ
നെററിതൻമദ്ധ്യത്തിലെയ്തു ബാണം
ഘോഷകരംകൊണ്ടെയിപ്പാരിടമെല്ലാമെ
തീക്കനലാക്കിന്നിതെന്നപോലെ
വാസവി തന്നെ വിഴുങ്ങിനിന്നീടുവാൻ
വായും പിളർന്നങ്ങു വായുവേഗാൽ
മണ്ടിവരുന്നതു കണ്ടൊരു നേരത്തു
കൊണ്ടൽനേർവ്വർണ്ണൻറെ കാരുണ്യത്താൽ
ചോരാറു മേവുന്ന മേദിനി താനൊരു
ചാണിടം താണതു കാരണമായ്
നന്മകുടത്തെയും കൊണ്ടങ്ങു മണ്ടിനാൻ
വന്മദം പൂണ്ടുള്ള നാഗബാണം
തന്നുടെ വാഞ്ഛിതം സാധിച്ചുകൂടാഞ്ഞു
ഖിന്നനായുള്ളോരു പന്നഗന്താൻ
കർണ്ണൻതൻ ചാരത്തു വന്നു നിന്നവനോടു
തന്നുടെ ചിന്തിതം ചൊന്നനേരം
പണ്ടു താൻ ചെയ്തോരു സത്യത്തെയോർത്തിട്ടു
രണ്ടാമതെയ്കയില്ലെന്നു ചൊന്നാൻ
ദീനനായുള്ളോരു പന്നഗവീരൻ താൻ
താനേ മുതിർന്നങ്ങു ചെല്ലുന്നേരം
കണ്ടുനിന്നീടുന്ന വാസവനന്ദനൻ
രണ്ടായി വീഴ്ത്തിനാൻ ഭൂതലത്തിൽ
വീരനായുള്ളോരു ശല്യർ താനന്നേരം
തേരിൽനിന്നിഴിഞ്ഞങ്ങു നിന്നു ചൊന്നാൻ.
നല്ലതും തീയതുമോരാതെയിങ്ങിനെ
വല്ലായ്മ കാട്ടുന്ന മന്നവ നിൻ

സാരഥിയായിട്ടു തേരിന്നിന്നീടുവാൻ
സാമർത്ഥ്യമില്ല നമുക്കിതൊട്ടും
സൂതൻ താനിങ്ങിനെ ചൊല്ലീട്ടനേരത്തു
വേദനപൂണ്ടുള്ള വൃഷ്ണിപുത്രൻ
മുന്നിൽ നിന്നീടിന വൈരിയെക്കണ്ടിട്ടു
സന്നദ്ധനായി മുതിർന്നു നന്നായ്
നിശ്ചലമായുള്ളോരശ്വങ്ങൾ തന്നുടെ
രശ്മി പിടിച്ചു മുറുക്കുന്നേരം
വായുതൻവേഗത്തെ വെന്നിന്നങ്ങിനെ
പായുന്ന വാജിഗണങ്ങൾ തന്റെ
അംഘ്രികൾ കൊണ്ടുള്ള ഭൂതലമെല്ലാമെ
പങ്കമായാശു തുടങ്ങി പാരം
ദീനനായുള്ളോരു ദാരുതനൂജൻ താൻ
മാനസംതന്നിലങ്ങോർത്തുകണ്ടാൻ
വെന്നവർ ക്രൂരായി വന്നീടുമെല്ലാരു-
മെന്നുള്ളതുണ്ടായ്വന്നിതിപ്പോൾ
ഇങ്ങിനെതന്നിലെ ചിന്തിച്ചു ചിന്തിച്ചു
സംഗരം കൈവിട്ടു നിന്നനേരം
ദാരുതനുജന്റെ ജീവനെപ്പാലിച്ചു
മാനസം തന്നിൽ മറന്നുനില്പ്പും
പീയൂഷഭാജനം വേർപ്പെട്ടുതീടേണം
മായത്താൽ ചെന്നു ഞാനെന്നനന്നി
ആരണ്യപാകത്ത കൈക്കൂടന്നുവോടു
വാരിജലോചനൻ ചെന്നു ചൊന്നാൻ.
മോഹത്തെക്കൊണ്ടു വരണ്ടു വശംകെട്ടു
ദ്രോഹത്തെപ്പൂണ്ടിങ്ങു നിന്നിതു ഞാൻ
പീയൂഷം തന്നെന്റെയായാസം പോക്കേണം
സൂതതനുജ! നീയെന്നിങ്ങിനെ

ആരണൻ ചൊന്നതു കേട്ടോരു നേരത്തു
സൂൎയ്യതനൂജൻ വണങ്ങിച്ചൊന്നാൻ
കഞ്ജവിലോചന! കാർമുകിൽവൎണ്ണനേ!
നിൻഗതിയെല്ലാമറിഞ്ഞേനെന്നാൽ
മുക്തിയെ നൽകുവാൻ കൎത്താവായുള്ളോയേ!
സത്വരം നൽകുവനെന്നും ചൊല്ലി
അസ്ത്രത്തെക്കൊണ്ടങ്ങു ചിത്തത്തെ ഭേദിച്ചി-
ട്ടുത്തമപീയൂഷഭാജനത്തെ
മാനിച്ചിട്ടങ്ങു നൽകിനിന്നീടിനാ-
നാനന്ദപീയൂഷതോയത്തെയും
പൂതനായുള്ളോരു മാധവൻ ചൊല്ലാലെ
സൂൎയ്യജൻ തന്നെയും വാസവിതാൻ
ഭൂതലം തന്നിലെ വീഴുന്ന നേരത്തു
ചേതന മേല്പെട്ടു പോയി മെല്ലെ
ദ്യുമിന്നൽ നേരൊത്ത കാന്തിയുമായിട്ടു
വ്യോമത്തിൽ ചെന്നങ്ങു പൊങ്ങിതായി
സൂനുതൻനാശത്തെ കാൺകയാലെത്രയും
ദീനത പൂണ്ടു താനെന്നപോലെ
വാരിജകാമുകൻ വാരുണഭാഗത്തെ
വാരിധിതന്നിൽ മറഞ്ഞാനപ്പോൾ
ഭേരിയും താഡിച്ചു പാൎത്ഥനും സേനയും
പാരാതെ പൂകിനാർ കൈനിലയിൽ.

—•—

# അദ്ധ്യായം ൪൩

―•―

## ഭാരതയുദ്ധം.

കാലം പുലൎന്നു കണ്ടൊരു നേരത്തു
കൌരവവീരന്റെ ചൊല്ലിനാലെ
നിൎമ്മലനായുള്ള ധൎമ്മജൻ തന്നുടെ
അമ്മാമനായുള്ള ശല്യരപ്പോൾ
സംഗരയോഗ്യമാം ഭൂഷണം പൂണ്ടിട്ടു
സംഗരഭൂമിയിൽ ചെന്നു നന്നായ്
പാൎത്ഥിവൻ തന്നെ വിളിച്ചോരു നേരത്തു
ചീൎത്തോരു കോപത്താൽ ധൎമ്മപുത്രൻ
സന്നദ്ധനായി മുതിൎന്നുനിന്നാനോടു
മന്നവൻതന്നുടെ തേൎത്തടവും
വില്ലും മുറിച്ചവൻ തന്നെയും ചെമ്മെ
തള്ളിവിട്ടീടിനാൻ ഭൂതലത്തിൽ
മൂൎഛയും കൈക്കൊണ്ടു മൂൎഛിച്ച കോപത്താൽ
മൂൎഛ പൂണ്ടീടിന വില്ലെടുത്തു
വിക്ഷേപിച്ചീടിനാൻ ധൎമ്മതനൂജൻതൻ
വക്ഷസ്ഥലത്തിങ്കൽ ശല്യരപ്പോൾ
രാവണൻ തന്നുടെ ശക്തിയേറ്റീടിന
രാമസഹോദരനെന്നപോലെ
ഭൂതലം തന്നിൽ മയങ്ങി വീണീടിനാൻ
ചേതന മാത്രമായ് ഭൂപതിതാൻ

കന്മഷവൈരിയാം കാർമ്മുകിൽവർണ്ണൻതാൻ
ധർമ്മജൻതന്നുടെ മാറിടത്തിൽ
നട്ടുനിന്നീടിന ശക്തിയെത്തന്നെയും
പെട്ടെന്നു ചെന്നു പൊരിച്ചു പിന്നെ
ഉൾത്താപം തന്നെയും തീർത്തു നിന്നൻപോടു
ശക്തിയശ്ശക്തിയും നൽകിനിന്നാൻ.
മോഹമകന്നുള്ള മന്നവൻതാനപ്പോ-
ളാഹവത്തിന്നു മുതിർന്നു നന്നായ്
ശക്തി പ്രയോഗിച്ചു കൊന്നു വീഴ്ത്തീടിനാൻ
ശക്തനായുള്ളോരു ശല്യർ തന്നെ
കൗരവവീരന്മാർ കാത്തുനിന്നീടിനോ-
രാരണവീരന്മാർ പാഞ്ഞാരപ്പോൾ
കൈബലം പൂണ്ടുള്ള മാദ്രീതനൂജൻതാൻ
സൗബലൻതന്നെയും കൊന്നാനപ്പോൾ
ശക്തനായ് മേവുമുലൂകനെ വെന്നിട്ടു
നൽസഹദേവൻ താൻ ബാണങ്ങളാൽ
വായുതനൂജനെപ്പേടിച്ചു നല്ലൊരു
വാജിമേലേറിന കൗരവൻതാൻ
യാത്ര തുടങ്ങിനാൻ പേടിച്ചു പേടിച്ചു
ചീർത്തോരു രക്തപ്രവാഹത്തൂടെ
സംഗരരംഗത്തെ വേറിട്ടു നേരത്തു
സഞ്ജയൻ ചൊല്ലിനാൻ മന്നവ! കേൾ
കൗരവനാഥന്റെ സേനകളെല്ലാമേ
പോരിങ്കലിന്നു മുടിഞ്ഞു കൂടി
ഉന്നതമാകുന്ന വാജിമേലേറുന്ന
തന്നെയിന്നെങ്ങുമേ കണ്ടതില്ല
എന്നതു കേട്ടോരു മന്നവനേറ്റവും
ഖിന്നത പൂണ്ടു തളർന്നു ചൊന്നാൻ

പാണ്ഡവന്മാരുടെ ദൂഷണമോതുന്ന
പാപി നീയെന്നിങ്ങു ചൊല്ലിച്ചൊല്ലി
ക്ഷോണിയിലിട്ടവൻതന്നുടെ കണ്ഠത്തെ
കോദണ്ഡം തന്നുടെ ഞാണുകൊണ്ടു
ഭേദിപ്പാനായി മുതിർന്നതുകണ്ടിട്ടു
വ്യാസമഹാമുനി വന്നു നേരെ
ഉഗ്രനായുള്ള നീയെന്നുടെ ശിഷ്യനെ
നിഗ്രഹിച്ചീടൊല്ലയെന്നും ചൊല്ലി
വേദന പോക്കി നടന്നോരു നേരത്തു
സൂതതനൂജൻതാൻ വേഗത്തിൽ പോയ്
സന്താപം പൂണ്ടുള്ള മന്നവൻതന്നുടെ
അന്തികെ ചെന്നു പറഞ്ഞാനപ്പോൾ
പോരിങ്കലിന്നു മുടിഞ്ഞ ജനങ്ങളെ
പാരാതെ നിർമ്മിപ്പനെന്നും ചൊല്ലി
സാരസ്വതമെന്ന പൊയ്കയിൽ മുങ്ങിനാൻ
കൗരവനായകനെന്നിങ്ങിനെ
അന്ധനായുള്ളൊരു മന്നവൻ താനപ്പോൾ
ഗാന്ധാരിയോടു കലർന്നു നന്നായ്
ചീർത്തൊരു മോദത്താൽ പുത്രനെക്കാണ്മാനായ്
യാത്രയ്ക്കു ചാലെയുഴന്നിതു നിന്നാൻ
വൈരിയായുള്ളൊരു കൗരവവീരനെ-
യാരാഞ്ഞു പോരുമൊരു മാരുതിതാൻ
കാട്ടാളന്മാരുടെ ചൊല്ലാലെ ചെമ്മെ
വാട്ടമകന്നുള്ള പൊയ്ക തന്റെ
തീരത്തു ചെന്നങ്ങു നിന്നൊരു നേരത്തു
വാരിജനേത്രൻതാൻ ചെന്നു ചൊന്നാൻ
ശക്തനായുള്ളൊരു കൗരവൻതന്നുടെ
മിത്രനായുള്ളൊരു മാമുനിതാൻ

ഉള്ളം തെളിഞ്ഞു കൊടുത്തൊരു മന്ത്രത്തെ
വെള്ളത്തിൽ മുങ്ങി ജപിച്ചു നേരെ
ഇന്നിയഹസ്സിലൊരെട്ടര ചെല്ലുകി-
ലെന്നുമെ വെല്ലുവോനല്ല ചൊല്ലാം
ഒന്നരനാഴികയുണ്ടെന്നിപ്പൂരിപ്പാൻ
ചെന്നതിൻമുമ്പെ മുടക്കവേണം
കൃഷ്ണൻതാനിങ്ങിനെ ചൊന്നോരുനേരത്തു
ജിഷ്ണുതൻപാവകബാണങ്ങളാൽ
കൌരവൻ മേവുന്ന പൊയ്കതാൻ നല്ലൊരു
വാപികപോലെയങ്ങാക്കി നിന്നാൻ
മാനിയായുള്ളൊരു കൌരവവീരൻതാൻ
ധ്യാനവും കൈവിട്ടു കോപത്തോടെ
തീരത്തു വന്നിങ്ങെത്തുന്നൊരു നേരത്തു
പാരിച്ച താപത്താൽ ധർമ്മപുത്രൻ
ചേലകൾതന്നെയും നൽകിനിന്നവനോ-
ടാലിംഗനംചെയ്തു നിന്നു ചൊന്നാൻ
വന്നവയെല്ലാമെ വന്നതായെന്നാലും
ഇന്നിനി നമ്മിൽ നിരന്നു നന്നായ്
പാരിടം പാലിച്ചു മേവിനിന്നീടുക
വീരതയായത്തു തേറിനാലും
സോദരന്മാരെ മുടിച്ചു നിന്നീടിന
വാതതനുജനെ വെന്നു നിന്നാൽ
ഭൂതലം പാലിച്ചു മേവിനിന്നീടുവാ-
നേതുമെയില്ലൊരു ബാധയെന്നാൽ
ഇങ്ങിനെ ചൊന്നതു കേട്ടോരുനേരത്തു
തിങ്ങിനിന്നീടും വൻകോപത്തോടെ
ദന്തവും ദംശിച്ചു ചാരത്തു ചെന്ന-
ന്തകതുല്യനാം ഭീമസേനൻ

മൎമ്മങ്ങൾതോറുമടിച്ചുതുടങ്ങിനാർ
വന്മദമേററവും പൊങ്ങുകയാൽ
ചുററു ചെയ്യുന്ന മണ്ഡലങ്ങൾ തങ്ങളിൽ
ഘട്ടനംചെയ്കയാലെ ചെറ്റിളക്കം
പാണ്ഡവമദ്ധ്യമൻ ചുററിനിന്നീടുന്ന
ഖാണ്ഡവംതന്നിൽനിന്നൊന്നുപോലെ
തീക്ഷ്ണതയേററവും പൂണ്ടുനിന്നീടുന്ന
തീപ്പൊരിപാരമെഴുന്നിതപ്പോൾ
വീരനായുള്ളൊരു കൌരവനായകൻ
പാരം വലിച്ചൂന്നടിച്ചനേരം
ചേതനമാത്രമായ് ഭൂതലം തന്നിലും
വാതതനൂജൻ താൻ വീണാനപ്പോൾ
ധൎമ്മതനൂജന്റെ സന്താപം കണ്ടിട്ടു
കംസവൈരിയാം കാർവൎണ്ണൻ താൻ
ദേഹത്തെച്ചൂന്നു തലോടുന്ന നേരത്തു
മോഹവും തീൎന്നങ്ങെഴുന്നു നന്നായ്
ജൃംഭണം ചെയ്തങ്ങു ചെല്ലുന്ന നേരത്തു
വമ്പനായുള്ളൊരു കൌരവൻ താൻ
തൽക്ഷിതി കൈവിട്ടിട്ടക്ഷണം നല്ലൊരു
പക്ഷിയെപ്പോലെയുയരെ മെല്ലെ
മൎമ്മങ്ങൾതോറുമടിച്ചൊരു നേരത്തു
കംസവൈരിതൻ ചൊല്ലിനാലെ
ആഹനിച്ചീടിനാനൂരുതൻമദ്ധ്യത്തിൽ
സിംഹപരാക്രമനായ ഭീമൻ
അങ്ങോർമാതാവുള്ള കൌരവൻ താനപ്പോൾ
ഭഗ്നമായ് ഊരിണതന്നെ ഭൂതലത്തിൽ
കണ്ഠഗതപ്രാണനായങ്ങു വീണിതു
കണ്ടുനിന്നീടിന ധൎമ്മപുത്രൻ

മണ്ടിയണഞ്ഞു തലോടുന്ന നേരത്തു
കൊണ്ടൽനേർവ്വർണ്ണൻ വൻകോപത്തോടെ
അന്തകസ്ഥാനവെക്കൊണ്ടിങ്ങു പോരുമ്പോൾ
സന്താപം പൂണ്ടവൻ താനും ചൊന്നാൻ
അമ്മാമൻ തന്നെയും കൊന്നതിന്നെത്രയും
കന്മഷം പൂണ്ടുള്ള കാർവ്വർണ്ണരേ
ഞങ്ങളിലെത്രയും വൈരവും പൊങ്ങിച്ചു
സംഗരത്തിങ്കൽ മുടിച്ചപോലെ
തങ്ങളിൽ തല്ലിമുടിഞ്ഞു നിന്നീടേണം
മംഗലമായുള്ള യാദവന്മാർ
വാശിപൂണ്ടുള്ളൊരു വാത്തയെ മാനിച്ചി-
ട്ടീശനായുള്ളൊരു കേശവൻ താൻ
സൂര്യൻ മറഞ്ഞതു കണ്ടൊരു നേരത്തു
കൗരവന്മാരുടെ കൈകനിലയിൽ
പാരാതെ കൊണ്ടുപോയ് ക്കൂട്ടിനിന്നീടിനാൻ
പാലിച്ചുകൊണ്ടവനായവരേയും
കൗരവനായകൻതന്നുടെ ചൊല്ലാലെ
വീരനായുള്ളൊരു ദ്രൗണി നേരെ
വൈകാതെ പോയങ്ങു പാണ്ഡവന്മാരുടെ
കൈകനില തന്നിലും ചെല്ലുന്നേരം
പാലിച്ചുപോരുന്ന ഭൂതേശഭൂതങ്ങൾ
ചാലത്തടുത്തു വശം കെട്ടതാർ
ഖിന്നനായുള്ളൊരു ദ്രൗണിതാനന്നേരം
പന്നഗഭൂഷണൻ തന്നെ നണ്ണി
മൂലാഗ്നിതന്നെ വളർത്തിനിന്നമ്പോടു
മാലുറവു പൂജിച്ചാൻ മന്ത്രിനോടു
രക്തം തുടങ്ങിന ധാതുക്കളോരോന്നേ
ഉത്തമസംഭാരമാക്കി നേരെ

ഹോമിപ്പാനായിത്തുടങ്ങുന്ന നേരത്തു
സോമകലാധരൻ വന്നു ചൊന്നാൻ
ഭക്തിയെക്കണ്ടു തെളിഞ്ഞു നിന്നീടുന്നേൻ
സത്വരം പുക്ക നീ കൈകനിലയിൽ
ഇങ്ങിനെ ചൊന്നതു കേട്ടോരു നേരത്തു
തിങ്ങിനിന്നീടും വൻമോദത്താലെ
പാരാതെ ചെന്നകത്തു പുക്കെങ്ങുമെ
ആരായുന്നേരത്തു കാണായ്വന്നു
ഭദ്രന്മാരായുള്ള പാണ്ഡവപുത്രരെ
നിദ്രയും പൂണ്ടു കിടന്നാരപ്പോൾ
പാർത്ഥവീരന്മാരെന്നു ചിന്തിച്ചു
ചീർത്തൊരു വാൾകൊണ്ടറുത്തു പിന്നെ
തന്നുടെ താതനെ വെന്നവൻ തന്നെയും
ഒന്നല്ലയാതെ ശിഖണ്ഡിയേയും
പാരാതെ കൊന്നങ്ങു കൊണ്ടുപോയമ്പോടു
കൗരവനാഥനെ കാഴ്ചവെച്ചാൻ
ബാലകന്മാരുടെയാനനം കണ്ടിട്ടു
മാലുററുനിന്നു പറഞ്ഞാനപ്പോൾ
എന്തെല്ലാം പാപി ചൊല്ലോരാതെ കണ്ടിപ്പോൾ
സന്തതിനാശത്തെ ചെയ്തുകൂട്ടി
ഇങ്ങനെ ചൊല്ലി മരിച്ചുനിന്നീടിനാൻ
മംഗലം വേരററ മന്നവൻ താൻ
വേദനപൂണ്ടുള്ളോരശ്വത്ഥാമാവുതാൻ
വ്യാസവനത്തിന്നു പോകുന്നേരം
ബാലകന്മാരെ വധിച്ചതു കേട്ടിട്ടു
വാസവനന്ദനൻ കോപത്തോടെ
ഘോരമായുള്ളോരു ബാണവും സന്ധിച്ചു
പാരാതെ ചെന്നു കണ്ടനേരം

ഈരേഴുപാരിന്നും കാരണമായുള്ള
വാരിജസംഭവബാണമെയ്താൻ
ദർപ്പം കലൎന്നു വിളങ്ങിനിന്നീടുന്ന
കല്പാന്തപാവകനെന്നപോലെ
ഘോരത പൂണ്ടങ്ങു ചെല്ലുന്ന നേരത്തു
പാരിടം തന്നിലെ ലോകരെല്ലാം
കല്പാന്തകാലമണഞ്ഞതുതെന്നിങ്ങിനെ
കല്പിച്ചു വേദന പൊങ്ങിനിന്നാർ
എന്തുപോലായതെന്നിങ്ങിനെ ചിന്തിച്ചു
സന്താപം പൂണ്ടുള്ള കുന്തീപുത്രർ
കന്മഷവൈരിതൻ ചൊല്ലാലെ ചെഞ്ചമ്മെ
ബ്രഹ്മാസ്ത്രംകൊണ്ടു തടുത്തു പിന്നെ
ബാണങ്ങൾ രണ്ടും തൻതൂണിയിൽ പൂകിച്ചു
ക്ഷീണനാക്കീടിനാൻ ദ്രൗണിയെയും
തിട്ടതിപൂണ്ടങ്ങു നിന്നൊരു നേരത്തു
പെട്ടെന്നു ചെന്നു പിടിച്ചു കെട്ടി
മയ്യാതൻ ചാരത്തു പാരാതെ കൊണ്ടുപോയ്
ചേതനാർപാർക്കേണമെന്നു നിന്നു
പാരാതെ കൊണ്ടങ്ങു ചെല്ലുന്ന നേരത്തു
വാരിജലോചനൻ താനും ചൊന്നാൻ
നിന്നുടെ പുത്രരെക്കൊന്നോരു വിപ്രനെ
ഇന്നിലം തന്നിൽ കലപ്പെടുത്താൻ
ദോഷമില്ലെന്നുമെ പിന്നെയെന്നാകിലും
ദൂഷണമായിച്ചമഞ്ഞുകൂടും
തെറ്റു ചെയ്യൊല്ലയെന്നതു കേട്ടിട്ടു
സത്വരം കൊണ്ടു നടന്നനേരം
ദൂരവെ കണ്ടൊരു ദ്രൗപദിദേവിതാൻ
പാരിച്ച താപവും പൂണ്ടു ചൊന്നാൾ

നീചത നമ്മോടു ചെയ്തവനാകിലും
ദേശികൻതന്നുടെ സൂനുതന്നെ
കെട്ടഴിച്ചുപോകയയച്ചു നിന്നീടുക
തിട്ടതി ക്രൂരതയെന്നിങ്ങിനെ
കണ്ണടച്ചീടിനാൻ കേട്ടൊരു നേരത്തു
പുണ്യവാനായുള്ള ധർമ്മപുത്രൻ
വീരനായുള്ളൊരു മാരുതനന്ദനൻ
പാരാതെ കൊല്ലുകയെന്നും ചൊന്നാൻ
ധർമ്മതനുജനാം ഭീമനുമിങ്ങിനെ
തന്മതമായതു ചൊന്നനേരം
ശക്തനായുള്ള ധനഞ്ജയൻതാനപ്പോ-
ളുത്തമമായതിതെന്നു നണ്ണി
ശക്തനായുള്ളൊരു ദേശികസൂനുത-
ന്നുത്തമാംഗത്തിൽ വിളങ്ങി നില്ക്കും
നന്മണി ചാലെപ്പറിച്ചു നിന്നീടിനാൻ
വന്മദം പൂണ്ട ധനഞ്ജയൻതാൻ
ക്ഷീണനായുള്ളൊരു ദ്രൌണിതാനെന്നതും
നാണവും കെട്ടങ്ങു പോയനേരം
പാണ്ഡവന്മാരുടെ നാമങ്ങൾപോലുമി-
പ്പാരിലുണ്ടാകരുതെന്നു നണ്ണി
അക്ഷണം ധ്യാനിച്ചു ഐഷീകതന്നെയും
വിക്ഷേപിച്ചീടിനാൻ ദ്രോണപുത്രൻ
അഞ്ചായി വന്നങ്ങു പാണ്ഡവവീരരെ
പഞ്ചത ചെയ്വാൻ തുടങ്ങുന്നേരം
പാലാഴിവർണ്ണന്റെ ചൊല്ലാലെ പാണ്ഡവർ
നാൽവരുമായുധം വെച്ചു നന്നായ്
വന്ദിച്ചു നിന്നതു കണ്ടൊരു നേരത്തു
വന്ന ചുഴന്നൊരു ഐഷീകൻതാൻ

ആയുധപാണിയായ്മേവിനിന്നീടുന്ന
വായുതനയനെച്ചെന്നണഞ്ഞു
പത്മവിലോചനൻ ചൊല്ലിനാനന്നേരം
ഭസ്മമായ്പോകാതെ ഭീമസേന!
ആയുധം വെച്ചു വണങ്ങിനിന്നമ്പോടു
വായുവെപ്പാലിച്ചുകൊൾക നല്ല
മാരുതിതാനതു കേട്ടൊരു നേരത്തു
വൈരിയായുള്ളൊരു വഹ്നിതന്നെ
ലോഹത്തെക്കൊണ്ടവൻ വേഗത്തിൽ വഹ്നിയെ
ദേഹത്തിൽ കൊള്ളാതെയാക്കി നിന്നാൻ
ദൂരത്തു നിന്നൊരു പാവകജ്വാലതൻ-
ചാരത്തു വന്നിങ്ങണഞ്ഞ നേരം
ധർമ്മതനൂജന്റെ ചൊല്ലാലെ ചെമ്മെ
കംസവൈരിയാം കാർവർണ്ണൻതാൻ
ഉന്നതമായുള്ളൊരായുധം തന്നെയും
പിന്നാലെ ചെന്നു പിടിച്ചു പിന്നെ
നൽപ്പുരങ്ങളിൽ ചെന്നുനിന്നീടിനാ-
നഞ്ജലിച്ചുള്ളൊരു വൃഷ്ണികളെ
ഖിന്നത കൈവിട്ട മന്നവരേവരും
തന്നുടെ തന്നുടെ കൈനിലയിൽ
പാരിടം തന്നിൽ വളർന്നു നിന്നീടുന്ന
ഭാരത്തെത്തീർത്തു വിളങ്ങി നിന്നാർ.

# അദ്ധ്യായം ൪൪



## ആശ്ചൎയ്യം.

ദുഃഖിതനായുള്ള മന്നവൻതന്നോടു
നൽകൃപർ ചെന്ന പറഞ്ഞോരപ്പോൾ
ബന്ധുവായുള്ളോരു ദ്രുപദപുത്രനും
കുന്തീതനൂജരെയെന്നിയെ താൻ
ചീൎത്തുനിന്നീടുന്ന സേനകളെല്ലാമെ
പോൎത്തലംതന്നിൽ മുടിഞ്ഞുകൂടി
ശാന്തനായുള്ളോരു മന്നവൻതാനപ്പോൾ
ഗാന്ധാരിയോടു കലൎന്ന മേന്മേൽ
കൌരവന്മാരുടെ മാനിനീമാരുമായ്
പാരാതെ പുക്കിനാർ പോൎക്കളത്തിൽ
ഊഴികളൊക്കക്കുലുങ്ങുമാറുച്ചത്തിൽ
കേഴുന്ന നാദത്തെ കേട്ടനേരം
ധൎമ്മജന്മാവിന്റെ ചൊല്ലാലെ ചെഞ്ചമ്മെ
കന്മഷവൈരിയും നന്ദനിയും
പാരിച്ചതാപത്തെ പോക്കി നിന്നീടിനാർ
ചാരത്തു ചെന്ന പറഞ്ഞു നന്നായ്
പിന്നാലെ ചെന്നങ്ങു പാണ്ഡവരൈവരും
മന്നവവീരനെ കാണുന്നേരം
ആൎത്തനായുള്ളോരു ധൎമ്മതനൂജനെ
ചാരത്തു കൊണ്ടു പുണൎന്നു പിന്നെ
വാതജൻതന്നെ വിളിച്ചോരു നേരത്തു
കംസാരിയായുള്ള കാൎവ്വൎണ്ണൻതാൻ

വണ്ണം തിരണ്ടൊരു ലോഹത്തെക്കാട്ടിനാൻ
കണ്ണില്ലയാതവൻ തന്റെ മുമ്പിൽ
പുത്രരെ കൊന്നവൻ താനിവനെന്നുള്ളൊ-
രന്തൎത്താപം പൂണ്ടങ്ങു പുൽകുന്നേരം
എണ്ണമില്ലാതതാളും ബന്ധമായി വന്നിതു
വണ്ണം തിരണ്ടുള്ള ലോഹഭീമൻ
മാരുതിമുമ്പായ മന്നവന്മാരെയും
ചാരത്തു കൊണ്ടങ്ങു പൂണ്ടു പിന്നെ
പാവനമായുള്ള ഗംഗയിൽ ചെന്നിട്ടു
നൈവാപകൎമ്മവും ചെയ്തുകൂട്ടി
നിൎമ്മലരായുള്ള പാണ്ഡവരെവരു-
മമ്മയെച്ചെന്നങ്ങു കണ്ടനേരം
വാരിജലോചനൻതന്നിലെ നണ്ണിനാൻ
ചാരിത്രം പൂണ്ടുള്ള ഗാന്ധാരിതാൻ
അന്ധനാണിന്നെൻഭൎത്താവെന്നുള്ളൊരു
സന്താപം പൂണ്ടുതാൻ പണ്ടുപണ്ടെ
കെട്ടിനിന്നീടിന ദൃഷ്ടി തുറക്കുമ്പോൾ
നഷ്ടമാമെല്ലാമിവരെന്നോൎത്തു
കുന്തീതനൂജരെപ്പാലിപ്പാനായിട്ടു
ഗാന്ധാരിയോടു തെളിഞ്ഞു ചൊന്നാൻ
കാല്ക്കു വീണീടിന പുത്രരെയിന്നു നീ
ഈക്ഷണം ചെയ്യേണമെന്നിങ്ങിനെ
എന്നതു കേട്ടോരു കൌരവനാരിതാൻ
കണ്ണു തുറന്നങ്ങു നോക്കുന്നേരം
ആൎത്തിയായുള്ളൊരു പാവകജ്വാലതാൻ
നേത്രങ്ങൾ തന്നിലെഴുന്നു തിണ്ണം
കൈബലം പൂണ്ടുള്ള കുന്തീതനൂജന്റെ
കാൽവിരൽ ചെന്നു ദഹിക്കുന്നേരം

ഉജ്ജ്വലിച്ചീടിന പാവകജ്വാലയെ
അച്യുതകർത്താനങ്ങച്യുതൻതാൻ
പിന്നെയങ്ങെല്ലാം ധന്യമായുള്ളൊരു
മന്ദിരം തന്നിലെ ചെന്നു പുക്കു
പൂജ്യനായുള്ളൊരു ധർമ്മതനുജനെ
രാജ്യാഭിഷേകവും ചെയ്തു പിന്നെ
ലക്ഷ്മി വിളങ്ങുന്ന നൽപുരിതന്നെ പ്ര-
ദക്ഷിണമായി നടക്കുമന്നേരം
വെൺചാമരങ്ങളാൽ വീശത്തുടങ്ങിനാർ
ചെഞ്ചമ്മെ ഭീമനകുലന്മാരും
ഹംസങ്ങൾ തന്നുടെ മദ്ധ്യത്തിൽ മേവുന്ന
ഹംസസ്വരൂപം താനെന്നപോലെ
കന്മഷവൈരിയെയുള്ളിലുറപ്പിച്ചു
ധർമ്മതനുജൻ വിളങ്ങി നിന്നാൻ
ആനകളാദിയായ് മേവിനിന്നീടുന്ന
സേനകളോടു കലൎന്നു നന്നായ്
മന്ദം നടന്നങ്ങു മണ്ഡപമായുള്ള
മണ്ഡപം തന്നിലകത്തു പുക്കാൻ
എട്ടാശയെല്ലാമെ ഞെട്ടുമാറന്നേരം
കൊട്ടിച്ചു മേവിനാൻ ഭേരിയേയും
ചൂഴവും മേവുന്ന മന്നവരെല്ലാരും
കാഴ്ചയും വെച്ചു വണങ്ങി നിന്നാർ
മാരുതിമുമ്പായ സോദരന്മാരുമായ്
പാരിടം പാലിച്ചു മേവുംകാലം
ഘോരമായേവുന്ന പാപങ്ങളെല്ലാമെ
വേരറുത്തീടേണമെന്നു നണ്ണി

ആശകൾ നാലും ജയിച്ചുവന്നപ്പോടു
കേശവൻതന്നുടെ ചൊല്ലിനാലെ
അങ്ങനെ കൈവിട്ട ഗംഗാതനൂജൻതാ-
നശ്വമേധത്തെയും ചെയ്തുകൂട്ടി
നിർമ്മലനായുള്ള ഗാംഗേയൻതന്നോടു
ധർമ്മങ്ങളോരോന്നു കേട്ടു പിന്നെ
ആര്യനായുള്ളോരു ധർമ്മജന്മാവുതാൻ
പാരിടം വാണു സുഖിച്ചിരുന്നാൻ.



ഇതി ഭാരതചരിതം.

# അദ്ധ്യായം ൪൩

## സ്വർഗ്ഗാരോഹണം.

ഉത്തമരായുള്ള പാണ്ഡവരെവരും
ശത്രുക്കളോട്ട ജയിച്ചു നന്നായ്
ഭൂലോകം തന്നിലെ മാലോകരെല്ലാരു-
മാലംബമായി വിളങ്ങുംകാലം
വാരിജനേത്രനെക്കാണ്മതിന്നായിട്ടു
വീരനായുള്ള ധനഞ്ജയൻതാൻ
ദ്വാരകതന്നിലെ ചെല്ലുന്ന നേരത്തു
പാരാതെ വന്നൊരു ദാരുകൻതാൻ
വേദന പൂണ്ടു പറഞ്ഞുതുടങ്ങിനാൻ
മാധവൻതന്നുടെ വേലയെല്ലാം
ക്ഷീണനായുള്ള ധനഞ്ജയൻതാനപ്പോൾ
പ്രാണനകന്നുള്ള ദേഹംപോലെ
പാരിടം തന്നിലെ വീണൊരു നേരത്തു
ദാരുകൻ ചെന്നു തലോടിച്ചൊന്നാൻ
ചേതന വേർവിട്ട യാദവന്മാർക്കെല്ലാ-
മൗദകമാദിയായുള്ള കർമ്മം
പാരാതെ ചെയ്തിപ്പോൾ ഖേദവും തീർത്തവൻ
ദ്വാരകതന്നിലെ നാരിമാരെ
പാരറ്റു മേവുന്ന ഗേഹത്തിലാക്ഷണം
വാരിധി വന്നു തകർക്കുമെന്നു

കെല്പനായുള്ളോരു ശത്രുവെത്തന്നെയും
അപ്പുരി തന്നുടെ പാലകനായ്
ശത്രുക്കൾതന്നെയടക്കിനിന്നമ്പോടു
സന്താപം വാഴിച്ചു വെച്ചവെന്നാം
ചങ്ങാതിയായുള്ള പാണ്ഡവവീരനോ-
ടിങ്ങിനെ ചൊൽക നീയെന്നും ചൊല്ലി
പാരാതെയെന്നയച്ചീതന്നിങ്ങിനെ
സാരഥി ചൊന്നതു കേട്ട നേരം
നൈവാപം മുമ്പായ കർമ്മങ്ങളോരോന്നെ
വൈര്യരെ പൂരിച്ചു കൂട്ടിപ്പിന്നെ
നാരിമാരോടു കലർന്നിന്നങ്ങവൻ
ദ്വാരക കൈവിട്ടു പോകുന്നേരം
വാട്ടമകന്നുള്ള മാതരെയെല്ലാമെ
കാട്ടാളർ വന്നു പിടിച്ചുകൊണ്ടാർ
നാരീജനങ്ങളെ പാലിച്ചു കൊള്ളുവാൻ
പോരാതെ വന്നു ഞാനെന്നു നണ്ണി
വാസവനന്ദനൻ നിന്നൊരു നേരത്തു
വ്യാസമഹാമുനി ചെന്നു ചൊന്നാൻ
വമ്പനായുള്ള നീ പാലിച്ചു പോരുന്നോ-
രംഭോജനേർമുഖിമാരെയിപ്പാരം
നന്മുനിതന്നുടെ ശാപംകൊണ്ടല്ലോയി-
ക്കുംഭന്മാർ വന്നു പിടിച്ചുകൊണ്ടു
ഘോരനായുള്ളോരു മന്നവ! നിന്നുടെ
വീരത പോരാഞ്ഞല്ല ചൊല്ലാം
ഇങ്ങിനെ ചൊല്ലി മറഞ്ഞൊരു നേരത്തു
മംഗലമൂർത്തിയെയുള്ളിൽ നണ്ണി
സജ്ജനനായുള്ളൊരർജ്ജുനൻ പോയങ്ങു
വജ്രനെ വാഴിച്ചു വാഴ്വിനോടെ

യാദവന്മാരുടെ ശേഷവും കൈവിട്ടു
വേദന പൂണ്ടങ്ങു ചെന്നു പിന്നെ
അന്ധകനാഥന്റെ വേലകളെല്ലാമെ
അന്തകസൂനുതന്നോടു ചൊന്നാൻ
എന്നതു കേട്ടോരു ധർമ്മതനൂജനാം
മന്നിടം തന്നിൽ മയങ്ങി വീണാൻ
ദീനനായുള്ളൊരു കുന്തീതനയനേര-
മാനായമപ്പുത്രൽത്തൻപൂവലംഗം
ഭാവനകൊണ്ടു തന്നുള്ളിലുറപ്പിച്ചു
ദേവനോടൊന്നിച്ചു മേവിനിന്നാൻ
ഉത്തമനായുള്ളൊരു ധർമ്മതനൂജൻതാൻ
പാർതലം വേറിട്ടു പോവതിനായ്
പൂജ്യനായുള്ളൊരു ശ്രീപരീക്ഷിത്തിനു
രാജ്യവും ചാലെ വഴങ്ങി നന്നായ്
ആശകൾ മൂന്നുമകന്നിന്നവരോടു
കേശവൻതന്നെയുമുള്ളിൽ നണ്ണി
ശക്തന്മാരായുള്ള സോദരന്മാരുമാ-
യുത്തരയായുള്ള ദിക്കു നോക്കി
ധന്യങ്ങളായുള്ള ദേശങ്ങളോരോന്നെ
പിന്നിട്ടു പിന്നിട്ടു പോകുന്നേരം
പിന്നാലെ പോകുന്ന പാഞ്ചാലിതാനുമ-
മ്മന്നിടം തന്നിൽ പതിച്ചാളപ്പോൾ
അശ്വിജന്മാരും പതിച്ചുനിന്നീടിനാ-
ർജ്ജുനൻതാനുമങ്ങവ്വണ്ണമെ
എന്നതു കണ്ടൊരു വായുതനൂജൻതാ-
നെന്തിതിൻകാരണമെന്നിങ്ങിനെ
ധർമ്മജൻതന്നോടു ചോദിച്ചു നേരത്തു
വന്മദം കാരണമെന്നും ചൊന്നാൻ

അസ്ത്രങ്ങൾകൊണ്ടെന്നോടൊത്തവരില്ലെന്നു–
മെത്രയും മാനമുണ്ടുള്ളു നന്നം
സുന്ദരൻ ഞാനെന്ന ഭാവമുണ്ടേററവു–
മിന്നകുലന്നതുകൊണ്ടു വീണു
ശാസ്ത്രങ്ങൾകൊണ്ടെന്നോടൊത്തവരാരുമി–
ദ്ധാത്രിയിലെങ്ങുമില്ലെന്നു പാരം
മത്സരംകൊണ്ടത്രെ വത്സനായുള്ളൊരു
നത്സഹദേവൻതാൻ വീണുപോയി
കോമളയായൊരു ദ്രൗപദിദേവിക്കും
കാമുകന്മാരിലങ്ങെവരിലും
ഉൾത്താരിൽ ചേർന്നതു പാർത്ഥൻതാനെന്നിട്ടു
മൃത്യുവശഗതയായതിപ്പോൾ
കെല്പരിൽവെച്ചു പ്രധാനിഞാനെന്നൊരു
ദർപ്പമുണ്ടുള്ളിൽ നിനക്കു പാരം
എന്നതു ചൊല്ലുമ്പോൾ ഭീമനും ചെഞ്ചമെ
മന്നിടം തന്നിൽ മറിഞ്ഞുവീണാൻ
ദീക്ഷിതനായവൻ നോക്കുന്നും ചെയ്യാതെ
ദീർഘമായുള്ളൊരു മാർഗ്ഗത്തൂടെ
പാരാതെ പോരുമ്പോൾ ചാരത്തു പൂകിനാൻ
ഘോരമായുള്ളൊരു സാരമേയം
ആലംബമില്ല മററാരുമേയെന്നെ നീ
പാലിച്ചുകൊള്ളേണമെന്നും ചൊന്നാൻ
ദീനനായുള്ളൊരു ശ്വാനനും താനുമായ്
യാനംതുടങ്ങിനാൻ മുന്നേപ്പോലെ
അംബരംതന്നിന്നു വന്നതു കാണായി
ബന്ധുരമായ വിമാനമപ്പോൾ
നിർഗ്ഗുണരൂപത്തെ നിശ്ചയിച്ചുള്ള നീ
നിഷ്ക്രമിച്ചീടുകയെന്നിങ്ങിനെ

ദൂതന്മാർ ചൊന്നതു കേട്ടോരു നേരത്തു
ഭൂതലപാലകൻ താനും ചൊന്നാൻ
ഖിന്നനായ്‌വന്നിന്നാശ്രയിച്ചീടിനാൻ
മുന്നമെ താനിവനെന്നെയെന്നാൻ
ദീനനായുള്ളോരു ശ്വാനനെ കൈവിട്ടു
യാനമേറീടുകയില്ല ചൊല്ലാം
എന്നവൻ ചൊന്നതു കേട്ടോരു നേരത്തു
കർണ്ണങ്ങളും രോധിച്ചു ദേവദൂതൻ
പോവതിനായിത്തുടങ്ങുന്ന നേരത്തു
കേവലം മേവുന്ന ശ്വാവുതന്നെ
അന്തകസൂനുതാൻ നോക്കുന്ന നേരത്തു
അന്തകനായിട്ടു കാണായ്‌വന്നു
അപ്പൂർത്താനതു കണ്ടൊരു നേരത്തു
അച്യുതൻതന്നെയുമുള്ളിൽ നണ്ണി
യാനത്തിന്മേലെ കരേറിനിന്നീടിനാൻ
ദീനത കൈവിട്ടു മന്നവൻതാൻ
അക്ഷതമാലിയാം മംഗലജാലങ്ങ-
ളൊക്കവെ വന്നു നിറന്നതപ്പോൾ
ആലവട്ടങ്ങളും വീശത്തുടങ്ങിനാർ
ചാലെ വളർന്നുള്ള ചാമരവും
വാനിടംതന്നിൽനിന്നാനകദുന്ദുഭി
താനെ മുഴങ്ങിത്തുടങ്ങീതപ്പോൾ
പുണ്യവാനായുള്ള ധർമ്മജന്മാവുതാൻ
വിണ്ണകംതന്നിലകത്തു പുക്കാൻ
സോദരന്മാരെയും ഭദ്രയെത്തന്നെയും
* ചോദിച്ചനേരത്തു ദൂതനപ്പോൾ

* അന്വേഷിച്ചപ്പോൾ.

ഘോരമായുള്ളോരു നാരകമേശന്നു
പാതകം പൂണ്ടിട്ടു മേവുന്നിപ്പോൾ
കാരണന്താകിലൊ കാണിയും വൈകാതെ
പ്രാണനകറവുവാൻ തോന്നുമത്രെ
ഇങ്ങിനെ ചൊല്ലിയമന്നവവീരനെ
അങ്ങോരു കോണത്തു കൊണ്ടുപോയി
കണ്ടാലുമെന്നവൻ ചൊന്നൊരു നേരത്തു
ഇണ്ടലും പൂണ്ടവൻ നോക്കുന്നേരം
പാതകവാരിയിൽ ഭാര്യയെത്തന്നെയും
സോദരന്മാരെയും കണ്ടനേരം
പട്ടാങ്ങുകേട്ടോരു നാകലോകാപ്തിയി-
ലിഷ്ടമില്ലാട്ടമെയെന്നും ചൊല്ലി
തള്ളിയെഴുന്നൊരു സന്താപംകൊണ്ടതിൽ
ത്തുള്ളിനിന്നീടുവാനോങ്ങുന്നേരം
വിണ്ണവർകൂത്തന്റെ ചൊല്ലാലെയങ്ങവൻ
കണ്ണുമടച്ചങ്ങു നിന്നു പിന്നെ
അക്ഷണം നോക്കുമ്പോൾ മന്നവവീരനെ
സ്വർഗ്ഗികളായിട്ടു കാണായ്‌വന്നു
വായുതൻ ചാരത്തു ഭീമനെ കാണായി
വാസവൻ ചാരത്തു പാർത്ഥനെയും
അശ്വികൾതന്നുടെ ചാരത്തു കാണായി
അശ്വിജന്മാരെയുമവ്വണ്ണമെ
വിണ്ണവരെല്ലാർക്കും ലക്ഷ്മിയായവനൊടു
തന്വംഗിതന്നെയും കാണായ്‌വന്നു
അശ്വത്ഥാമാവു മരിച്ചതെന്നിങ്ങിനെ
പിച്ചയായ്പണ്ടു നീ ചൊന്നമൂലം
അല്പമായുള്ളോരു പാപത്തെയിങ്ങിനെ
മുൽപാട്ടു കണ്ടുതെറിനാലും

ഇങ്ങിനെ ചൊല്ലിന വാസവദൂതൻ താൻ
മംഗലനായുള്ള മന്നവനെ
മർത്ത്യനെന്നുള്ളോരു ഭാവത്തെപ്പോക്കുവാൻ
സ്വർദ്ധുനി തന്നിൽ കളിപ്പിച്ചപ്പോൾ
അത്ഭുതമായുള്ള ചേലകൾ നൽകിനാർ
കല്പകമാതക്കൾ വായ്പിനോടെ
മാനുഷനെന്നുള്ള ഭാവവും കൈവിട്ടു
വാനവനായിച്ചമഞ്ഞു പിന്നെ
എണ്ണമില്ലാതൊരു പുണ്യങ്ങൾ പൂരിച്ചു
വിണ്ണകംതന്നിൽ വിളങ്ങിനിന്നാൻ.



സമാപ്തം.

ആജ്ഞയാ കോലത്തുഭൂപസ്യ
പ്രാജ്ഞസ്യോദയവർമ്മണഃ
കൃതയാ നശ്യതേ ദോഷഃ
കലേർഭാരതഗാഥയാ.

Printed at the Kamalalaya Printing Works, Trivandrum 1113.

